# കഥാകലിക



ദിവാൻ സി. ശങ്കുണ്ണിനായർ

# കഥാകലിക



വിദ്വാൻ സി. ശങ്കുണ്ണിനായർ

B. V. BOOK DEPOT,
TRIVANDRUM.
1098.

# കഥാകലിക.

ഗ്രന്ഥകൎത്താ:

## വിദ്വാൻ സി. ശങ്കുണ്ണിനായർ.

പ്രകടനാധികൃതൻ

കളക്കുന്നത്തു രാമൻ മേനോൻ.




ബി. വി. ബുക്ക ഡിപ്പോ,

തിരുവനന്തപുരം.

[പകൎപ്പവകാശം]

[വില രൂപ ൧/൨

☞ പ്രകടനാധികൃതന്റെ മുദ്രയില്ലാത്ത പുസ്തകം [illegible]





തിരുവനന്തപുരം

ബി. വി. ബുക്ക ഡിപ്പൊ, പ്രവൎത്തകന്മാൎക്കുവേണ്ടി

തിരുവനന്തപുരം, "കമലാലയ" പ്രസ്സിൽ

അച്ചടിച്ചതു്.

ഒന്നാം പതിപ്പു് കാപ്പി—൧൦൦

1098





# മുഖവുര.

---

'കാലിന്നുകൊള്ളാത്ത കഥാപുസ്തകങ്ങളെക്കൊണ്ട് കണക്കിലധികം കഴങ്ങി വശമായിട്ടുള്ള കൈരളി'ക്ക് 'കഥാകലിക'യുടെ പുറപ്പാട് എത്രമാത്രം കൌതുകപ്രദമായിത്തീരുന്നതുമെന്നു എനിക്കറിഞ്ഞുകൂട. സാരവിഹീനമായ എന്റെ സാഹിത്യപരിശ്രമത്തിൽ ഉണ്ടായിട്ടുള്ള ഈ 'കഥാകലിക' കേരളഭാഷാദേവിയുടെ തൃപ്പാദപൂജയ്ക്ക് ഉപയോഗപ്പെടുത്താവുന്ന പുഷ്പമായിത്തീരുമെന്നുള്ള ഒരു പ്രതീക്ഷ എനിക്കുണ്ടായിട്ടല്ല ഞാനിതിനെ ആ ദേവിയുടെ പാദമൂലത്തിൽ സമർപ്പിക്കുന്നതു്. ഞാൻ ഇംഗ്ലീഷിൽനിന്നു തർജ്ജമചെയ്തു് പല മാസികകളിലുമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയായ കഥകളെല്ലാം കൂട്ടിച്ചേർത്തു് പുസ്തകരൂപത്തിൽ പ്രസിദ്ധീകരണം ചെയ്യുന്നതു നന്നായിരിക്കുമെന്നു അവ വായിച്ച സഹൃദയന്മാരായ ചില സുഹൃദ്വര്യന്മാർ എന്റെ അടുക്കെ അഭിപ്രായപ്പെടുകയുണ്ടായി. അവരുടെ ആ അഭിപ്രായം അനുസരിച്ചു പ്രവർത്തിക്കുന്നതിന്റെ ആവശ്യകതയേയും ഔചിത്യത്തേയും കുറിച്ചു സംശയപ്പെട്ടു വർത്തിച്ചുകൊണ്ടിരുന്ന എന്നെ, പ്രസിദ്ധപത്രാധിപവര്യനും, എന്റെ ഒരു മാന്യമിത്രവുമായ ശ്രീമാൻ കന്നത്തു ജനാർദ്ദനമേനോനവർകൾ ഇടയ്ക്കിടയ്ക്ക് ബലമായി പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണു് ഞാൻ എന്റെ വിശകലിതങ്ങളായി കിടന്നിരുന്ന ചില ചെറുകഥകളെക്കൂട്ടിച്ചേർത്തു് ഇങ്ങിനെ 'കഥാകലിക' എന്ന പേരിൽ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തുവാൻ ധൈര്യപ്പെട്ടതു്.

'കഥാകലിക'യിൽ ഘടിതങ്ങളായിട്ടുള്ള മിക്ക കഥകളും ചില ഇംഗ്ലീഷ് കഥകളുടെ ഭാഷാന്തരങ്ങളാണു്. ഭാഷാന്തരങ്ങൾ എന്നു പറഞ്ഞതുകൊണ്ടു്, പദാനുപദമായോ വാക്യാനുവാക്യമായോ ആണു് ഞാൻ തർജ്ജമ ചെയ്തിട്ടുള്ളതെന്നു വായനക്കാർ വിചാരിച്ചുപോകരുതെന്നു എനിക്കു പ്രത്യേകമൊരപേക്ഷയുണ്ടു്. മൂലകഥകളിലെ ആശയങ്ങൾ എനിക്കു മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ളേടത്തോളം മലയാളഭാഷയിൽ പകർത്തുവാനായിട്ടേ ഞാൻ ശ്രമിച്ചിട്ടുള്ളൂ. ആ ശ്രമം എത്രമാത്രം ഫലവത്താ

യിത്തീൎന്നിട്ടുണ്ടെന്നു നിൎമ്മത്സരബുദ്ധികളായ വായനക്കാർ വിധിച്ചുകൊള്ളട്ടെ. അനുകരണം എന്ന നിലയിലോ സ്വതന്ത്രമായിട്ടോ എഴുതീട്ടുള്ള കഥകൾക്കും, തൎജ്ജമചെയ്തിട്ടുള്ള കഥകൾക്കും തമ്മിൽ, കാചത്തിനും കാഞ്ചനത്തിനും തമ്മിലുള്ളതുപോലുള്ള വ്യക്തമായ വ്യത്യാസമുള്ളതു് വിവേചനപടുക്കളായ വിദ്വാന്മാൎക്കു് സുഗ്രഹമായിരിക്കുമെന്നു വിചാരിക്കുന്നു.

ഈ പുസ്തകത്തിലുള്ള വല്ല കഥകൾക്കും സ്വല്പം ഗുണമുള്ളവയാണെന്നു വായനക്കാൎക്കു തോന്നുവാനിടയാകുന്ന പക്ഷം, ആ ഗുണത്തിനുള്ള ഉത്തരവാദിത്വം, മൂലകഥാകൎത്താക്കൾക്കാണെന്നും, ഇതിലുള്ള കഥകളിൽ കാണുന്ന ദോഷങ്ങൾക്കുള്ള ഉത്തരവാദിത്വം തൎജ്ജമക്കാരനാണെന്നും ഇവിടെ എടുത്തുപറഞ്ഞുകൊള്ളട്ടെ. ഒന്നു രണ്ടു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയാകയാലും, സ്വതേ പറയത്തക്ക മെച്ചം ഒന്നും ഇല്ലാത്തവയായതുകൊണ്ടും, ഈ പുസ്തകത്തിലുള്ള കഥകൾ സാഹിത്യബന്ധുക്കളെ എത്രത്തോളം ആകൎഷിക്കുമെന്നുള്ളത് കണ്ടറിഞ്ഞാലേ നിശ്ചയിക്കേണ്ടതാകുന്നു.

ഈ പുസ്തകത്തിന്റെ പകൎപ്പവകാശം വാങ്ങി ഇതിനെ പ്രസിദ്ധപ്പെടുത്തുവാൻ പുറപ്പെട്ട, ബി. വി. ബുക്ക്ഡിപ്പോവിന്റെ ഉടമസ്ഥനും, കേളികേട്ട ഒരു ഭാഷാപ്രണയിയുമായ ശ്രീമാൻ കെ. എസ്സ്. രാമൻമേനോനവൎകളോടും, എനിക്കുള്ള അകൈതവമായ കൃതജ്ഞതയെ ഞാനിവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു. ഈ പുസ്തകത്തിൽ ചേൎത്തിട്ടുള്ള കഥകളെസ്സംബന്ധിച്ചിടത്തോളം എനിക്കുള്ള ഉടമസ്ഥതാവകാശം ഞാൻ ഇതിന്റെ പ്രകടനാധികൃതന് കൊടുത്തുകഴിഞ്ഞിരിക്കുന്നു. കഥകൾ പരിശോധിച്ചും, പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ പ്രേരിപ്പിച്ചും എന്നെ പ്രോത്സാഹനം ചെയ്തിട്ടുള്ള ശ്രീമാൻ കന്നത്തു ജനാൎദ്ദനമേനോൻ അവൎകളോടു് എനിക്കുള്ള കൃതജ്ഞതയെ പ്രകടനം ചെയ്വാനും ഈ അവസരത്തെത്തന്നെ വിനിയോഗിച്ചുകൊള്ളട്ടെ.

എന്നു്,—സഹൃദയവിധേയൻ,

കൊല്ലം
20—12—98. } വിദ്വാൻ, സി. എസ്സ്. നായർ.



# കഥാകലിക.



## സുനന്ദ



മാധവപുരത്തിലുള്ള ഒരു ഗ്രാമത്തിന്റെ അങ്ങെ അറ്റത്തായി, കൌതുകാവഹമായ ഒരു പുഷ്പവാടിയുടെ നടുവിൽ അന്തസ്സിൽ തല ഉയൎത്തിപ്പിടിച്ചുകൊണ്ടു്, ചെങ്കല്ലു പതിച്ചു ഒരു കെട്ടിടം സ്ഥിതിചെയ്യുന്നുണ്ടു്. ശ്വേതശിലകളിന്മേൽ സൂക്ഷ്മമായി പണിചെയ്തിട്ടുള്ള വിചിത്രങ്ങളായ ശില്പവേലകളുടെ അന്യാദൃശമായ ധാടിയും മോടിയും മൂലമായി തന്നത്താൻ അഭിമാനിച്ചുകൊണ്ടു നില്ക്കുന്ന ആ കെട്ടിടത്തിന്റെ മട്ടുപ്പാവിൽ കല്യാണഗാത്രിയായ ഒരു കന്യകാമണി പലപ്പോഴും വന്നു നില്ക്കുന്നതു് നമുക്കു് കാണാം. അവളും പ്രഭാതത്തിൽ പതിവായി കെട്ടിടത്തിന്റെ കിഴക്കെ മട്ടുപ്പാവിൽ വന്നു് ധവളലളിതമായ കരകിസലയത്തിൽ മുഖകമലവും വിന്യസിച്ചുകൊണ്ടു്, ശാന്തമായൊഴുകുന്ന പുഴയിൽ 'നയനനളിനമാല ചാൎത്തി'യുംകൊണ്ടു നില്ക്കുന്നതു കാണാം. ധവളധൂസരമായ അവളുടെ വദനപങ്കജം, പ്രഭാതത്തിന്റെ അരുണമസൃണമായ പ്രഭാപടലത്തിൽ നിന്നു് പനിനീർപ്പൂവിന്റെ വിലോഭനീയമായ വൎണ്ണവിലാസത്തെ പകൎത്തുന്നതൊ എന്നു് ഒരുവേള കാണികൾക്കു തോന്നിയേക്കാവുന്നതാണു്. അവളെപ്പറ്റി ഞാൻ വെറും ഒരു പെൺകിടാവെന്നു മാത്രം പറഞ്ഞുതള്ളിയാൽ, എന്റെ വായനക്കാർ ഇവിടെ വച്ചുതന്നെ എന്നോടു് പിണങ്ങിത്തിരിഞ്ഞു പോയേക്കുമോ എന്നു ഭയമുണ്ടു്. ആ യുവതിയുടെ വയസ്സ് തിട്ടമായി നിൎണ്ണയിക്കുന്നതു് അത്ര സുസാധമല്ല. ചാരനിറംകലൎന്ന

ചിന്തുന്ന വെള്ളാമ്പൽപ്പൂവിന്റെ സ്മരണയെ ഉല്പന്നമാക്കുന്ന അവളുടെ കോമളമുഖത്തിൽ, മന്ദസ്മിതലക്ഷ്മി വിളയാടാതെ ഇരുന്നില്ല.

സുനന്ദയുടെ ചിരി ഏതു സമയത്തും ശോഭനത്തിലധികമായിട്ടേ പുറപ്പെടുകയുള്ളൂ. ഒരു ലോഭവും കൂടാതെ പുറപ്പെടുന്ന ആ ചിരിയുടെ മട്ടുകണ്ടിട്ട് തോഴിമാർ അവളോട് പലപ്പോഴും ഇങ്ങനെ ചോദിച്ചിട്ടുണ്ട്. "സഖി, എത്രതന്നെ എടുത്താലും തീരാത്ത ഈ ചിരിയുടെ കലവറ നിനക്കെങ്ങനിന്നു കിട്ടി? പറയൂ."

അതിന്നു സുനന്ദ ശരൽകാലത്തിലെ സൂര്യകിരണങ്ങൾക്കിടയിൽക്കൂടെ പുറപ്പെടുന്ന സൂര്യപ്രകാശം പോലുള്ള മന്ദഹാസവും പൊഴിച്ചുംകൊണ്ട് ഇപ്രകാരം മറുപടി പറയുക പതിവാണ്. "തോഴിമാരെ! ഞാനെന്തിന്നു വൃഥാ വ്യസനിക്കുന്നു? എനിക്കു വീടാകട്ടെ കുടുംബമാകട്ടെ യാതൊന്നുമില്ല. എനിക്കു വ്യസനിപ്പാൻ വകയെന്തു്? ഇഷ്ടജനസംബന്ധിയായ നാശമോ, തിരിച്ചുകിട്ടേണ്ടതായിട്ടുള്ള സ്വത്തോ ഉണ്ടെങ്കിലല്ലേ ഞാൻ വ്യസനിക്കുകയും കരയുകയുമൊക്കെ ചെയ്യേണ്ടതുള്ളൂ? എന്നെ സംബന്ധിച്ചിടത്തോളം, ലോകം മുഴുവൻ ആനന്ദിപ്പാൻ നിറഞ്ഞിട്ടുള്ളതാകുന്നു. ഒരു ചാറ്റൽ പോലും പെയ്തിട്ടില്ലാത്ത തുള്ളികൾക്കു വേണ്ടിയുണ്ടോ ആരാനും കണ്ണുനീർ പൊഴിക്കുന്നു? പിന്നെ എനിക്കു് എല്ലായ്പോഴും എന്തുകൊണ്ട് ധാരാളമായിച്ചിരിച്ചുകൂടാ?"

അതെ, വാസ്തവം അങ്ങിനെതന്നെയാണ്. ലോകത്തിൽ മറ്റുള്ളവർക്ക് കരയുവാൻ കാരണഭൂതങ്ങളായിട്ടുള്ള സംഗതികളെല്ലാം സുനന്ദയ്ക്കു ചിരിക്കുവാൻ വകയുള്ളവയായിട്ടാണിരിക്കുന്നതു്. പിന്നെ അവളുടെ കൈവശത്തിൽ എത്ര എടുത്താലും കഴിയാത്തതായ ചിരിയുണ്ടായതിൽ എന്താണ് അത്ഭുതപ്പെടുവാനുള്ളതു്.

ഒരിക്കൽ അവളോട് ഒരു തോഴി "നിങ്ങളെ കല്ലുകൊണ്ടോ മരമോ ആണോ സൃഷ്ടിച്ചതു്?" എന്നു ചോദിക്കുകയുണ്ടായി. "അല്ലല്ല, പ്രിയതോഴി! നിങ്ങളെ എല്ലാവരെയും എന്നപോലെ എന്നെയും മാംസരക്തങ്ങൾകൊണ്ടുതന്നെയാണ് സൃഷ്ടിച്ചിട്ടുള്ളതു്" എന്നായിരുന്നു അതിന്നവൾ പറഞ്ഞ മറുപടി.

എന്നാൽ സുനന്ദ ഏകാകിനിയായിരിക്കുമ്പോൾ മുമ്പു കണ്ടിരുന്നതായ ആ മന്ദഹാസലക്ഷ്മി അവളുടെ മുഖകമലത്തിൽ നിന്ന് എങ്ങാനുമങ്ങു പൊയ്ക്കളയും. രൂപഗുണത്തെ പ്രകാശിപ്പിക്കുന്നതിനുവേണ്ടി നാലാൾ കൂടുന്നിടത്തുമാത്രം ഉപയോഗത്തിനെടുക്കുന്ന വിലപിടിച്ച ഒരു ആഭരണം പോലെയാണ് സുനന്ദയുടെ മന്ദഹാസം. കാണാനാളില്ലാത്തിൽ ആരെങ്കിലും ആഡംബരത്തെ ആവശ്യപ്പെടുമൊ?

സുനന്ദ നിത്യവും കളിച്ചു തൊഴുതുവന്നിരുന്ന ശിവക്ഷേത്രം നദീതീരത്താണ് സ്ഥിതിചെയ്യുന്നത്. ക്ഷേത്രത്തിന്റെ അത്യുന്നതമായ താഴികക്കുടത്തിന്മേൽ, ആദിത്യന്റെ ഉദയത്തിലുള്ള ഉജ്ജ്വലങ്ങളായ ചെങ്കതിർച്ചാർത്തുകൾ കുങ്കുമം പൂശുമ്പോഴും, അസ്തമയത്തിലുള്ള സൌമ്യങ്ങളായ അരുണകിരണങ്ങൾ കനകാഭിഷേകം കഴിക്കുമ്പോഴും ക്ഷേത്രത്തിനുള്ളിൽ ഭഗവദ്ബിംബത്തിന്റെ മുമ്പിൽ തങ്കക്കസവൊളിചിന്നുന്ന വെള്ളവസ്ത്രങ്ങൾ ധരിച്ച് സുന്ദരിയായ സുനന്ദ അഞ്ജലിഹസ്തയായി പ്രാർത്ഥിച്ചു നിൽക്കുന്നതു കാണാം. ശ്രീകോവിലിൽ കത്തുന്ന വിളക്കിന്റെ നനുത്തു നേർത്ത വെളിച്ചത്തിൽ അവളുടെ ധവള ധൂസരമായ മുഖം അല്പമൊന്നു നിറംകുറഞ്ഞു മങ്ങിപ്പോയതുപോലെ തോന്നാം. ധ്യാനത്തിൽ നിരതയായി നിശ്ചലം നിലകൊള്ളുന്ന ആ കന്യകാരത്നത്തെ അപ്പോൾ കണ്ടാൽ സ്ഫടികശിലാനിർമ്മിതമായ ഒരാരാധനാവിഗ്രഹമാണെന്നേ തോന്നുകയുള്ളു.

എന്നാൽ സന്ധ്യാസമയത്തെ ദീപാരാധനയ്ക്കുശേഷം ഭഗവത്സന്നിധാനത്തിൽ ഭക്തിപുരസ്സരം നമസ്കരിച്ചു നിലകൊള്ളുമ്പോൾ ആ സർവ്വാംഗസുന്ദരി തൂമണംതൂകുന്ന കോമളകുസുമങ്ങളണിഞ്ഞ് പൂനിലാവുലാവിനിൽക്കുന്ന മാലതീലതയാണെന്ന് ആരും കരുതിപ്പോകും. ഇത്ര സുമധുരമായിട്ടുള്ള ഒരു സൗന്ദര്യരൂപം കഠോരമായ ഭൂപ്രപഞ്ചത്തിൽ ജന്മമെടുത്തതെങ്ങിനെയെന്ന് എനിക്കു പറവാൻ അസാദ്ധ്യമാണ്. വമ്പിച്ച കൊടുങ്കാറ്റടിയേറ്റ് തന്റെ സ്വർഗ്ഗീയസ്ഥാനത്തിൽ നിന്ന് ഭൂതലത്തിലേയ്ക്കു് നിപതിച്ചിട്ടുള്ള കല്പകമലർപ്പൂമാലയൊന്നായിരിക്കുമോ ഈ അത്ഭുതരൂപം എന്ന് ഞാൻ ഒരു കവിയായിരുന്നെങ്കിൽ ഉൽപ്രേക്ഷിക്കുമായിരുന്നു.

ചെന്തീപ്പൊരി ചിതറുന്ന വേനൽക്കാലത്തായാലും, പേമാരി കോരിച്ചൊരിയുന്ന വൎഷകാലത്തായാലും, മരം കോച്ചുന്ന മഞ്ഞുകാലത്തായാലും, ഒരു ദിവസമെങ്കിലും സുനന്ദയുടെ ക്ഷേത്രത്തിൽ ഭഗവൽഭജനവിധി മുടങ്ങുകയുണ്ടായിട്ടില്ല. അതേ ക്ഷേത്രത്തിൽ അതേ സ്ഥലത്തു്, അതേ സമയത്തു്, അതേ വേഷത്തിൽ നിത്യവും നമുക്കവളെക്കാണാം. അന്യോന്യസമ്മൎദ്ദത്തോടുകൂടി ആക്രമിച്ചുകൊണ്ടിരിക്കുന്ന സന്തോഷസന്താപങ്ങളിൽ ഏതിനാണ് അവളുടെ മുഖം വിജയമരുളുന്നതെന്ന് അറിഞ്ഞുകൂട. ഏതായാലും ഒന്നു പറയാം; അവളുടെ വദനമണ്ഡലത്തിൽ അന്യരുടെ ദൃഷ്ടിയൊന്നു ചെല്ലേണ്ട താമസമേയുള്ളു. അപ്പോഴേയ്ക്കും അതു മന്ദഹാസചന്ദ്രികയെ വിസരിപ്പിച്ചു തുടങ്ങും.

## II

സുനന്ദയുടെ ശയനമന്ദിരത്തിൽ കിടക്കയുടെ തലയ്ക്കൽ ഭാഗത്തായി വെള്ളക്കൽ (മാർബിൾ) കൊണ്ടു് നിൎമ്മിച്ചിട്ടുള്ള ചെറിയ പെട്ടി ഒന്നിരിപ്പുണ്ടു്. അതിൽക്കാണുന്ന ചുരുക്കം ചില സാധനങ്ങളിൽ പ്രധാനമായിട്ടുള്ളതു് ഒരെഴുത്താകുന്നു. അതു് അവൾതന്നെ എഴുതീട്ടുള്ളതാണെങ്കിലും അവൾ അതിനെ എല്ലാററിലും മേലെ കരുതി സൂക്ഷിച്ചുവന്നിരുന്നു. മേൽവിലാസം എഴുതീട്ടില്ലാത്തതിനാൽ ആ കത്തു് ആൎക്കെഴുതീട്ടുള്ളതാണെന്ന് ഇപ്പോൾ മനസ്സിലാക്കാൻ നിവൃത്തിയില്ല. അതിലെ പ്രതിപാദ്യവിഷയം അതു് ഇന്ന ആൾക്കു് ഉള്ളതാണെന്നു വെളിപ്പെടുത്തുന്നതാണ്. അതിന്നുപുറമെ, അതെഴുതീട്ടുള്ള ആളെക്കുറിച്ചു് കുറെക്കൂടി കൂടുതലായ ഒരറിവുണ്ടാക്കിത്തരുന്നതുമാകുന്നു. അതിനാൽ ആ കത്തിനെ താഴെ പകൎത്തിക്കൊള്ളുന്നു.

“എല്ലാ മനുഷ്യൎക്കും അവരവൎക്കു് പ്രത്യേകമായി ഒന്നുണ്ടായിരിക്കും. അതു് അതിന്റെ ഉടമസ്ഥനെ സംബന്ധിച്ചിടത്തോളം അത്യന്തം സാരവത്തും അമൂല്യവും ആയിട്ടുള്ളതുമായിരിക്കും. എന്നമാത്രവുമല്ല; അതിന്റെ അതിരററ വിലയിൽ വല്ലതുമൊരിടിവോ കുറവോ വന്നുപോയെങ്കിലോ എന്നു ഭയപ്പെട്ടു് അതിന്റെ ഉടമസ്ഥൻ അവനായാലും, അവളായാലും, ശരി, അതിൽ മറെറാരാൾക്കു് ഒരു പങ്കു കൊടുക്കുകയും പതിവില്ല. അങ്ങിനെയുള്ളതൊന്നു് എനിക്കുമുണ്ടു്. ഞാൻ ഇതിനെ വ്യസനം എന്നാണു വിളി

ച്ചുവരുന്നതു്. അതിൽ മറെറാരാളെയും ഭാഗഭാക്കാക്കുന്നതിന് ഞാൻ വിചാരിക്കുന്നില്ല. എനിക്കവകാശപ്പെട്ടതാണെന്നു പറയത്തക്കവണ്ണം എന്റെ സ്വന്തമായി വല്ലതുമൊന്നുണ്ടെങ്കിൽ അതു് ഒന്നുമാത്രമേയുള്ളൂ. ഞാൻ അതിനെ അതിഭദ്രമായി എന്റെ ഹൃദയത്തിന്റെ ഹൃദയത്തിൽ വെച്ചാണ് സൂക്ഷിച്ചുവരുന്നതു്. ഈ ലോകത്തിൽ ഒരിടത്തും എനിക്കു യാതൊരു സ്ഥാനവും ഇല്ലാതായിത്തീരുന്ന കാലമൊന്നു വരുന്നുണ്ടു്. അന്നു ഞാൻ അതിന്റെ സകല ഭാരവും നിങ്ങളെ ഏല്പിച്ചു കൊള്ളാം. അതുവരെയും അതെന്റെ സ്വന്തം മാത്രവും മറെറാരാളെയും ഏല്പിച്ചു വിടുവാൻ അശക്യവും ആയിരിക്കുന്നതാണ്. അതു് ആരുമേതുമൊന്നറിയാത്തനിലയിൽ ദൈവത്തിന്റെ കൈയിൽ നിന്ന് എന്റെ ഹൃദയത്തിൽ വന്നു ചേർന്നിട്ടുള്ളതാകുന്നു. ദൈവത്തിന് എന്റെ പേരിലുള്ള അവിശ്വാസത്തെ ഞാൻ വേണ്ടതിൻവണ്ണം പുലർത്തിപ്പോരുന്നുണ്ടു്. പച്ചപുൽപ്പടർപ്പുകൾ അന്ധകാരപൂരമായ ഭൂഗർഭത്തിൽ അനർഘങ്ങളായ അനേകം സാധനങ്ങളെ മറച്ചുവച്ചുംകൊണ്ടിരിക്കുന്നതുപോലെ, ഞാൻ പുഞ്ചിരിയാകുന്ന പൂമ്പട്ടിൽ ദുഃഖമാകുന്ന ആ അക്ഷയ നിധിയെ പൊതിഞ്ഞൊളിച്ചു വച്ചിരിക്കുകയാണ്. നിങ്ങളുംകൂടി കള്ളച്ചിരിചിരിച്ചു് പലതവണയും എന്റെ മുഖത്തു് നോക്കുകയുണ്ടായിട്ടുണ്ടു്.

അതുകൊണ്ടു് എപ്പോഴാണ് നിങ്ങൾ ഈ കണ്ണീരിന്റെ കഥ വിശ്വസിക്കുക എന്ന് എനിക്കു നിശ്ചയമില്ല.

ഒരു മനുഷ്യശിശുവിന്റെ ജനനം പ്രകാശവും സന്തോഷവും നിറഞ്ഞ ഒരു ലോകത്തിലാകുന്നു. എന്നാൽ എന്റെ ജീവിതമാകട്ടെ എന്നെ ഒരിക്കലെങ്കിലും സ്വാഗതം ചെയ്തിട്ടില്ലാത്തതായ ഒരു ലോകത്തിലാണ് കാലൂന്നിയിട്ടുള്ളതു്. എന്നെ തന്റെ കുളിർകരം കൊണ്ടെടുത്തു് താലോലിച്ചിട്ടുള്ള ഒരേ ഒരാൾ മാത്രമേ ബാഷ്പപൂർണ്ണമായ നേത്രങ്ങളോടുകൂടിയാണെങ്കിലും ഈ ലോകത്തിലെന്നെ സ്വാഗതം പറഞ്ഞു സ്വീകരിച്ചിട്ടുള്ളൂ. എന്റെ പ്രിയമാതാവിന്റെ ശീതളങ്ങളായ കരങ്ങളൊഴികെ ലോകത്തിലുള്ളവയെല്ലാം എന്നെ സംബന്ധിച്ചിടത്തോളം തീരെ നിരർത്ഥകങ്ങളായിട്ടുള്ളവയാകുന്നു. എന്നെ ഈ ലോകത്തോടു സംഘടിപ്പിച്ചിരുന്ന ഒരു ബന്ധം എന്റെ അമ്മയുടെ വാത്സല്യം ഒന്നുമാത്ര

മാണ്. ഒരു സാധാരണ ശിശുവിന് ലോകമാസകലം കൂട്ടാളികളും കളിച്ചങ്ങാതികളും നിറഞ്ഞിട്ടുള്ളതാകുന്നു. ഒരു ശിശു ലോകത്തിൽ ചിലരെ രക്തബന്ധംകൊണ്ടും മററു ചിലരെ സ്നേഹസന്തോഷംകൊണ്ടും ആകർഷിച്ചിട്ട് തന്നോടു സുദൃഢമായി ബന്ധിക്കുന്നു. ശിശുവാകുന്ന ചക്രവർത്തിക്ക് ലോകമത്രയും സേവനം ചെയ്യുന്ന ഒരടിമയാകുന്നു. മുഗ്ദ്ധശിശുവിന്റെ ചെറുതളിർ വിരലുകൾ ചെയ്യുന്ന നിർദ്ദേശങ്ങൾക്കു കിങ്കരഭാവം വഹിക്കാത്ത മനുഷ്യൻ അതീവ അധന്യനാകുന്നു. എന്നാൽ എനിക്കാകട്ടെ, എന്റെ ജനനമുഹൂർത്തം മുതൽ ലോകം വിപര്യസ്തവും വിമുഖവുമായിട്ടാണ് ഇരുന്നിട്ടുള്ളത്. ആരുമായിട്ടുള്ള രക്തബന്ധം കൊണ്ടാണ് ഞാൻ ബന്ധിക്കപ്പെട്ടിരിക്കുന്നതെന്ന് എനിക്കറിഞ്ഞുകൂട. ഒരാളും ഒരിക്കലെങ്കിലും ശരിയായിട്ടുള്ള സ്നേഹവഴിക്കെന്നെ പ്രാപിച്ചിട്ടുള്ളതായി ഞാനോർക്കുന്നില്ല. അചേതനവും മൂകവുമായ പ്രകൃതിയാണ് എന്റെ പ്രേമസർവ്വസ്വമായ നർമ്മസഖി; മാനുഷികവികാരങ്ങളുടെ വിചിത്രതരങ്ങളായ ലീലകളിൽ ഞാൻ തീരെ അപരിചിതയായിട്ടുള്ള ഒരുത്തിയാകുന്നു.

എന്റെ ബാല്യസ്മരണകൾ അതിദുർബലങ്ങളായ വെറും ചില നിഴലുകൾ മാത്രമാകുന്നു. ഈ നിഴലുകൾ തിരിച്ചറിയുന്ന വിധത്തിൽ വിശദമായിരിക്കുന്ന ഒരാകൃതിയെ കൈകൊണ്ട് ഉറച്ചു നിൽക്കുന്നതിനു തക്കവണ്ണമുള്ള ഒരു നർമ്മസഖിയോ പ്രധാനസംഭവമോ എന്റെ ബാല്യത്തിൽ ഉണ്ടായിട്ടില്ല. അക്കാലത്തെപ്പററി ചിന്തിക്കുമ്പോഴൊക്കെയും, ഒരേ ഒരൊററ ഒന്നു മാത്രമേ എന്റെ ഹൃദയത്തിൽ തെളിഞ്ഞു പതിയാറുള്ളു. അതു് എന്റെ പ്രിയമാതാവിന്റെ കണ്ണീരണിഞ്ഞ മുഖമല്ലാതെ മറെറാന്നുമല്ല.

എന്റെ ജീവിതത്തിന്റെ പിൻപുറത്തേയ്ക്കു തിരിഞ്ഞുനോക്കുന്ന സമയത്ത്, മററുള്ളതിനെയെല്ലാം മാററി നിറുത്തിക്കൊണ്ട് മുന്നോട്ടു വരുന്ന സ്മരണ കണ്ണീരിന്റേയും കരച്ചിലിന്റേയുമാണ്. ഞാനെന്റെ അമ്മയുടെ "പിന്നാമ്പുറത്തിലൂടെ കൈകൾ നീട്ടി കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ട് അവ്യക്തഗദ്ഗദസ്വരത്തിൽ എന്തോ പുലമ്പിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോഴും എന്റെ അമ്മയുടെ കണ്ണുകളിൽ നിന്ന് ചുടുകണ്ണീർക്കണങ്ങൾ ഇടമുറിയാതെ ചൊരിഞ്ഞുകൊണ്ടിരുന്നത് ഞാനിപ്പോ

ഴും ഓർക്കുന്നുണ്ട്. മഞ്ഞുതുള്ളികൾ നിറഞ്ഞ വെള്ളത്താമരപ്പൂവുപോലെയുള്ള കണ്ണീർക്കണങ്ങളണിഞ്ഞ എന്റെ മാതാവിന്റെ മുഖം ഇതാ എന്റെ ഹൃദയത്തിൽ നിഴലാടുന്നു. ആ സമയത്ത് ഒരു വൃദ്ധനായ മനുഷ്യൻ എന്റെ അമ്മയുടെ സമീപത്തു നിൽക്കുന്നുണ്ടായിരുന്നു. വെൺനുരപോലെ വെളുത്ത അദ്ദേഹത്തിന്റെ നരച്ച ശിരസ്സ് ആകർഷം ബഹുമാനനീയമായിരുന്നു. അദ്ദേഹത്തെ നോക്കി അമ്മ പറയുകയാണ് "ഈ പാവപ്പെട്ട സാധനത്തെ ഞാൻ നിങ്ങളിൽ ഭരമേല്പിക്കുവാൻ പോവുകയാണ്. എത്ര നീചയും നിർഘൃണയും ആയ സ്ത്രീയാണ് ഞാനെന്നു നോക്കൂ. ഈ നിലയിൽ ഞാൻ എന്റെ കൊച്ചോമനയെ രക്ഷിക്കുന്നതിനു ശക്തയല്ലാതെയാണിരിക്കുന്നത്.

വൃദ്ധൻ ഒന്നും പറയാതെ എന്നെ എടുത്തുകൊണ്ടു പോവുന്നതിനായി ചുക്കിച്ചുളിഞ്ഞു മെലിഞ്ഞിട്ടുള്ള തന്റെ കൈകൾ നീട്ടി. ഞാൻ ഒന്നുകൂടി ചേർന്നിന്ന് അമ്മയെ കെട്ടിപ്പിടിച്ചു പററിനിന്നു. അപ്പോൾ എന്റെ അമ്മയുടെ നയനങ്ങളിൽ നിന്ന് ധാരധാരയായി കണ്ണീർ പുറപ്പെട്ട് എന്റെ ശിരസ്സിൽ വന്നു വീണിരുന്നു. അന്നെനിക്കു ലോകം എന്നത് എന്റെ അമ്മമാത്രമൊരാൾ മാത്രമായിരുന്നെന്ന് ഞാൻ മുമ്പേ പറയുകയുണ്ടായിട്ടുണ്ടല്ലോ. അതുകൊണ്ട് അപ്പോൾ എനിക്കു തോന്നിയത് എന്നെ പിരിഞ്ഞതോർത്ത് ലോകം കണ്ണീർ ചൊരിയുകയാണെന്നായിരുന്നു. നീട്ടിക്കാണിച്ച വൃദ്ധന്റെ കൈകൾ ഒട്ടുംതന്നെ എന്നെ ആകർഷിച്ചില്ല. ഞാൻ വലിയ പാരവശ്യത്തോടുകൂടി അദ്ദേഹത്തെ ഒന്ന് ഉററുനോക്കി ഭയങ്കരമായ ഭാവിയുടെ സൂചനകളോടുകൂടി എന്റെ മാറിടത്തിൽ കണ്ണുനീർ പൊഴിച്ചുകൊണ്ടിരുന്ന അമ്മയെപ്പററിയല്ലാതെ, ഭാവിയിൽ സംഭവിക്കുന്നതിനെക്കുറിച്ച് ചിന്തിച്ചറിയുന്നതിനു തക്ക തന്റേടം എനിക്കുണ്ടായിരുന്നില്ല. കരുണരസപ്രധാനമായ ആ ബാഷ്പ നാടകത്തിന്റെ അഭിനയം അന്ന് എത്രനേരം ഉണ്ടായി എന്നതിനെപ്പററി വ്യക്തമായ ഒരോർമ്മ എനിക്കില്ല. എന്നാൽ ഒടുവിൽ വൃദ്ധന്റെ കരാളമായ കരദണ്ഡങ്ങൾ എന്നെ അമ്മയുടെ കുളിർകൈകളിൽനിന്നും ബലേന പിടിച്ചു വലിച്ചെടുത്തതും അപ്പോൾ പരിസരം തീരെ അന്ധകാരമയവും ശൂന്യവും ആയിരുന്നതും ഞാനിപ്പോൾ സ്വപ്നപ്രായമായി ഓർക്കുന്നുണ്ട്. എന്റെ അമ്മ പെട്ടെന്ന് ആക

ത്തേയ്ക്ക് ഓടിപ്പോയി. തന്റെ ധൈര്യവും ശക്തിയും തന്നെ കൈവെടിയുന്നതിനു മുമ്പായി, കരുണാമയമായ ആ രംഗത്തിൽ നിന്നു കടന്നുകളയുന്നത് അവൾക്ക് അത്യാവശ്യകമായിരുന്നു.

അശ്രുകലുഷമായ മുഖത്തോടുകൂടി അമ്മ അവ്യക്തമായ അനുഗ്രഹ വചനവും അരുളിക്കൊണ്ട് വാതലിൻപഴുതിൽക്കൂടി എന്നെ ഒന്നു നോക്കി. അതു അവസാനത്തിലുള്ള നോട്ടമായിരുന്നു. പിന്നെ ഞാനെന്റെ അമ്മയെ കാണുകയേ ഉണ്ടായിട്ടില്ല. അവർ ആരായിരുന്നുവെന്നുകൂടി എനിക്കിപ്പോൾ വിവരമില്ല. പിരിയുന്ന അവസരത്തിൽ അമ്മ അരുളിയ വാക്കും എനിക്കിപ്പോൾ ഓർമ്മയില്ല. എന്റെ മൂർദ്ധാവിൽ മുകർന്നപ്പോൾ ചൊരിഞ്ഞ കണ്ണീരിന്റെ കാര്യം മാത്രം എനിക്കിപ്പോഴും ഓർമ്മയുണ്ട്. എനിക്കീലോകത്തിൽ ന്യായമായി അവകാശപ്പെട്ടിരുന്ന ഒരേ ഒറ്റയാൾ എന്റെ അമ്മയും, അവരിൽ നിന്ന് അവകാശവഴിക്കു സിദ്ധിച്ചിട്ടുള്ള സമ്മാനം അഥവാ സ്വത്ത് അവരുടെ കണ്ണീരുമാകുന്നു.



ഈ വിലപിടിച്ച മുതലിനെ അവലംബിച്ചാണ് എന്റെ ഭാവിജീവിതവ്യാപാരം ആരംഭിച്ചിട്ടുള്ളത്. കാലം എന്നെ അതിനോടുകൂടിച്ചേർത്ത് അതിനെ വേണ്ടപോലെ വർദ്ധിപ്പിച്ചുവന്നു. എന്നാൽ മൂലധനം എന്റെ അമ്മയുടെ സമ്മാനംതന്നെയാണ്.

വാസ്തവത്തിൽ ഞാൻ സ്നേഹപൂർണ്ണമായ ഒരു ഹൃദയത്തോടുകൂടിത്തന്നെയാണ് ജനിച്ചിട്ടുള്ളത്. പക്ഷെ, ഞാൻ ആ സ്നേഹത്തെ ഒന്നാമതായി ആരിൽ സമർപ്പിച്ചുവോ, ആ ആളും സൂര്യോദയത്തിൽ മങ്ങിമറഞ്ഞ നക്ഷത്രംപോലെ എന്റെ ജീവിതപ്രഭാതത്തിൽ പെട്ടെന്ന് അസ്തമയം പ്രാപിച്ചുകളഞ്ഞു. കണ്ണീരും കൈയുമായിക്കഴിയുന്നതിനാണ് എന്റെ തലയിൽ എഴുതീട്ടുള്ളതെന്ന് എനിക്കു ബോധപ്പെട്ടു. ചിരിയും കളിയും സന്തോഷവും സുഖവും വീതിച്ചുകൊടുത്തപ്പോൾ വിധി എന്നോടു വിസ്മരിച്ചുപോയിരിക്കാം. ഞാൻ എന്റെ വിധിയോടു ശണ്ഠപിടിക്കുകയും, എന്റെ അതിനൊത്ത സ്വഭാവത്തോടു പലവുരു മല്ലിടുകയും ചെയ്തുനോക്കി. വിധിയുടെ അവിഹിതമായ വിധിയെ നിഷേധിക്കുന്നതിനുതന്നെ നിശ്ചയിച്ചു. കർശനമായ എ

ന്റെ നേതാവ്, എന്നെ എന്റെ അമ്മയുടെ ആശ്ലേഷത്തിൽനിന്ന് വിടുർത്തി തന്റെ വീട്ടിലേയ്ക്കു കൊണ്ടുപോന്ന തീയതി മുതൽ ഞാൻ എന്റെ നേത്രങ്ങളിൽ നിന്നു കണ്ണുനീരിനെ നിഷ്ക്കാസനം ചെയ്തുതുടങ്ങി.

നവീനവസതിയിൽ വന്നതിനുശേഷം ഞാൻ ആദ്യം കുറച്ചു ദിവസം ഏകാന്തമൗനത്തോടുകൂടിയാണ് കഴിച്ചുകൂട്ടിയത്. എന്റെ പ്രിയമാതാവിന്റെ കരവല്ലികളിൽ നിന്ന് വിട്ടതിൽ പിന്നീട് ശരണീകരിച്ചതായ ശയ്യയിൽ നിന്ന് എത്രതന്നെ ആവശ്യപ്പെട്ടിട്ടും ഞാൻ എഴുന്നേററു മാറിയില്ല. പാനാശനങ്ങൾ നടത്തുന്നതിൽപ്പോലും ഞാൻ വൈമനസ്യം പ്രദർശിപ്പിച്ചു. എന്നോടൊപ്പം എന്റെ നേതാവായ ആ വൃദ്ധനും വൃഥാ ക്ഷമയോടുകൂടി ക്ലേശിക്കുവാൻ സന്നദ്ധനായി. വൃദ്ധൻ എന്നെ സ്വന്തം കൈകൊണ്ടുതന്നെ ഊട്ടുന്നതിനു പുറപ്പെട്ടു. ഞാൻ കോപത്തോടുകൂടി അദ്ദേഹത്തിന്റെ കൈകൾ തട്ടിമാററുകയും, വായ തീരെ തുറക്കാതെ കൂട്ടകയും ചെയ്തുകിടന്നു. സമ്മതംകൂടാതെ ബലേന വായ തുറപ്പിക്കുവാനെന്നു കരുതി കൈകൊണ്ട് ചുണ്ടുകൾ അമർത്തിപ്പിടിക്കുകകൂടിച്ചെയ്തു. ആ സാധുവൃദ്ധൻ ഞാൻ ഭക്ഷണം കഴിക്കുന്നതും കാത്തുകാത്ത് ചിലപ്പോൾ വൈകുന്നേരംവരെയും പട്ടിണി ഇരുന്നിട്ടുണ്ട്.

തന്റെ രക്ഷയിൽപ്പെട്ട ചെറുകുട്ടിയെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി വൃദ്ധൻ 'പഠിച്ച പണി പതിനെട്ടും' എടുത്തുകൂട്ടിനോക്കി. എന്റെ കിടപ്പുമുറി ക്രമേണ കളിക്കോപ്പുകളുടെ ഒരു 'പ്രദർശന' സ്ഥലമായിത്തീർന്നു. പൂന്തോട്ടത്തിലെ വിശേഷപ്പെട്ട പൂച്ചെടികളെല്ലാം എന്റെ മുറിയിൽ സ്ഥലംപിടിച്ചു എന്നു മാത്രമല്ല, ദിവസംപ്രതി അനേകം ബാലികാബാലന്മാർ എന്റെ ശയനമുറിയിൽ വന്ന് മുഖംകാണിച്ചു തുടങ്ങി. എന്റെ സഖ്യം സ്വീകരിക്കുവാൻ വേണ്ടി വൃദ്ധൻ കൈക്കൂലികൊടുത്തു സന്തോഷിപ്പിച്ചിട്ടാണ് ആ കുട്ടികളെ കൊണ്ടു വന്നിരുന്നത്. അതേവരെ എനിക്ക് യാതൊരു ചങ്ങാതിയും ഉണ്ടായിട്ടില്ലാത്തതിനാൽ അവരോടു മേളിച്ചു കളിക്കുന്നതിന് താല്പര്യം തോന്നി. എന്റെ രക്ഷിതാവായ വൃദ്ധൻ ഇപ്പോൾ സന്തോഷസമാധാനങ്ങളെ സൂചിപ്പിക്കുന്ന നെടുവീർപ്പു വിട്ടുകൊണ്ടാണ് എന്റെ സ്വഭാവഗതി

യെ സമീക്ഷണം ചെയ്തു്. എന്തിന പറയുന്നു? എവിടെനിന്നോ എന്നറിഞ്ഞില്ല പ്രഭാതത്തിൽ വെള്ളത്താമരപ്പൂവിലെന്നപോലെ എന്റെ മുഖത്തിൽ മന്ദഹാസലക്ഷ്മിവന്നുചേർന്നു നിശ്ശബ്ദവും ശൂന്യവുമായ ആ നിർജ്ജീവഗൃഹം എനിക്ക ക്രമേണ ഒരു സാക്ഷാൽ ഗൃഹത്തിന്റെ പ്രീതിയെ ജനിപ്പിച്ചു. ഞാൻ വൃദ്ധനെ മുത്തച്ഛൻ എന്നു് വിളിക്കുവാൻ തുടങ്ങി. പലിത കേശങ്ങളാൽ ധവളിതമായിരുന്ന വൃദ്ധന്റെ മുഖം കുറേക്കൂടി ധവളിതമായിച്ചമഞ്ഞു. അദ്ദേഹം എന്നെ 'സുനന്ദ' എന്നാണു് പേർ വിളിച്ചതു്. വേറെ വല്ല പേരും എനിക്കുണ്ടായിരുന്നുവോ എന്നറിഞ്ഞുകൂടാ.

കുറച്ചുകൂടി മുതിർന്നപ്പോൾ മുത്തച്ഛൻ എന്നെ ശിവപൂജാവിധികൾ പഠിപ്പിച്ചു. ഞാൻ പലേയിടത്തും പര്യേഷണം ചെയ്തിരുന്ന ആ സാക്ഷാൽ സന്തോഷത്തെ അതിൽ കണ്ടെത്തി. ഈശ്വരന് എല്ലാവരോടും സംസാരിക്കാൻ സാധിക്കുമെന്നും എല്ലാവർക്കും ഈശ്വരനോടു് ആവശ്യപ്പെടുവാനും കഴിയുമെന്നും മുത്തച്ഛൻ എനിക്കുപദേശിച്ചിരുന്നു. ഞാൻ ദൈവത്തിൽ നിഷ്കളങ്കമായി വിശ്വസിച്ചുവന്നു. എത്ര ഉഗ്രതരമായ ദുഃഖവും സന്തോഷമായി മാറുന്നതിന ദൈവത്തിന ശക്തിയുണ്ടെന്നു് എനിക്ക ബോധമുണ്ടായിരുന്നു. സന്ധ്യയ്ക്കു് ഭഗവൽസ്സന്നിധാനത്തിൽ ഭക്തിബഹുമാനപുരസ്സരം വന്ദനം ചെയ്തു നില്ക്കുമ്പോൾ എന്റെ ഹൃദയത്തിൽ തോന്നുന്നതെല്ലാം ഞാൻ എന്റെ ഭഗവാനോടു പ്രാർത്ഥിച്ചിരുന്നു. എനിക്ക വിശ്വസിക്കാറായി ലോകത്തിൽ ഒരു മനുഷ്യനുമില്ല. എനിക്ക ബന്ധമുള്ള ഒരാൾ ഉണ്ടായിരുന്നാലല്ലേ അങ്ങനെ വേണ്ടതുള്ളൂ! ഞാൻ എന്റെ കാണികൾക്കു് ഒരു മന്ദഹാസം മാത്രമേ കൊടുത്തിരുന്നുള്ളൂ. അതുകൊണ്ടു് എന്റെ ഹൃദയമാകുന്ന ബാഷ്പകൂപത്തിനുള്ള ആഴം എത്രത്തോളമുണ്ടെന്നു് ദൈവത്തിന മാത്രമേ നിശ്ചയമുണ്ടായിരുന്നുള്ളൂ.

മുത്തച്ഛന്റെ ഭവനത്തെപ്പററി എനിക്കു് ശ്രദ്ധയും താല്പര്യവും ഉണ്ടാകാതെ ഇരുന്നില്ല. എന്നാൽ അതുകൊണ്ടൊന്നും എനിക്ക മററു കുട്ടികളുടെയും എന്റെയും മദ്ധ്യത്തിൽ വിസ്തൃതമായ ഒരു മരുഭൂമി കിടക്കുന്നുണ്ടെന്ന കഥ വിസ്മരിക്കുവാൻ സാധിച്ചില്ല. കളിക്കാനും ഉണ്ണാനും മററും എനിക്കു് തന്നെത്താൻ സാധി

ക്കായിരുന്നു നന്നാ ചെറുപ്പകാലത്തു് മുത്തച്ഛൻ തന്നെയാണു് എന്നെ കളിപ്പിക്കുകയും ഊട്ടുകയും മറ്റും ചെയ്തിരുന്നതു്. പാവം. ആ വയസ്സൻ അന്നു ചിലപ്പോൾ നാമജപത്തിനു മുമ്പു് എന്നെ ഒട്ടു് ശ്രമം മാറീട്ടു് എത്രവണ മരം കോച്ചുന്ന മഴയത്തും തണുപ്പത്തും പോയി കളിച്ചു വന്നിട്ടുണ്ടു്. എന്നാൽ താൻ അങ്ങിനെ ചെയ്തിരുന്നതൊന്നും ഞാൻ അറിയരുതെന്നു കരുതി അദ്ദേഹം വളരെ അധികം ക്ലേശിക്കേണ്ടതായിട്ടുണ്ടു്. പക്ഷെ ഉത്തമബുദ്ധികളായ സാധാരണ ശിശുക്കളുടെ ദൃഷ്ടികളെ ബാധിക്കുന്ന സ്നേഹാദിഭ്രാന്തി ലേശവും സ്പർശിച്ചിട്ടില്ലാത്ത എന്നെപ്പോലെയുള്ള ഒരു ശിശുവിന്റെ ദൃഷ്ടിയെ വഞ്ചിക്കുക എന്നുള്ളതു് തീരെ അസാദ്ധ്യമായിട്ടുള്ളതാണല്ലോ! ഞാൻ എപ്പോഴെങ്കിലും അദ്ദേഹത്തിന്റെ കളവുകൾ കണ്ടുപിടിക്കുന്നതായിരുന്നാൽ സമാധാനം ചോദിക്കുമോ എന്ന ഭയന്നു് അദ്ദേഹം അക്ഷണത്തിൽ അവിടെ നിന്നു കടന്നു കളയും. പരമാർത്ഥത്തിൽ എനിക്കു് ആരുടെയെങ്കിലും അടുക്കെ സമാധാനം ചോദിക്കുവാനോ, പരാതി ബോധിപ്പിക്കുവാനോ ഒരു ന്യായവും ഇല്ല. എന്റെ ദൈവത്തിന്റെ അടുക്കൽ മാത്രമേ ഞാൻ പരാതി കൊണ്ടു ചെന്നിരുന്നുള്ളു. ഞാൻ ഒന്നും കാണുകയും അറിയുകയും ചെയ്യുന്നില്ല എന്ന നാട്യത്തിൽ പുഞ്ചിരികൊണ്ടും കൊഞ്ചൽ കൊണ്ടും അദ്ദേഹത്തിന്റെ ദൃഷ്ടികളെ വ്യാമോഹിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. പലരും പലപ്പോഴും അദ്ദേഹത്തോടു് ഞാൻ ആരാണെന്നു ചോദിക്കുന്നതു ഞാൻ കേട്ടിട്ടുണ്ടു്. ഞാൻ കേൾക്കവെ അതിനു മറുപടി പറയുന്നതിൽ അദ്ദേഹത്തിനു വലുതായ വൈമനസ്യമുള്ളതുപോലെ കണ്ടു. അതുകൊണ്ടു് ചോദിക്കുന്ന ആളുകളോടു ഞാൻ അദ്ദേഹത്തിന്റെ മൂത്തപുത്രിയാണെന്നു് ഇടയ്ക്കു കേറിപ്പറഞ്ഞു് ഞാൻ മിക്കപ്പോഴും അദ്ദേഹത്തെ ചോദ്യങ്ങളുടെ ദംഷ്ട്രങ്ങളിൽ നിന്നു് വീണ്ടെടുത്തിരുന്നു.

കാലം കുറച്ചിങ്ങനെ കഴിഞ്ഞുകൂടി. വൃദ്ധന്റെ ദേഹത്തിനു ശേഷിയും സ്വാധീനവും കുറഞ്ഞുതുടങ്ങി. ഒരു ദിവസം കേട്ടു, അദ്ദേഹം എന്നെയും കൂട്ടിക്കൊണ്ടു് സ്വദേശത്തുള്ള സ്വന്തം ഭവനത്തിലേയ്ക്കു പോകുകയാണെന്നു. എവിടെ വച്ചു ആദ്യം കണ്ണു തുറന്നുവോ അവിടെ വച്ചുതന്നെ അവസാനത്തിൽ അടയ്ക്കുകയും ചെയ്യണമെന്നായിരുന്നു മുത്തച്ഛന്റെ വിചാരം.

ചെമന്ന ഇഷ്ടികകൾ കൊണ്ട് കെട്ടിപ്പടുത്തിട്ടുള്ള ആ ഭവനത്തിൽ ഞങ്ങൾ വന്നെത്തിയപ്പോൾ അവിടെയുള്ള വിസ്തൃതമായ പൂവാടിയിൽ ഋതുരാജാവായ വസന്തദേവന്റെ അകമ്പടിക്കാരായ സഹകാര മഞ്ജരികൾ ആവിർഭവിച്ചതും ഒന്നിച്ചായിരുന്നു. ഞങ്ങൾ വന്നു നോക്കിയപ്പോൾ ആ വീട് അരയന്നങ്ങളൊഴിഞ്ഞ സരസ്സുപോലെ ശൂന്യവും മൂകവുമായിട്ടാണിരുന്നത്. പണ്ടൊരു കാലത്ത് ആ വീട് അനേകമാളുകളുടെ ആവാസമായും അനവധി അടിയന്തിരങ്ങളുടെയും ആഘോഷങ്ങളുടെയും പ്രദർശനമായിരുന്ന ഒന്നാണ്. ഇപ്പോൾ അവിടെ സൽക്കാരശാലകളും മറവും മാറാല കെട്ടി മശകമക്ഷികാദികളുടെ നാടകശാലകളായിട്ടാണ് സ്ഥിതിചെയ്യുന്നത്. മുത്തച്ഛൻ ഒരു കാലത്ത് വലിയൊരു കുബേരനായിരുന്നപോലും. അന്ന് അദ്ദേഹത്തിനു മക്കളോടും മക്കൾമക്കളോടും മരുമക്കളോടും അനവധിപേർ എപ്പോഴും ഒരുമിച്ചുണ്ടായിരുന്നു. അദ്ദേഹവുമായി ഒരു ചാർച്ചയോ ചേർച്ചയോ ഇല്ലാത്തവരായി ആരും തന്നെ ഉണ്ടായിരുന്നില്ല. എന്നാൽ കാലമൊ ദുർവ്വിധിയുണ്ടാക്കിയ ധനക്ഷയമോ അദ്ദേഹത്തെ വിട്ടുപോയ ലോകത്തിൽ ചാർച്ചക്കാരൊക്കെയും അവരുടെ സ്ഥിരതയില്ലാത്ത പാദങ്ങളെ പിൻതുടരുകയാണ് ചെയ്തത്. ഒടുവിൽ അദ്ദേഹത്തിനു ശേഷിച്ചത് ഒരു പൌത്രൻ മാത്രമാണ്. ഈ ഘോരമായ ദശാന്തരത്തിൽ അദ്ദേഹം തന്നെ പൌത്രനേയും ദേശത്തെയും ഉപേക്ഷിച്ചുംവെച്ച് എവിടെയോ കടന്നുകളഞ്ഞു. നശിക്കുന്നതിനു വേണ്ടി മാത്രം ഉണ്ടാകുന്ന ജീവിതത്തെ വച്ചു പുലർത്തിയിട്ട് ആവശ്യമില്ലെന്നു അദ്ദേഹത്തിനു തോന്നിയിരിക്കാം.

മൃത്യുദേവതയുടെ ക്രൂര ദംഷ്ട്രങ്ങൾ പുറത്തേയ്ക്കു കണ്ടതോടുകൂടി അദ്ദേഹം മായാബാധാവശനായി പിന്നേയും ശൂന്യമായ സ്വഗൃഹത്തിലേയ്ക്കു തിരിച്ചുവന്നു. വീട്ടിൽ എത്തിയതിന്റെ ശേഷം അദ്ദേഹം പറയുകയാണ് "ഞാൻ എന്റെ ജീവിതത്തിൽ അധികഭാഗവും ആർക്കെല്ലാംവേണ്ടി വിനിയോഗിച്ചുവോ അവർക്കായിട്ടുതന്നെ എന്റെ ജീവിതസർവ്വസ്വവും ദാനം ചെയ്തുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഇനി മരണത്തിലും അവരെ പിരിഞ്ഞിരിക്കണമെന്നു കരുതുന്നില്ല. ഇതാ പിതാമഹന്മാരെ ഞങ്ങൾ കൂടി അനാഥമായിരിക്കട്ടെ."

അതേ, ഈ സ്ഥലത്തുവച്ചാണ് ഞാൻ ഒന്നാമതായി നിങ്ങളെക്കണ്ടിട്ടുള്ളതു്. ആളൊഴിഞ്ഞു ഇരുട്ടടഞ്ഞു കിടന്നിരുന്ന ഈ ഭവനത്തിൽ, കരിമുകിൽ തിരതിങ്ങി നക്ഷത്രരാശികൾ മറഞ്ഞുപോയിട്ടുള്ള നഭോവീഥിയിൽ വാരൊളി മിന്നൽ എന്നപോലെയാണ് പ്രകൃതിസുഭഗനായ നിങ്ങളെ ഞാൻ കണ്ടതു്. അതു കഴിഞ്ഞിട്ടിപ്പോൾ കാലം കുറേയേറെയായിരിക്കുന്നു. അന്നത്തെ ആ ദിവസം നിങ്ങളിപ്പോഴും ഓർമ്മിച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിൽ ഞാൻ അത്ഭുതപ്പെടുകതന്നെ ചെയ്യുന്നു.

അന്നു് നദി നീലനിർമ്മലമായ പ്രവാഹങ്ങൾകൊണ്ടു് കയത്തോളം എത്തിച്ചു കെട്ടീട്ടുള്ള കുളിക്കടവിലെ കല്പടവുകളെ തലോടിയുംകൊണ്ടു് നമ്മുടെ ഭവനത്തിന്റെ അരികിൽക്കൂടി ഒഴുകിയിരുന്നതു് നിങ്ങൾ ഇപ്പോഴും ഓർമ്മിക്കുന്നുണ്ടോ? എന്നാൽ ഇന്നത്തേയ്ക്കു് അതിന്റെ മട്ടു് ആകെയൊന്നു മാറിച്ചമഞ്ഞിരിക്കുന്നു. ഒഴുക്കിനു് ആഴവും ശക്തിയും തീരെ കുറഞ്ഞിരിക്കുന്നതിനാൽ പടവുകളും പുളിനങ്ങളും പൊന്തിവന്നു് ദയനീയമായ ഒരു നിലയെ പ്രാപിച്ചിരിക്കുന്നു. പടവുകളെല്ലാം ഇറങ്ങിക്കടന്നു് മണൽപ്പുറത്തുകൂടെ കുറെച്ചുദൂരം നടന്നു ചെന്നാൽ മാത്രമേ ഇപ്പോൾ വെള്ളമുള്ളിടത്തു് എത്തുവാൻ സാധിക്കയുള്ളു. പുഴയുടെ വക്കത്തു് പഴമക്കാർക്കുപോലും ഓർമ്മയില്ലാത്ത ഒരനാദികാലം മുതൽ പെരുതായ അരയാൽ വൃക്ഷങ്ങൾ നീലനിറം പൂണ്ട നദീജലത്തിൽ നിഴലിച്ചിട്ടുള്ള തന്റെ പ്രതിമയിൽ നോക്കിക്കൊണ്ടു നിൽക്കുന്നതു് നിങ്ങൾ ഓർക്കുന്നുണ്ടായിരിക്കാം. അനേകം ശാഖോപശാഖകളോടുകൂടി പടർന്നു പൊറിപ്പിടിച്ചു നിൽക്കുന്ന അസംഖ്യങ്ങളായ വേലികളുടെ ഇടയ്ക്കുള്ള മണ്ണെല്ലാം ഒഴുക്കെടുത്തുകൊണ്ടു പോയതിനാൽ ജടാപടലഭരിതമായ തന്റെ ശിരസ്സിനെ താഴ്ത്തി കീഴ്ക്കാംതൂക്കു നിന്നു തപസ്സുചെയ്യുന്ന വല്ല സാഹസികതാപസനുമായിരിക്കുമോ എന്നു ശങ്കിച്ചുപോകത്തക്ക നിലയിൽ നിൽക്കുന്ന അരയാലിന്റെ ചുവട്ടിൽ വലിയ രണ്ടു കല്ലുകൾ ഇടിഞ്ഞുവീണു കിടപ്പുണ്ടു്. അവയാണിപ്പോൾ ഗ്രാമത്തിലെ ആളുകൾ കുളിച്ചുവരുന്നതായ കടവിനെ രൂപപ്പെടുത്തീട്ടുള്ളതു്.

ഒരു ദിവസം പ്രഭാതത്തിൽ നേരത്തെ ഞാൻ ഉണർന്നെഴുന്നേറ്റു് കുളിക്കടവിൽച്ചെന്നു് ആ കല്ലുകളിലൊന്നിൽ കയറി ഇരിക്കുക

യായിരുന്നു. അലസഗതിയായ ആ നദി ഉദയരവിയുടെ അരുണരമണീയങ്ങളായ കരകന്ദളങ്ങളുടെ പ്രഥമചുംബനമേററ് പുളകിതയായി കനകദ്രവമണിഞ്ഞ രൂപത്തിലാകുന്നതിനു കുറച്ചു മുമ്പായിരുന്നു അത്. പക്ഷിജാലം മധുരമായ സ്വാഗതഗാനം കൊണ്ട് ഉദിച്ചുയരുന്ന ആദിത്യദേവനെ സ്തുതിചെയ്യാൻ ആരംഭിച്ചിട്ടേ ഉള്ളു. ഞാൻ അപ്പോഴം എന്റെ വിധിയേപ്പററി ബലവത്തായ ചിന്തനം നടത്തുകയായിരുന്നു. എനിക്കു അടുത്ത ബന്ധമുള്ള വല്ല ചാർച്ചക്കാരും ഉണ്ടോ എന്ന് എനിക്കറിഞ്ഞുകൂടല്ലോ. പിന്നെ വിധി ഏതൊരാളേയാണോ എന്റെ രക്ഷിതാവായി നിയമിച്ചിട്ടുള്ളത് ആ ആളാകട്ടേ ഇതാ മൃത്യുവിന്റെ കരബന്ധത്തിനുള്ളിൽപ്പെട്ടുപോവുകയും ചെയ്തിരിക്കുന്നു. എന്റെ ഭാവിജീവിതത്തിന്റെ രൂപമേതുതരത്തിലായിരിക്കും? ഇപ്രകാരമുള്ള ഒരു ഗാഢചിന്തയിൽപ്പെട്ട് ഞാനിരിക്കുമ്പോളുണ്ട്, എന്റെ ശ്രവണപുടത്തിൽ ഒരു പാദവിന്യാസശബ്ദം വന്നലയ്ക്കുന്നു. ഉടനെ തിരിഞ്ഞുനോക്കിയപ്പോൾ കാണായി എന്റെ ദൃഷ്ടികൾക്ക് കോടിസൂര്യപ്രകാശത്തിന്റെ വിഭ്രാന്തിയെ ജനിപ്പിച്ചുംകൊണ്ട് നിങ്ങൾ പുഴവക്കിലേയ്ക്കു വരുന്നത്. അരുണോദയത്തിലെ അല്പമായ പ്രകാശത്തിൽ നാമിരുവരും അഭിലാഷസമേതം നോട്ടങ്ങളേ അന്യോന്യവിനിമയം ചെയ്യുക ഉണ്ടായി. ആ ക്ഷണികസമയം എന്റെ ദൃഷ്ട്യാ അതിപ്രധാനമായിട്ടുള്ള ഒരു ഘട്ടം തന്നെയാകുന്നു.

ബാലന്മാരുടെ ഹൃദയം ബാലന്മാരുമായുള്ള കൂട്ടുകെട്ടിനെയാണ് ആവശ്യപ്പെടുന്നത്. ആ സ്ഥിതിക്ക് വീട്ടിലുണ്ടായിരുന്ന ഞാനും വൃദ്ധനുമാകുന്ന രണ്ടുപേരിൽ, ബാലയായ എന്നെത്തന്നെ ബാലനായ നിങ്ങൾ കൂട്ടിനായി തിരഞ്ഞെടുത്തതിൽ ഒട്ടും ആശ്ചര്യമില്ല. അപ്രകാരംതന്നെ ഞാൻ നിങ്ങളേയും കൂട്ടിനായി തിരഞ്ഞെടുത്തു. അതുവരെയും, ഒരാഭരണം പോലെ അലങ്കരണാവശ്യത്തിനായിട്ടുമാത്രം ഞാൻ ഉപയോഗിച്ചിരുന്നതായ എന്റെ മന്ദഹാസത്തെ അന്നുമുതൽ അതിന്റെ യഥാർത്ഥമായ ആവശ്യത്തിനായിട്ടുതന്നെ എടുത്തുപയോഗിക്കുവാൻ തുടങ്ങി. നിങ്ങളുടെ കൂട്ടുകെട്ട് എന്റെ ഹൃദയത്തിൽനിന്ന് സകല വ്യഥകളേയും ദൂരീകരിച്ചുംകൊണ്ടു വളൎന്നു വന്നു. ലോക

ത്തിന്റെ അകവും പുറവും എനിക്ക് ഒന്നുപോലെ തേജോമയവും രമണീയവുമായി ചമഞ്ഞു. ഹാ! അന്നത്തെ അമൂല്യങ്ങളായ ആ ദിവസങ്ങൾ എത്ര ആസ്വാദ്യങ്ങളായിരുന്നു. അവ എനിക്കിപ്പോൾ പ്രഭാതത്തിൽ സൂര്യപ്രകാശം തട്ടിയ മഞ്ഞുപോലെ മാഞ്ഞു മറഞ്ഞു പോകുന്ന വെറും സ്വപ്നങ്ങൾക്ക് സദൃശങ്ങളായിട്ടാണു തോന്നുന്നത്. എന്റെ ഹൃദയത്തിൽ അന്നത്തെ ചില സ്മരണകൾ തത്തിപ്പറക്കുന്ന സ്വപ്നദേവതയുടെ കനകച്ചിറകുകളിൽ നിന്ന് കൊഴിഞ്ഞുവീഴുന്ന തങ്കത്തൂവലുകൾപോലെ തിരിഞ്ഞുതിരിഞ്ഞ് അരികത്തിലണയുന്നുണ്ട്.

എന്റെ ജീവിതത്തിലെ ഇരുട്ടുകാലത്തു നേരിട്ട നഷ്ടങ്ങളൊക്കെയും ആ പുളകം ചില ദിവസങ്ങൾക്കുള്ളിൽ തീർന്നുകളയണമെന്നു നിശ്ചയിച്ചു. എന്റെ ഹൃദയവീണ താരമായ സ്വരത്തോടും രമ്യമായ രാഗത്തോടുംകൂടി മധുരമായും മൃദുവായും ഗാനം ചെയ്തുതുടങ്ങി. പക്ഷേ എന്റെ അത്യന്താവേശം കൊണ്ട് അനധ്യായമില്ലാതെ ബലാത്ക്കാരമായി മീട്ടിയതുകൊണ്ടായിരിക്കാം— ഒരു ദിവസം പെട്ടെന്ന് വീണയുടെ കമ്പിയൊന്നു പൊട്ടിപ്പോയി. അന്നുമുതൽ വീണ നേരെ ശബ്ദിക്കാതായി.

സന്തോഷവും കളിയും ചിരിയുമായി കഴിഞ്ഞുകൂടിയിരുന്ന ആ കാലത്ത് നമ്മുടെ ഭവനത്തിൽ മൃത്യുവിന്റെ സന്ദേശവാഹകർ പതുക്കെ കടന്നുകൂടി. മുത്തച്ഛൻ ദീനശയ്യയെ അഭയംപ്രാപിച്ചു. അത് അദ്ദേഹത്തിന്റെ ഒടുക്കത്തെ സുഖക്കേടായിരുന്നു. ഞാൻ സന്തോഷത്തിനായി നീക്കിവെച്ചിട്ടുണ്ടായിരുന്ന ആ ദിവസങ്ങളിൽ നിന്ന് രാവിലെയും വൈകുന്നേരവും കുറച്ചു സമയം പിടിച്ചെടുത്ത് മുത്തച്ഛന്റെ അരികത്തുചെന്ന് അദ്ദേഹത്തിന്റെ രോഗസ്ഥിതി അന്വേഷിക്കുന്നതിനായി വിനിയോഗിച്ചു. മുത്തച്ഛൻ വിറപൂണ്ട തന്റെ കൈകൾകൊണ്ട് അരികത്തിരിക്കുന്ന എന്റെ തലമുടിയിന്മേൽ തടവിയുംകൊണ്ട് അനുകമ്പയും സഹതാപവും വഴിഞ്ഞൊഴുകുന്ന നേത്രങ്ങളാൽ എന്റെ നേരെ നോക്കിയിരുന്നു. ദിവസംപ്രതി താൻ അടുത്തടുത്തണഞ്ഞുംകൊണ്ടിരിക്കുന്ന പരമപുണ്യപദത്തെക്കാൾ കൂടുതലായി താൻ പരിത്യജിക്കുവാൻ പോകുന്ന തന്റെ ദത്തുപൌത്രിയെയാണ് അദ്ദേഹം വിചാരപ്പെട്ടിരുന്നതെന്നു മനസ്സിലായി. അവള്ള

ണീയങ്ങളായ വിചാരങ്ങളുടേയും വികാരങ്ങളുടേയും ബാഹുല്യം നിമിത്തം തിരതല്ലിക്കൊണ്ടിരുന്ന അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ സ്ഥിതിയെ മുഖഭാവം വ്യക്തമായി വ്യാഖ്യാനിച്ചിരുന്നു. ഈ ഉദ്യാനം മുഴുവൻ താൻ അതിവാത്സല്യത്തോടുകൂടി വളർത്തിക്കൊണ്ടുവന്നിട്ടുള്ള അനാഥപ്പെൺകിടാവിനെ ഒരു രക്ഷയുമെന്യേ തനിച്ചു വിട്ടുവെച്ച് പോകുന്നതിനാണ് അദ്ദേഹം നിർബ്ബന്ധിതനായിരുന്നത്. കരളിനെ കരണ്ടു തിന്നുകൊണ്ടിരുന്ന ഈ ചിന്താപരമ്പരയാൽ ഉത്തേജിതമായ ഉൽക്കണ്ഠ അദ്ദേഹത്തിന്റെ അന്ത്യദശയുടെ ആസന്നതയെ അനുക്ഷണം വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. അത്ര ആശയവിശാലതയും ഹൃദയസമുന്നതിയും സിദ്ധിച്ചിട്ടുള്ള അദ്ദേഹത്തിനുകൂടി എന്നെ എങ്ങാനുമൊന്നു തൊട്ടുപോയാൽ കുളിച്ചു ശുദ്ധിവരുത്തിയേ കഴിയൂ എന്നാണെങ്കിൽ എനിക്കുള്ള അശുദ്ധി എത്ര വമ്പിച്ച ഒന്നായിരിക്കണം. അദ്ദേഹംകൂടി എന്റെ സ്പർശത്തെ അശുദ്ധമായി കരുതിയിരിക്കുന്ന സ്ഥിതിക്ക് ഇനി മററു വല്ലവരുടേയും അധീനത്തിൽ അകപ്പെട്ടുപോകുമ്പോൾ എനിക്കെന്തൊരു പ്രത്യാശയ്ക്കാണ് വകയുള്ളത്?

ഈ വക വിചാരങ്ങൾ എന്നെ പിന്നീടാണ് ബാധിച്ചുള്ളത്. അപ്പോൾ അത്തരം അന്ധകാരമയമായ ദുശ്ചിന്തകൾക്കുവേണ്ടി ചെലവഴിക്കുന്നതിനു സമയം എനിക്കുണ്ടായിരുന്നില്ല. മുത്തച്ഛൻ ചിലപ്പോൾ എന്നെ വിളിച്ച് കിടയ്ക്കക്കടുത്ത് പിടിച്ചു നിറുത്തി പ്രധാനപ്പെട്ട എന്തോ ചില സംഗതികൾ പറയുന്നതിനായി പാടുപെട്ടിരുന്നു. എന്നാൽ ഒരു വാക്കു പുറത്തേയ്ക്കു പുറപ്പെടുവിക്കുന്നതിനു സാധിച്ചിരുന്നില്ല. നാവിനുണ്ടായിരുന്ന പരാജയത്തെ നേത്രങ്ങൾ നല്ലപോലെ വെളിപ്പെടുത്തിയിരുന്നു. അദ്ദേഹത്തിനു എന്നോട്—തന്റെ സർവസ്വവും സമർപ്പിച്ചിട്ടുള്ള എന്നോട്—എന്തോ ഒരു സഹായം ആവശ്യപ്പെടുവാനുണ്ടെന്ന് അദ്ദേഹത്തിന്റെ ഭാവത്തിൽനിന്നും മനസ്സിലാക്കി. എന്തൊരു സഹായം ആയിരിക്കണം അദ്ദേഹത്തിനെന്നോടാവശ്യപ്പെടുവാനുള്ളത്?

എന്തായാലും ഞാൻ അറിയാൻവേണ്ടി ശ്രമിച്ചില്ല. അശ്രുകലുഷവും നിഷ്പ്രകാശവുമായ അദ്ദേഹത്തിന്റെ നേത്രത്തിന്റെ ആ മൂകഭാഷ വായിച്ചു മനസ്സിലാക്കുന്നതിനു വാസ്തവത്തിൽ

എനിക്കന്നു സമയമുണ്ടായിരുന്നില്ല. തേജോനിധികളായ നിങ്ങളുടെ നീലനേത്രങ്ങൾ എന്നോടെല്ലാ പ്രഭാതത്തിലും നവീനങ്ങളായ ഓരോ സരസകഥകൾ കഥനംചെയ്തുകൊണ്ടിരുന്നു. എനിക്ക് അതിൽ കൂടുതലായി ഒന്നുംതന്നെ ഒട്ടു വേണ്ടിയിരുന്നതുമില്ല. അതിനാൽ ഒരു കുളിർപ്പുഞ്ചിരിയോടുകൂടി എന്തോ ചിലതൊക്കെ പറഞ്ഞുവെന്നു വരുത്തി അദ്ദേഹത്തിന്റെ തലയിണമേൽ നാലഞ്ചു തലോടലും തലോടി വേഗത്തിൽ അവിടെനിന്ന് കടന്നുകളയുകയാണ് ഞാൻ മിക്കപ്പോഴും ചെയ്തിരുന്നത്. അപ്പോഴൊക്കെ പൊട്ടിപ്പോവാൻ പോയിട്ടുള്ള ഒരു ഹൃദയത്തിന്റെ ഉള്ളിൽനിന്നും നിർഗ്ഗമിക്കുന്ന സംഖ്യാതീതങ്ങളായ നിശ്വാസങ്ങൾ എന്നെ പിന്തുടർന്നുകൊണ്ടിരുന്നു. ഞാൻ അതിനെപ്പറ്റി അശേഷവും വകവെയ്ക്കുകയുണ്ടായില്ല. അന്നത്തെ അത്തരം സ്ഥിതികളെപ്പറ്റി ശരിയായിട്ടുള്ള ഒരു ബോധം എനിക്കിപ്പോൾ കൂടിയുണ്ടെന്ന് പറവാൻ വയ്യ. എന്നാൽ അവയെപ്പറ്റി ആലോചിക്കുന്നതിനാണ് ഇപ്പോൾ നല്ല സമയം കാണുന്നത്.

ഒരു ദിവസം പുഴവക്കത്തുള്ള പരന്ന പുൽത്തകിടിയിൽ ഇരുന്ന് നാം രണ്ടുപേരും കൂടി വെള്ളത്താമരപ്പൂക്കൾകൊണ്ട് നീളം കൂടിയ മാലയൊന്നു കെട്ടിയുണ്ടാക്കിയത് നിങ്ങൾ ഇപ്പോൾ ഓർമ്മയുണ്ടോ? ചരടിന്റെ ഓരോ അററം ഓരോരുത്തർ പിടിച്ച് നമ്മൾ ഒരുമിച്ചാണ് മാലയുടെ പണി മുഴുവനാക്കിയത്. ആ വലിയ മാലയുടെ നടുവിൽ ചെന്താമരപ്പൂവാണ് വച്ചിരുന്നതെന്നു കൂടി ഞാനിപ്പോൾ ഓർക്കുന്നു. മുത്തച്ഛന് താമരപ്പൂവിൽ വലിയ പ്രീതിയായിരുന്നതിനാൽ ആ മാലയുംകൊണ്ട് ഞാൻ അദ്ദേഹം കിടക്കുന്നിടത്തുചെന്ന് "അച്ഛാ, അച്ഛാ ഇങ്ങോട്ടൊന്നു നോക്കു. ഇതാ ഇതെത്ര അഴകുള്ള ഒരു മലർമാലയാണ്! എന്റെ അടിവരെ എത്തി നീണ്ടുകിടക്കുന്നതെന്നു പറഞ്ഞു."

മുത്തച്ഛൻ മെത്തയിൽ നിന്ന് തിരിഞ്ഞുകിടന്നിട്ട് ഇങ്ങനെ പറഞ്ഞു:—"ശരിതന്നെ; നീ പൂക്കൾകൊണ്ടു മൂടിയിരിക്കുന്നുവെല്ലൊ. ഹാ എന്റെ മകളിപ്പോൾ സരസ്വതീദേവിയെപ്പോലെയിരിക്കുന്നുണ്ട്. അമ്മു, ആരാണ് നിനക്കിത്രയധികം പൂക്കളറുത്തുതന്നത്?"

"മുത്തച്ഛന്റെ പൗത്രനായ ശങ്കരനാണ് പൂവറുത്തത്" എന്നാണ് ഞാൻ മറുപടിപറഞ്ഞത്.

അതു കേൾക്കേണ്ട താമസം. മുമ്പുതന്നെ വിളർത്തിരുന്ന അദ്ദേഹത്തിന്റെ മുഖം ഒന്നുകൂടി വിളറിവശമായി. എങ്കിലും അദ്ദേഹം കൃത്രിമമായൊന്നു പൊട്ടിച്ചിരിച്ചു. എന്നിട്ടു പറയുകയാണ്:—

"മകളേ നീ ചിരിയും കളിയും മാത്രമായിട്ടാണ് നാം കഴിച്ചു വന്നിട്ടുള്ളത്. എന്നാൽ ജീവിതം മുഴുവൻ ചിരിക്കു മാത്രമായിട്ടുള്ളതല്ല. കണ്ണുനീർപ്പുഴയുടെ നടുക്കുള്ള മണൽത്തിട്ടിലാണ് ജീവിതം സ്ഥിതി ചെയ്യുന്നത്. അതുകൊണ്ട് നാം രണ്ടിനും തയാറായിട്ടു വേണം ഇരിക്കുവാൻ. അല്ലെങ്കിൽ ദുഃഖത്തിന്റെ അല ആരുമറിയാത്ത വിധത്തിൽ വന്നുകേറി നമ്മളെ ആക്രമിച്ചു കളയും. എന്റെ കുട്ടിക്കതിനിടയാകാതിരിക്കട്ടെ! നിനക്കിപ്പോൾ ഒന്നും അറിവാൻ പാടില്ല."

ആ വേദാന്തോപദേശം എന്റെ ഹൃദയത്തിനൊട്ടൊന്നു തട്ടി. അന്നത്തെ ദിവസം ആരോടും ഏതുമൊന്നും ഉരിയാടാതെ തനിച്ചിരുന്നാണ് കഴിച്ചുകൂട്ടിയത്. വരുവാനിരിക്കുന്ന ആപത്തിന്റെ കരുത്തിരുണ്ട നിഴലുകൾ നോക്കുന്നിടത്തൊക്കെയും എനിക്കു തട്ടിപ്പിച്ചുതുടങ്ങി. ആപത്തെന്തൊരാകൃതിയിലായിരിക്കാം വന്നുചേരുന്നത്? മുത്തച്ഛൻ നല്ലപോലെ തയാറായിരിക്കാൻ പറഞ്ഞുകൊള്ളുകയുണ്ടായി. ഞാൻ എന്തിനു തയാറായിട്ടാണിരിക്കേണ്ടത്? ഒരുവേള നിങ്ങളും തന്നെ എനിക്കു വിരോധമായി വല്ലതും മുത്തച്ഛനെ പറഞ്ഞു ധരിപ്പിക്കുകയുണ്ടായിരിക്കണം എന്നു ഞാൻ ശങ്കിക്കാതെയിരുന്നില്ല. പക്ഷെ ഞാൻ വേഗത്തിൽ ആ ശങ്കയെ അകററിക്കളഞ്ഞു. നിങ്ങളെന്തിനങ്ങിനെ ചെയ്യുന്നു? ഞാൻ എപ്പോഴെങ്കിലും നിങ്ങളെ യാതൊന്നും ഉപദ്രവിച്ചിട്ടില്ലല്ലോ. എന്നാൽ പിന്നെ എന്റെ അമ്മ മരിച്ചിട്ടുണ്ടായിരിക്കുമോ? ആ ദുഃഖത്തിനു തയാറായിരുന്നുകൊള്ളുവാനായിരിക്കുമോ മുത്തച്ഛൻ മുന്നറിവു തന്നത്. എന്റെ അമ്മയെ ഒടുക്കം കണ്ടയന്നു ഞാൻ തീരെ കുട്ടിയായിരുന്നു. കണ്ണുനീർക്കണങ്ങളണിഞ്ഞു മഞ്ഞുതുള്ളികൾ ചിന്നിയ വെള്ളത്താമരപ്പൂവിന്റെ സ്മരണയെ ഉണ്ടാക്കുന്ന അമ്മയുടെ ആ മുഖത്തെ ഞാൻ എന്റെ സ്മൃതിപഥത്തിലേയ്ക്കു വിളിച്ചുവരുത്തി. പക്ഷെ എന്റെ കണ്ണുകൾ തീരെ വററി വരണ്ടാണ് കിടന്നിരുന്നത്. അമ്മയ്ക്കുവേണ്ടി

ഒരുതുള്ളിവെള്ളം വാർത്തുകളയുന്നതിന് എന്റെ കണ്ണുകളിൽ ഉണ്ടായിരുന്നില്ല. അല്ലെങ്കിൽ എങ്ങിനെയാണുണ്ടാവുക? എന്നെ ആർക്കാനും വലിച്ചെറിഞ്ഞുകൊടുത്ത് കൈയൊഴിച്ചുവിട്ട അമ്മയ്ക്കുവേണ്ടി വൃഥാ ഞാനെന്തിനു കണ്ണീർ ചെലവാക്കണം? ഇങ്ങനെ ആററത്തുള്ള യാചകന്മാർ കൂടി തങ്ങളുടെ കുഞ്ഞുങ്ങളോടുകൂടിയത്രെ പട്ടിണികിടക്കുന്നത്. എന്റെ അമ്മയാകട്ടെ ആളുകൂടി ച്ചെയ്യുന്നതിനു സന്നദ്ധയായില്ല. എന്റെ കരളിനെ ഞാൻ കുറേക്കൂടി കർക്കശമാക്കി. ഈ ലോകത്തിൽ ഞാൻ എന്തിനെങ്കിലും ഒന്നു ഭയപ്പെടുകയോ കരയുകയോ ചെയ്യേണ്ടതുണ്ടോ? അതിനാൽ ഞാൻ എന്റെ ഹൃദയത്തെ ചുഴന്നുകൊണ്ടിരിക്കുന്ന നിഴലുകളെയെല്ലാം അതിലേയ്ക്കു പായിച്ചു.

എങ്കിലും അന്നേദിവസം മുതൽ വിശ്വം മുഴുവനും നിറഞ്ഞു വിളങ്ങിക്കൊണ്ടിരുന്ന എന്റെ ആനന്ദത്തിന്റെ പ്രകാശം ക്രമേണ മങ്ങിമയങ്ങുവാൻ തുടങ്ങി. ഞാൻ അചേതനയും അലസയും ആയിത്തീർന്നു. വീട്ടിൽ നിന്നും പുറപ്പെടുകയേ ചെയ്യാതെ നിസ്സാരവും നിഷ്പ്രയോജനവും ആയ ബാലകർമ്മങ്ങൾക്കു വേണ്ടി വൃഥാ സമയത്തെ ബലികഴിച്ചുവന്നു. നിങ്ങൾ അന്നത്തെ എന്റെ പെരുമാററങ്ങൾ കണ്ട് ആശ്ചര്യപ്പെട്ടിട്ടുണ്ടായിരിക്കണം. ചിലപ്പോൾ കാരണം ചോദിക്കുകകൂടി ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നു. നിങ്ങളുടെ ചോദ്യത്തിന് എന്റെ ഉത്തരം ചിരി മാത്രമായിരുന്നിരിക്കാം. ആ ചിരിയാകട്ടെ വെറും ഉള്ളിൽ തട്ടാത്തതും പൊള്ളപോലുള്ളതും ആയിരുന്നു. ഈ നിലയിൽ കുറച്ചുദിവസം അങ്ങനെ കഴിഞ്ഞുകൂടി. അന്നൊരുദിവസം നിങ്ങൾ മുത്തപ്പന്റെ മുറിയിൽ ചെന്ന് രണ്ടു മൂന്നുമണിക്കൂറോളംനേരം താമസിക്കുകയുണ്ടായി. നിങ്ങൾ രണ്ടുപേരുംകൂടി സംസാരിച്ചതെന്താണെന്ന് എനിക്കു മനസ്സിലായില്ല. നിങ്ങൾ മുറിക്കുള്ളിൽ നിന്നും പുറത്തേയ്ക്കു പോന്ന ഉടനെ എന്നെ അങ്ങോട്ടു പറഞ്ഞയച്ചു. അകത്തേയ്ക്കു കടന്നു ചെന്ന എന്നെ അരികത്തു വിളിച്ചുനിറുത്തി മുത്തപ്പൻ ഇങ്ങനെ പറഞ്ഞു:—
"കുഞ്ഞേ, എന്റെ ജീവിതദിവസങ്ങൾ നന്നേ മിതങ്ങളാണ്. അവയങ്ങു കഴിഞ്ഞുപോകുന്നതിനു മുമ്പായി എനിക്കു ശങ്കരനോടും നിന്നോടും ചില സംഗതികൾ പറവാനുണ്ട്. ശങ്കരനോടു പറവാനുള്ളതു പറഞ്ഞുകഴിഞ്ഞു. ശങ്കരൻ ഒരാളായിത്തീർന്നിട്ടു

ണ്ട്. അവന് അവന്റെ കാര്യം നോക്കാറായിരിക്കുന്നു. എന്നാൽ എന്റെ ചെല്ലമേ, നിന്നെ ഒരാളേക്കുറിച്ചു മാത്രമാണ് ഞാനിപ്പോൾ വിചാരപ്പെടുന്നതു്.

മുത്തശ്ശൻ സംസാരം നിറുത്തി താല്പര്യമായി എന്റെ മുഖത്തേക്കു നോക്കിക്കൊണ്ടു മിണ്ടാതിരുന്നു. ഞാൻ പിടച്ചുതുള്ളുന്ന ചിത്തത്തോടും മറ്റുള്ളു പിതിരിച്ചു മുഖത്തോടും കൂടി മിണ്ടാതെ നില്ക്കുകമാത്രം ചെയ്തു.

മുത്തശ്ശൻ പിന്നേയും തുടർന്നു പറഞ്ഞു:—"പ്രിയപുത്രി, നിന്നെ ഞാൻ എത്രകണ്ടു സ്നേഹിക്കുന്നുണ്ടെന്ന് ഒരുപക്ഷേ നീ മനസ്സിലാക്കീട്ടില്ലായിരിക്കാം. എനിക്കു ശങ്കരനും നീയും യാതൊരു ഭേദവുമില്ല. ഈ ഭവനത്തെ ശൂന്യമായ നിലയിലാക്കി വിട്ടുപോയ കാലത്ത് നശ്വരമായ പ്രപഞ്ചത്തിൽ യാതൊന്നിനേയും ഇനി സ്നേഹിക്കുന്നതല്ലെന്ന് ഞാൻ പ്രതിജ്ഞ ചെയ്തിരുന്നു. എനിക്കു സ്നേഹത്തിന്റെ നേരെ അത്ര മടുപ്പും വെറുപ്പും തോന്നിട്ടുണ്ടായിരുന്നു. സ്നേഹം എന്നതു് ഒഴിയാത്ത ക്ലേശപരമ്പരയുടേയും തീരാത്ത മനോവ്യഥയുടേയും അറുതിയില്ലാത്ത ഒരുറവുനിലമാകുന്നു. എന്നാൽ നിന്റെ ഈ മുഖം എന്റെ പ്രതിജ്ഞയെ ഭംഗം ചെയ്തു് ഹൃദയമെന്നതിലുള്ള ഒഴിഞ്ഞ പാത്രം പോലെ അധികനാൾ സ്ഥിതിചെയ്യുന്നതല്ല. രണ്ടോ മൂന്നോ കുട്ടങ്ങൾ എങ്ങിനെയെങ്കിലും എവിടെ നിന്നെങ്കിലും കടന്നുവന്നു് അതിനകത്തു് താഴത്തു കേറിപ്പാർക്കാതെയിരിക്കുന്നതല്ല. എന്നുമാത്രവുമല്ല, അവ ക്രമേണ ഹൃദയത്തിൽ ഓരോ നവീനഭരണങ്ങൾ സ്ഥാപിക്കുകയും ചെയ്തുതുടങ്ങും. ദൈവമതത്തിലെ ഒരു നിയമമാണതു്. അതിനാൽ നീയെന്റെ ഹൃദയസിംഹാസനത്തിൽ കയറി നിന്നു് ചെങ്കോൽ നടത്തുവാൻ മുതിർന്നു. ശങ്കരൻ അന്നു് അവന്റെ അമ്മയുടെ അങ്കോപരി കളിച്ചുകൊണ്ടാണു് വസിച്ചിരുന്നതു്. വാസ്തവത്തിൽ ഞാൻ അവനെ മനഃപൂർവമായിട്ടുതന്നെ വിട്ടൊഴിച്ചുവായിരുന്നു. സ്നേഹവുമായുള്ള ബന്ധം എനിക്കു തീരെ അനിഷ്ടമായിരുന്നു. പക്ഷെ ലോകം മുഴുവനും സ്നേഹബന്ധംകൊണ്ടു നിറഞ്ഞിട്ടുള്ളതാകുന്നു. അതുകൊണ്ടു് ആ ബന്ധത്തിൽ നിന്നു് വിട്ടൊഴിഞ്ഞുപോരുവാൻ എനിക്കു കഴിഞ്ഞില്ല. ഞാൻ നിന്നെ എത്ര ശ്രദ്ധയോടും സ്നേഹത്തോടുംകൂടിയാണു വളർത്തീട്ടുള്ളതെന്നു്

നിനക്കറിയാമോ? നിന്നെ ഞാൻ കഴിയുന്നത്ര പാപത്തിൽ നിന്നും ദുഃഖത്തിൽ നിന്നും സംരക്ഷിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷേ വിധിയോട് മറുത്തു നില്ക്കുവാൻ ആർക്കും തന്നെ സാധിക്കയില്ലല്ലോ. മകളേ! ഇങ്ങിനെയെല്ലാമിരിക്കുന്ന എന്നിൽനിന്നുതന്നെ നിനക്ക് ജീവിതായോധനത്തിലെ ഒന്നാമത്തെ ഘോരപ്രഹരം ഏൽക്കേണ്ടതായി വന്നിരിക്കുന്നു. അനിവാര്യമായ ഈ ഘോരകൃത്യവും ഞാനും കൂടി ബലമായ ഒരു പോരാട്ടം നടന്നു. പക്ഷേ, മകളേ! ഞാൻ പരാജിതനാകുകതന്നെ ചെയ്തു. അതു കേട്ടിട്ടും ഞാൻ അനങ്ങാതെതന്നെ ഇരുന്നു. എന്റെ ഹൃദയം ഒന്നിനെയും വകവയ്ക്കാതെ തീരെ അശ്രദ്ധമായിട്ടാണ് പരിണമിച്ചത്. എന്തൊരു ഘോരസംഭവമാണ് എന്റെ നേരെ തിരിഞ്ഞു പുറപ്പെട്ടിരിക്കുന്നത്. എന്റെ പാപം എന്താണെന്ന് എനിക്കു മനസ്സിലായില്ല. എങ്കിലും എന്റെ ജീവിതം ഏതോ ഒരു കളങ്കത്തിനു കടപ്പെട്ടിട്ടുള്ളതാണെന്നു ഞാൻ ഗ്രഹിച്ചു. ഞാൻ വിചാരിക്കുന്നു, അതുകൊണ്ടുതന്നെ ആയിരിക്കണം, എന്റെ അമ്മ തന്റെ കുട്ടിയെയങ്ങു കൈയൊഴിച്ചുവിട്ടത്. അല്ലാതെ തന്റെ ദാരിദ്ര്യത്തിന്റെ ദുർവ്വഹതകൊണ്ടാണെന്നു തോന്നുന്നില്ല. അമ്മയ്ക്കു തന്നിൽ നിന്നു തന്നെ ഒരു ഭയം ജനിച്ചു തുടങ്ങിയിരിക്കാം. മേലിൽ എന്നേയും അശുദ്ധിപ്പെടുത്തേണ്ടെന്നു വിചാരിച്ചിരിക്കാം. ഒരു ഋഷിവര്യനെപ്പോലെ വിശുദ്ധനായിട്ടുള്ള ഈ പുണ്യപുരുഷന്റെ അനുഭാവവൈഭവം എന്റെ കളങ്കത്തെ കഴുകിക്കളയുമെന്ന് കരുതീട്ടായിരിക്കാം എന്നെ ഇദ്ദേഹത്തിന്റെ കൈയിൽ ഏല്പിച്ചത്. പക്ഷേ ഒരു കൽക്കരിക്കഷണത്തെ എത്ര കഴുകീട്ട് ‘ചാക്ക്’ കട്ടയാക്കുവാൻ ആർക്കെങ്കിലും സാധിക്കുമോ? ഏതായാലും ഈ കളങ്കം മാതൃഗർഭത്തിൽ വച്ചുതന്നെ പിടിച്ചുതുടങ്ങീട്ടുള്ള ഒന്നായിരിക്കണം.

വൃദ്ധൻ വീണ്ടും പറഞ്ഞുതുടങ്ങി:—“മകളേ, നിന്നെ ഞാൻ എല്ലാത്തിലും മേലേയായിട്ടാണ് സ്നേഹിക്കുന്നത്. എന്നാൽ മനുഷ്യർ അപൂർണ്ണരാം ചാപലന്മാരാണ്. ന്യൂനതകളും തിന്മകളും അവനെ പിന്തുടരുന്നതിനു വളരെ എളുപ്പമുണ്ട്. ചില പെരുമാറ്റങ്ങൾ കൊണ്ട് നിനക്കു ഞാൻ ഹൃദയവ്യഥ ഉണ്ടാക്കുവാൻ ഇടയുണ്ടാക്കിയിരിക്കാം. ഒരുവന്റെ സമ്പർക്കം മറ്റൊരുത്തനെ

മലിനപ്പെടുത്തുക എന്നതു് ധാരാളം സംഭാവ്യമാണെന്ന് എനിക്കറിയാം. എന്നിട്ടും എനിക്കു വേണ്ടതിൻവണ്ണം ചെയ്യാൻ സാധിച്ചില്ല എന്ന് സലജ്ജം സമ്മതിക്കുന്നു. പക്ഷേ ഒരു കാര്യം പറയാം. ഞാൻ നിന്നെ സ്വന്തം സന്താനമെന്നു കരുതി നിർവ്യാജം സ്നേഹിച്ചിട്ടുണ്ടു്. ഞാൻ ഇതാ മൃത്യുഹസ്തത്തിന്റെ പിടിയിൽ പെട്ടുകഴിഞ്ഞിരിക്കുന്നു. ഈ ഘട്ടത്തിൽ എനിക്കു നിന്നോടു് ഒരൊററ സഹായം ആവശ്യപ്പെടാനുണ്ടു്. ഞാൻ കുറെ മുമ്പു മുതൽക്കുതന്നെ ഒരു സംഗതി മനസ്സിലാക്കീട്ടുണ്ടു്. ഒരുവേള നീ ഇപ്പോഴും അതു ഗ്രഹിച്ചിട്ടില്ലെന്നു വരാം. അതു മറെറാന്നുമല്ല. നീ ശങ്കരനു നയനോത്സവമായിത്തീർന്നിരിക്കുന്നു. ഇന്നു ശങ്കരൻ തന്നെ അതെന്റെ അടുക്കൽ സമ്മതിക്കുകയും ചെയ്തിരിക്കുന്നു. ആ ജനപാവനയായ ഭാഗീരഥീദേവിയെപ്പോലെ ഒരു പുണ്യശീലനാണെന്ന് എനിക്കറിയാം. പക്ഷേ സമുദായം അതു മനസ്സിലാക്കുകയോ സമ്മതിക്കുകയോ ചെയ്കയില്ല. സമുദായനിയമദൃഷ്ട്യാ നീ പരിത്യജിക്കപ്പെട്ടവളാകണം. മകളേ! നീ വയസ്സന്റെ നരച്ച തലതൊട്ടു സത്യം ചെയ്യണം. ശങ്കരനെ അവനെപ്പോലെയുള്ള നാലുപേരുടെ മദ്ധ്യത്തിൽ വച്ചു് ലജ്ജിതനാക്കുകയില്ലെന്ന് നീ എന്നെപ്പിടിച്ചു് ആണയിടു. എന്റെ ഗോത്രത്തിലെ അവസാനത്തെ മുളയായ അവൻ മററുള്ളവരാൽ മാന്യനായി നാലാളുകൾക്കിടയിൽ തല നിവർത്തി നടക്കത്തക്കവണ്ണം നീ അവനെ മനസ്സാലെ കൈവിടണം. നീ അനുസാരം ഒരു കർക്കശയായിരുന്നുകൊണ്ടാൽ മതി. എന്നാൽ അവൻ ഒന്നുകിൽ കുറെ വേഗത്തിൽത്തന്നെ നിന്നെ മറന്നു എന്നു വന്നേയ്ക്കും. അല്ലെങ്കിൽ അവൻ കുറെക്കഴിഞ്ഞാലെങ്കിലും മറക്കാതെ ഇരിക്കുകയില്ല. അങ്ങിനെയാണ് മനുഷ്യസ്വഭാവം. എനിക്കുള്ള സർവ്വസ്വവും ഞാൻ നിനക്കായി സമർപ്പിച്ചിരിക്കുന്നു. അതുകൊണ്ടു് നിനക്കു തന്നെത്താൻ സുഖമായും സുശോഭനമായും കഴിഞ്ഞുകൂടുവാൻ സാധിക്കും. മുത്തച്ഛൻ സ്വത്തിന്റെ കാര്യത്തെപ്പററി പറഞ്ഞപ്പോൾ ആരോ ചൊറിയൻമുളച്ചെടികൊണ്ടു് എന്റെ ദേഹത്തിൽ ഉരയ്ക്കുന്നതുപോലെ എനിക്കു തോന്നി. ഒരക്ഷരം മറുപടി പറയാതെ ഞാൻ ആവശ്യപ്പെട്ടതുപോലെ സത്യം ചെയ്തുകൊടുത്തു. അതു കഴിഞ്ഞ മാത്രയിൽ എന്റെ തലയിൽ എടുത്താൽ പൊന്താത്ത വമ്പിച്ച ഒരു ചുമടു വന്നു വീണതുപോലെ എനിക്കു തോന്നി.

വൃദ്ധൻ രണ്ടുകൈകളും ഉയർത്തി അത്യന്തം കലുഷമായ കണ്ഠസ്വരത്തോടുകൂടി എന്നെ ആശീർവദിച്ചു. "മകളേ, നീ അടുത്ത ജന്മത്തിൽ സാക്ഷാൽ സാവിത്രിയായി ജനിക്കുമാറാകട്ടേ! ഈ ജന്മത്തിൽ നിന്നെ അതിക്രമിക്കുവാൻ പോകുന്ന കർമ്മക്ലേശങ്ങൾ പ്രതിച്ഛായയെപ്പോലെ നിന്റെ സകല കളങ്കങ്ങളേയും കഴുകിക്കളയട്ടേ! സർവ്വവും സമ്പൂർണ്ണപരിത്യാഗത്തോടുകൂടി ഭഗവൽപാദമൂലത്തിൽ സമർപ്പണം ചെയ്യുക. അദ്ദേഹത്തിനൊരാകാംക്ഷ മാത്രമേ തത്ത്വദർശിയായ നിന്റെ ഭർത്തൃഭാവം കൈക്കൊള്ളുവാൻ അർഹതയുള്ളൂ.

അനന്തരം ഞാൻ മിണ്ടാതെ മുറിവിട്ടു പുറത്തേയ്ക്കു പോന്നു. ഞാൻ ഒരു വെറും പെൺകിടാവായിട്ടാണ് അകത്തേയ്ക്കു പോയത്. പുറത്തേയ്ക്കു പോന്നത് ഒരു മുതിർന്ന സ്ത്രീയായിട്ടാണ്. ഞാൻ അറിയാതെതന്നെ എന്റെ സർവ്വസ്വവും ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു എന്ന പരമാർത്ഥം എനിക്കിപ്പോളാണ് ബോധപ്പെട്ടത്. ലോകത്തിലുള്ള സകല പദാർത്ഥങ്ങളിലും മീതെയായി ഞാൻ നിങ്ങളെ സ്നേഹിച്ചിരുന്നു. അതുകൊണ്ടുതന്നെയാണ് എനിക്കിപ്പോൾ നിങ്ങളെ മറക്കേണ്ടിവന്നിരിക്കുന്നതും. എന്നാൽ തനിക്കൊത്ത നിയന്താവായ സ്വാമിയില്ലെന്ന് മനുഷ്യവർഗ്ഗമെത്തിനറിയാം. സന്തോഷനാളിൽ നിങ്ങൾ എനിക്ക് ഒരു കൂട്ടുകാരൻ മാത്രമേ ആയിരുന്നുള്ളു. എന്നാൽ സന്താപസമയത്ത് എനിക്കു ലോകം മുഴുവൻ നിങ്ങളായിത്തീർന്നു. എന്തുതന്നെ ആയാലും എനിക്കു നിങ്ങളെ ഒന്നു മറക്കുവാൻ സാധിക്കുന്നതല്ല. എന്നാൽ നിങ്ങളേക്കൊണ്ടെന്നെ മറപ്പിക്കുവാൻ എനിക്കു ധാരാളം സാധിക്കും.

അതുമുതൽ ഞാൻ നിങ്ങളിൽനിന്ന് കുറേശ്ശെ അകന്നുനിൽക്കുവാൻ ആരംഭിച്ചു. നിങ്ങളോടു വല്ലതും ഒന്നു ചോദിക്കുവാനാകട്ടെ സമാധാനം പറയുവാനാകട്ടെ സന്ദർഭം ഉണ്ടാകാതായിത്തുടങ്ങി. വീട്ടുജോലിത്തിരക്കു വല്ലാതെ കൂടിവന്ന് അരക്ഷണവും ഇടകിട്ടാതെ വന്നിരിക്കുന്ന ഭാവത്തിൽ ഞാൻ പെരുമാറിവന്നു. കുട്ടികളിക്കു സമയം ചെലവഴിക്കുവാൻ ഇല്ലെന്നു ഭാവിച്ച് ഒരു കാലത്ത് നിങ്ങൾ യദൃച്ഛയാ ഒരു കളിച്ചങ്ങാതി മാത്രമായി, എന്നല്ലാതെ എനിക്കൊന്നുമായിട്ടില്ലെന്നു കൂടിയും ഞാൻ നടിച്ചുകളഞ്ഞു.

ഇതിനു മുമ്പൊരിക്കലും വിവാഹത്തെപ്പററി ഒരക്ഷരവും ഉരിയാടിയിട്ടില്ലായിരുന്നു. ഇപ്പോഴാകട്ടെ, നിങ്ങളുടെ ഭാവിയായ വിവാഹത്തെയും, ഭാവിയായ ഭാൎയ്യയേയുംപററി പറഞ്ഞു് വളരെ ഗോഷ്ഠിയായ വിധത്തിൽ നിങ്ങളെ കളിയാക്കുവാൻ ആരംഭിച്ചു. പ്രണയകുപിതയായ പ്രിയതമ കുടിലചടുലമായ ചില്ലിവില്ലിന്റെ അടികൊണ്ടും, രോഷകഷായിതമായ കടാക്ഷത്തിന്റെ ഏറുകൊണ്ടും ശിക്ഷിക്കുന്ന സമയത്തു് വിനയാനതനായി തൊഴുകൈയോടുകൂടി നിങ്ങൾ കഷായിച്ചു നില്ക്കുന്നതിനെപ്പററിയും മററും പരിഹാസത്തിന്റെ നിശിതശരങ്ങളേല്ക്കത്തക്ക വിധത്തിൽ ഞാൻ വൎണ്ണിച്ചിരുന്നതു് നിങ്ങളുടെ ഉള്ളിൽക്കൊണ്ടു. എന്തിനധികം; അതു നിങ്ങളെ കോപത്തിലേയ്ക്കും എന്നെ ദോഷത്തിലേയ്ക്കും തള്ളിവിട്ടു.

അന്നു പുഷ്യമാസം അവസാനിക്കുന്ന ദിവസമാണ്. നിങ്ങൾ മനോഹരമായ ഒരു മലർമാലയുംകൊണ്ടു് എന്റെ അടുക്കൽ വന്ന് അതിവിനയത്തോടുകൂടി അതെന്റെ അടുക്കൽ ഇട്ടു. എന്നിട്ടെന്തോ ഒന്ന് പറയുവാൻ തുടങ്ങിയപ്പോൾ ഞാൻ നിങ്ങളെ പറയാൻ സമ്മതിക്കാതെ ഇടയ്ക്കു കടന്നുപറഞ്ഞു. "നിങ്ങളുടേതൊരു വങ്കത്തം വിഡ്ഢിത്തമാണ്. ഒരാളുടെ നന്ദിയെ സമ്പാദിക്കുവാൻ സാധിക്കാത്തവിധത്തിലുള്ള പാഴ്‌വേലകൾകൊണ്ടു് വെറുതെ സമയം കഴിക്കുന്നതു് ബുദ്ധിഹീനതയല്ലെങ്കിൽ പിന്നെന്താണ്? ഈ പൂമാല എനിക്കാരെങ്കിലും കൊണ്ടുവന്നു തരേണ്ടുന്നതു്? വൃത്തികെട്ട പനിക്ക കൊണ്ടുപോയി മേടിയുള്ള പൂമാല സമ്മാനിച്ചിട്ടു വല്ല ഫലവുമുണ്ടോ? ഈ വക സമ്മാനങ്ങൾക്കു് ആവശ്യവും അൎഹതയും ആൎക്കുണ്ടാകുന്നുവോ, ആ ആൾക്കു കൊടുക്കുന്നതിനു വേണ്ടി സൂക്ഷിച്ചുവെയ്ക്കൂ."

കഠിനമായ മനോവ്യഥയും നിശിതമായ നിരാശയും നിഴലാട്ടുന്ന നയനങ്ങൾ കൊണ്ടു് നിങ്ങൾ എന്നെ ഒന്നു നീരാജനംചെയ്തു. നിങ്ങൾ എന്നിൽ നിന്നു് അത്തരം ഒരു വാക്പ്രയോഗം തീരെ പ്രതീക്ഷിച്ചിട്ടില്ലായിരുന്നു. എനിക്കു യാതൊന്നും മനസ്സിലാകുന്നില്ലെന്ന നാട്യത്തിൽ ഞാൻ എന്തോ ചില അസംബന്ധങ്ങൾ പുലമ്പിക്കൊണ്ടിരുന്നു. ഇങ്ങിനെ നിങ്ങൾക്കു മനോവേദന തട്ടത്തക്കവണ്ണം കല്പിച്ചുകൂട്ടി ഞാൻ ചെയ്തുവന്നിരുന്ന അഹിതാചരണങ്ങൾ

എനിക്ക് എത്രമാത്രം അമൂല്യസാധനങ്ങളായിരുന്നുവെന്ന് നിങ്ങൾ മനസ്സിലാക്കിയിരിക്കയില്ല. ഒരു പക്ഷേ എന്റെ ഹൃദയം കരിങ്കല്ലു കൊണ്ടു സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണെന്നുകൂടി നിങ്ങൾ നിങ്ങളുടെ ഹൃദയത്തോടു ചോദിച്ചിട്ടുണ്ടായിരിക്കണം. എന്നാൽ ശക്തിയും ശുദ്ധിയും ഉള്ള നിർമ്മലജലം പൊട്ടിപ്പുറപ്പെടുന്നതു് അത്തരം കരിങ്കല്ലുകളുടെ ഇടയിൽ നിന്നാണെന്ന് നിങ്ങളും സമ്മതിക്കുമെന്നു കരുതുന്നു.

നിങ്ങളെന്തോ ഒന്നു പറയുവാൻ ഭാവിച്ചു; പക്ഷേ അതു പറയുക ഉണ്ടായില്ല. നിരാശാവിവശമായ ഒരു നോട്ടവും, വ്യഥാപൂർണ്ണമായ ഒരു നിശ്വാസവുംകൊണ്ടു്, വികാരം മുഴുവൻ നിറഞ്ഞിരിക്കുന്നുള്ള എന്തോ ഒരു സന്ദേശം സൂചിപ്പിച്ചുവെച്ചുംകൊണ്ടു് വേഗത്തിൽ അവിടെനിന്നു കടന്നുപോയി. ഞാൻ നമ്മുടെ അയൽവീട്ടിലെ മന്ദയെ വിളിച്ചു വരുത്തി, അവളുമായി ഉറക്കെ സംസാരിക്കാനും ചിരിക്കാനും മുതിർന്നു. എന്റെ ചിരി നിങ്ങളുടെ കരളിൽ മുള്ളുപോലെ തറച്ചിട്ടുണ്ടായിരിക്കണം. വാസ്തവത്തിൽ ഞാൻ അങ്ങിനെ വേണമെന്നുദ്ദേശിക്കുകയും ചെയ്തിരുന്നു.

നിങ്ങളിൽ എനിക്കുള്ള നിസ്സീമമായ ആ പ്രണയമാണു് എന്നെ അത്രത്തോളം കഠിനചിത്തയാക്കിത്തീർത്തതു്. ഒരാർദ്രതയും കൂടാതെ ഞാൻ നിങ്ങളുടെ മൃദുലമായ ഹൃദയത്തിന്മേൽ അത്യുൽക്കടമായ അനേകം അടികൾ അടിച്ചിട്ടുണ്ടു്. ഞാൻ തീരെ നിർഗ്ഗുണയും കൃപണയും ക്രൂരയുമാണെന്നു നിങ്ങളെക്കൊണ്ടു വിചാരിപ്പിക്കേണ്ടതു് എനിക്ക് അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു. നിങ്ങളെക്കൊണ്ടെന്നെ മറപ്പിക്കുന്നതു് എനിക്കു കൂടിയേ കഴിയൂ എന്ന നിലയിലാണിരുന്നതു്. ആ വൃദ്ധന്റെ അടുക്കൽ ഞാൻ അങ്ങിനെ [illegible] ചെയ്തുപോയി. പാരമ്പര്യസംബന്ധിയായ ജുഗുപ്സയും ലജ്ജയും നികന്നിട്ടുള്ള ഒരു ഗോത്രത്തിലാണ് ഞാൻ ജനിച്ചിട്ടുള്ളതു്. ആ സംഗതി ഞാനല്ലാതെ മററാരും അറിഞ്ഞിരിക്കേണ്ടതില്ലെന്നു തീർച്ചപ്പെടുത്തി. എന്റെ പാരമ്പര്യസിദ്ധമായ ആ ഗോത്രകളങ്കത്തിൽ ഒരാളെയും വിശിഷ്യാ നിങ്ങളെയും ഭാഗഭാക്കാക്കുന്നതിനു ഇഷ്ടപ്പെട്ടില്ല. എന്റെ ലജ്ജാവഹമായ ജുഗുപ്സയിൽ ഒരു ഭാഗം തട്ടിത്തെറിപ്പിച്ചു് നിങ്ങളുടെ സുഗൃഹീതമായ നാമധേയത്തിന്മേൽ കറ കലർത്തുന്നതു് നല്ലതാണോ? ആ

കയാൽ കളങ്കസംകുലമായ എന്റേയും വിശുദ്ധിവിശിഷ്ടമായ
നിങ്ങളുടേയും മദ്ധ്യത്തിൽ ദുസ്തരമായ ഒരു ലവണസമുദ്രം ഉണ്ടാ
യിരിക്കുന്നത് അത്യാവശ്യകമാകുന്നു എന്നിക്കു തോന്നി. നി
ങ്ങൾ എനിക്കിനി യാതൊന്നും ചെയ്യുവാനില്ലാത്തതുകൊണ്ട്
ഞാൻ നിങ്ങളിൽ നിന്നു മറച്ചുവെച്ചിരുന്ന എന്റെ ഹൃദയരഹസ്യ
ത്തെപ്പററി നിങ്ങൾക്കു തെളിവുകൾ കൂടാതെ അറിവിനെ അടി
സ്ഥാനമാക്കിയുള്ള ഒരഭിപ്രായമെങ്കിലും ഉണ്ടായിക്കഴിഞ്ഞെങ്കി
ലോ, എന്ന ഒരു ഭയം എനിക്കു ചിലപ്പോഴുണ്ടാകുന്നു. എന്റെ
ലജ്ജാവഹമായ കളങ്കത്തിന്റേയും ദുഷ്പ്രവൃത്തിയുടേയും ഒരു ഭാഗം
നിങ്ങൾ സന്തോഷസമേതം കൈക്കൊള്ളുമെന്ന് എനിക്കറിയാം.
എന്നാൽ എനിക്കതു സമ്മതമല്ല. നിങ്ങൾ നല്ല അന്തസ്സും മാന്യ
തയും ഉള്ള ഒരു കുടുംബത്തിലെ ഏകാംഗമായ ഒരാളാണ്. ഞാ
നോ മനുഷ്യരും ദൈവവും വെറുത്ത് വെടിയത്തക്കവണ്ണം നീച
മായിട്ടുള്ള ഒരു കുലത്തിൽ പിറന്നിട്ടുള്ളവളാകുന്നു. അങ്ങിനെയു
ള്ള നാം രണ്ടുപേരും തമ്മിൽ ഒന്നിച്ചു ചേരുന്നത് എങ്ങിനെ ശ
രിയാകും?

എന്റെ വാസ്തവസംഗതികൾ എല്ലാം നിങ്ങളെ അറിയി
ച്ചാൽ എന്താണെന്നു ഞാൻ ഒരിക്കൽ വിചാരിക്കാതിരുന്നില്ല.
എന്റെ ഹൃദയം തിങ്ങി നിറഞ്ഞു നില്ക്കുന്ന രഹസ്യത്തെ ഇറ
ക്കിയിട്ട് നിങ്ങളിൽ കുറെ പകർന്നു കഴിഞ്ഞാൽ ഞാൻ ചുമന്നു
നടക്കുന്ന അസ്വാസ്ഥ്യത്തിന്റെ ഭാരത്തിനു വല്ലതും ഒരു കുറവുവ
ന്നെങ്കിലോ എന്ന് എനിക്കു തോന്നി. ഒരു ഹൃദയം ഇല്ലാത്തമാതി
രിയുള്ള എന്റെ പെരുമാററത്തിന്റെ ഹേതുവെന്താണെന്നുള്ള പര
മാർത്ഥം നിങ്ങൾ അറിയുന്നതു നിമിത്തം എന്റെ ഹൃദയവേദ
നയ്ക്ക് തെല്ലൊരു ശാന്തി ഉണ്ടാകയുണ്ടാവുന്നതു തന്നെയാണ്.
പക്ഷെ പെട്ടന്ന് എനിക്കിങ്ങനെ ഒരു വിചാരമാണുണ്ടായ
ത്. ഞാൻ എന്തിനു കഷ്ടപ്പെട്ടു നിങ്ങളുടെ ദുഃഖത്തെ വർദ്ധി
പ്പിക്കുന്നു? എങ്ങിനെയായാലും നിങ്ങളെന്നെ മറന്നു കഴിയും.
ആ സ്ഥിതിക്ക് എന്തിനാണ് ഞാനീ വേണ്ടാത്തതൊക്കെ നിങ്ങ
ളെ പറഞ്ഞു കേൾപ്പിക്കുന്നത്? എന്നാൽ എനിക്കു ഖേദ
മൊന്നുണ്ട് അന്നു ഞാൻ എല്ലാം നിങ്ങളോടു പറഞ്ഞില്ല
എന്ന്.

ഒരിക്കൽ നാം രണ്ടു പേരും താമരപ്പൂക്കൾ ധാരാളമുണ്ടാ
യിരുന്ന ആ സ്ഥലത്തു വച്ച് പിന്നേയും കണ്ടു മുട്ടുന്നതിന് ഇട

യായി. ഞങ്ങളിരുവരുടേയും നേത്രങ്ങളിൽ പ്രഥമദർശനത്തിന്റെ സ്മരണകൾ നിറഞ്ഞു നിന്നിരുന്നു. അവ എങ്ങാനും എന്റെ ഹൃദയരഹസ്യത്തെ വെളിപ്പെടുത്തിയേയ്ക്കുമോ എന്നു ഭയപ്പെട്ട് ഞാൻ തൽക്ഷണം മുഖം തിരിച്ചിങ്ങനെ പറഞ്ഞു.

"ഹാ! ഇക്കൊല്ലം പൂക്കൾ എത്ര സമൃദ്ധിയായി ഉണ്ടായിരിക്കുന്നു." അപ്പോൾ നിങ്ങൾ പറഞ്ഞു:—"എന്ത്? നിനക്കോർമ്മയില്ലേ? കഴിഞ്ഞ കൊല്ലത്തിലും എത്ര സമൃദ്ധിയായിട്ടുണ്ടായിരുന്നു? ഇക്കൊല്ലത്തേക്കാൾ ഒട്ടും കുറവുണ്ടായിരുന്നില്ല. നമ്മൾ കഴിഞ്ഞ കൊല്ലമല്ലേ ഈ സ്ഥലത്തിന്നു് ധാരാളം ശേഖരിച്ചിരുന്ന വെള്ളത്താമരപ്പൂക്കൾകൊണ്ട് ഒരു മാല കെട്ടിയുണ്ടാക്കിയതു്."

ഞാൻ "ഓ, അതൊക്കെയുണ്ടോ ഇപ്പോൾ ഓർമ്മിക്കുന്നു? കുട്ടിക്കാലത്തു് വെറും ബാലലീലകൾക്കിടയിൽ എന്തെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അതൊക്കെ ഇപ്പോൾ ആരെങ്കിലും ഓർമ്മയിൽ വച്ചു കൊണ്ടിരിക്കാൻ സാധിക്കുമോ?"

നിങ്ങൾ "എന്തു? കുട്ടിക്കാലത്തോ? ആരു പറഞ്ഞു? കഴിഞ്ഞ കൊല്ലമല്ലേ അതുണ്ടായതു്. സുനന്ദ അതൊക്കെ ഇത്ര ക്ഷണത്തിൽ മറന്നുപോയോ?"

ഞാൻ തീരെ ഹാസ്യരസവും അലക്ഷ്യഭാവവും കലർന്ന സ്വരത്തിൽ മറുപടി പറഞ്ഞു:—"എനിക്കിത്തരം നിസ്സാര സംഗതികൾ ഒക്കെ ഓർമ്മയിൽ വച്ചുകൊണ്ടിരിക്കാൻ പ്രയാസമാണ്."

നിങ്ങൾ കഠിനമായ മനോവ്യഥയെ സൂചിപ്പിക്കുന്ന ഭാവത്തിൽ പറഞ്ഞു:—"ഞാൻ അത്ര നിസ്സാരസംഗതികളും ഓർമ്മിക്കുന്നുണ്ട്."

ഞാൻ ഉറക്കെ പൊട്ടിച്ചിരിച്ചിട്ടു പറഞ്ഞു:—"എന്നാൽ നിങ്ങളുടെ ആ ഓർമ്മശക്തിയിൽ നിന്നു് അസാരം അംശം എനിക്കു കടം തരണം. എന്റെ അതു് തീരെ നഷ്ടപ്പെട്ടിരിക്കുന്നു".

നിങ്ങൾ എന്നെ നല്ലപോലെ അടുത്തറിഞ്ഞിട്ടുണ്ടായിരുന്നെങ്കിൽ നിസ്സാരസംഗതികളെക്കുറിച്ചുപോലും എനിക്കുള്ള

കാൎമ്മ നിങ്ങൾക്കുള്ളതിനേക്കാൾ സഹസ്രഗുണമാണെന്ന് നിങ്ങൾ വാദിക്കമായിരുന്നു. നിങ്ങളുടെ വാക്കുകളും നോക്കുകളും ചേഷ്ടകളും എല്ലാം എന്റെ ഹൃദയനഭോമണ്ഡലത്തിലെ നിത്യഭാസുരങ്ങളായ ജ്യോതിൎഗ്ഗോളങ്ങളായി പതിഞ്ഞിരുന്നവയായിരുന്നു. നിങ്ങളുടെ പെരുമാററങ്ങൾ ഇഷ്ടങ്ങളായിരുന്നാലും അനിഷ്ടങ്ങളായിരുന്നാലും എന്റെ ഹൃദയത്തിൽ തിങ്ങിനിറഞ്ഞതായിരുന്നു. അതിനെല്ലാം നേരെ വിപരീതമായി നിങ്ങളെ ഞാൻ വിഗണിക്കുകയും നിരസിക്കുകയും ചെയ്യുന്നതായി ആവശ്യത്തിലധികം നടിക്കുകയുണ്ടായി. അപ്പോഴും ആന്തരമായി നിങ്ങളുടെ സകലവിധ സുഖങ്ങളേയും സംരക്ഷിക്കുന്നതിന് വളരെ അധികം ശ്രദ്ധ വച്ചിരുന്നു. ചുരുക്കത്തിൽ ഞാൻ നിങ്ങളെ കണ്ണുള്ള കരടനാക്കുകയാണ് അന്നുണ്ടായത്. എന്നാൽ നിങ്ങളെന്തിന് അത്ര എളുപ്പത്തിൽ അങ്ങോട്ടു കരടനായിത്തീരാൻ പോയി? അകത്തുള്ളതിന്നു നേരെ വിപരീതമായിട്ട് പുറത്തേക്കു കാണിച്ചിരുന്ന നിസ്സാരങ്ങളായ കളവുകൾക്കുള്ളിൽക്കൂടി നിങ്ങൾക്ക് വേണ്ടതുപോലെ ഒന്നു നോക്കാമായിരുന്നില്ലേ?

ക്രമത്തിൽ ഞാൻ വളരെ ഗൌരവക്കാരിയായിത്തീൎന്നു. നിങ്ങളോടു കൂടി നടക്കുകയോ സംസാരിക്കുകയോ, വിനോദം എനിക്ക് ഇടയും മനസ്സുമില്ലാതായി. എന്നാൽ ഞാൻ മനസ്സുകൊണ്ടു വിചാരിച്ചിരുന്നതും വപുസ്സുകൊണ്ടു പ്രവൎത്തിച്ചിരുന്നതും എല്ലാം നിങ്ങളെ ഉദ്ദേശിച്ചു മാത്രമായിരുന്നു. നിങ്ങളെ ആരാധിക്കുക എന്നുള്ളത് മാത്രമാണ് എനിക്കുള്ള സന്തോഷകരമായിരുന്നത്. അത് നിങ്ങളറിഞ്ഞിട്ടില്ല! സ്ഥിരസങ്കല്പത്തോടുകൂടി ഭജിക്കുന്ന ഭക്തന്റെ ആരാധനകളെ ആരാധിക്കപ്പെടുന്ന ദൈവം നന്ന ചുരുക്കമായേ അറിയുക പതിവുള്ളു.

ഞാൻ എല്ലാ ദിവസവും അമ്പലത്തിൽ കുളിച്ചു തൊഴുവാൻ പോയിക്കൊണ്ടിരുന്നു. എന്റെ ക്ലേശത്തേയും വ്യഥയേയും പററി ഭഗവാന്റെ സന്നിധിയിൽ മാത്രമേ ഞാൻ ബോധിപ്പിച്ചിരുന്നുള്ളു. നിങ്ങളുടെ സൌഖ്യം വേണമെന്നും ഞാൻ നിങ്ങളുടെ നേരെ കാണിച്ചുവന്ന വൈമനസ്യത്തെപ്പററിയും ഭഗവൽപാദത്തിൽ മാത്രമേ ഉണൎത്തിച്ചിരുന്നുള്ളു.

വഞ്ചനം ചെയ്യുന്നവെന്നുള്ള കറാരത്തെ അവിടുന്ന് സമ്മതിച്ചിരുന്നിട്ടും വാസ്തവത്തിൽ എനിക്കൊരാശ്വാസവും സിദ്ധിച്ചില്ല. നിങ്ങൾക്ക വേണ്ടി ചെയ്തിരുന്ന ഈ ചതി ചിലപ്പോൾ ദേവവിഷയകമായി ചെയ്യുന്ന വ്യാപാരങ്ങളിൽ കൂടി നിഴലിച്ചിരുന്നുവെന്ന് ലജ്ജയോടും വിഷാദത്തോടും കൂടി സമ്മതിക്കുകയും ക്ഷമായാചനം ചെയ്യുകയും വേണ്ടിയിരിക്കുന്നു. അമ്പലത്തിൽ ദേവസന്നിധാനത്തിൽ നിന്ന് സബഹുമാനം പ്രാർത്ഥന നടത്തുന്ന സമയത്തുകൂടി എന്റെ ഹൃദയത്തിൽ ആവിർഭവിച്ചിരുന്നത്, ദേവസ്വരൂപമല്ലാ വേണുപത്രമായിരുന്നു. എന്റെ ശരീരവല്ലി നിങ്ങളുടെ ദർശനമോഹത്താൽ പുളകകോരകിതമായി ചലനശൂന്യമായിരുന്നു. നിങ്ങളുടെ നോട്ടം പരമപാവനമായ ഏതോ പുണ്യതീർത്ഥംപോലെ എന്റെ കളങ്കത്തെ കഴുകിക്കളയാനായിക്കൊണ്ട് ദേഹത്തിൽ കൂടെ പാഞ്ഞിരുന്നത്. എന്റെ ആ കള്ളത്തിനുള്ള പ്രായശ്ചിത്തം അവസാനിക്കാറായി എന്ന് ഞാൻ നിങ്ങളുടെ പാവനമായ നോട്ടം എന്റെ ഇജ്ജന്മത്തിലെ രക്തത്തിനുള്ള ദോഷമൊക്കെയും ദൂരീകരിച്ചിരിക്കുന്നു. അടുത്ത ജന്മത്തിൽ നിങ്ങൾ എന്റെ സ്വന്തം ആളുതന്നെ ആയിരിക്കും.

ക്ഷേത്രത്തിൽ മധുര മന്ദ്രമായി മുഴങ്ങുന്ന ശംഖനാദം കേൾക്കുവാനുള്ള ചെവിയാകട്ടെ, ഉജ്ജ്വലതേജസ്സായി ജ്വലിക്കുന്ന രത്നദീപങ്ങൾ കാണുന്നതിനുള്ള കണ്ണാകട്ടെ, എനിക്കിപ്പോൾ ഇല്ലെന്നു തന്നെ വേണം പറവാൻ. എന്റെ ഹൃദയവും ബോധശക്തിയും നിങ്ങളിലാണ് വിശ്രമിച്ചിരുന്നത്. പരമാർത്ഥത്തിൽ നിങ്ങളല്ലാതെ മറ്റാരേയും ഞാൻ അമ്പലത്തിൽ ഉള്ളതായി കണ്ടിരുന്നില്ല. എന്റെ നാഥാ! ഇപ്പോഴും കൂടിയും വൈകുന്നേരത്ത് തൊഴുമ്പോൾ നിങ്ങളുടെ സാന്നിദ്ധ്യം ഉള്ളതുപോലെ തോന്നാറുണ്ട്. എന്റെ ജീവിതത്തെ സന്തോഷമായി വല്ലതുമൊന്ന് ബാധിച്ചിരുന്നുവെങ്കിൽ അതൊന്നുമാത്രമായിരുന്നു.

ക്ഷേത്രത്തിൽ നിന്നു വന്നാൽ ഉടനെതന്നെ കൂടി ഞാൻ എന്റെ [illegible] പിടിച്ചുനിറുത്തുവാൻ ശ്രമിച്ചിരുന്നു. എന്റെ അശ്രദ്ധകൊണ്ട് ദേവന് [illegible] വല്ല ദോഷവും വരുന്നത് എന്റെ നിങ്ങൾക്കല്ലേ? ഒരു സ്ത്രീക്ക് ശി

നിങ്ങൾ ഉണ്ടായിരുന്ന അക്കാലത്തെപ്പോലെ ഇക്കാലത്തു് അമ്പലത്തിൽ വലിയ ജനബാഹുല്യം ഉണ്ടാകാറില്ല. ഏതാനും വൃദ്ധസ്ത്രീകൾക്കുമാത്രമേ ഇപ്പോൾ ശീവേലിക്ക് മുടക്കംവരുത്തുക വയ്യെന്നുള്ള നിഷ്ഠ കാണുന്നുള്ളു. ചിലപ്പോൾ വൈകുന്നേരത്തു് ഗ്രാമത്തിലെ ചെറുപ്പക്കാർ വന്നുകൂടി തിരക്കുണ്ടാക്കാറില്ലെന്നില്ല. ഗോപുരത്തിൽക്കൂടെ കടന്നു പോകുന്നതിന് നന്ന ഞെരുക്കമുണ്ടാകത്തക്കവണ്ണം ആൾത്തിരക്ക് ദുർല്ലഭമേ ഉണ്ടാകാറുള്ളു.

അക്കൊല്ലമാണ്, കൊടിയ ഒരു കാറ്റും മഴയുമുണ്ടായതു്. ഒരു ദിവസം സന്ധ്യയാകുന്നതിനു മുമ്പുതന്നെ ഇരുട്ടാണ്ടു തിങ്ങിപ്പരന്നു് സകലവും വിവർണ്ണമായ് ചമഞ്ഞു. കാറ്റും മഴയുമാകുന്ന അകമ്പടിക്കാരോടുകൂടി രാത്രിയും സന്നിഹിതമായി. കാറ്റിന്റെ ഊറ്റമേറിയ അടിയേറ്റു് അസംഖ്യം വൃക്ഷങ്ങൾ പൊട്ടിത്തകർന്നും പുഴങ്ങി മറിഞ്ഞും നിലംപതിച്ചു. വെള്ളം പെരുകിയ പുഴയുടെ ഒഴുക്കിൽപ്പെട്ടു് അനേകം വഞ്ചികളും യാത്രക്കാരും നാശമടഞ്ഞു. “ആർത്തട്ടഹാസത്തോട മഴപ്പിശാചിനായ് ചീർത്ത ചെങ്കുടിയു പോലെ” കലങ്ങിമറിഞ്ഞു് കഠോരമായ ഒഴുക്കത്തോടും ഘോരമായ ഇരമ്പത്തോടും കൂടി “തട്ടും തടവും” കൂടാതെ ആർത്തലച്ചൊഴുകിയ പുഴ, ഇരുകരകളെയും അതിക്രമിച്ചു കേറി, അനേകം മരങ്ങളെയും വീടുകളെയും വിഴുങ്ങിക്കൊണ്ടു് പാഞ്ഞുപോയി. മഹാഭൂതങ്ങൾതന്നെ കിടന്നു തുള്ളുന്ന ഉന്മാദനൃത്തംതന്നെയായിരുന്നു അതു്. സകല ജനങ്ങളും ഭയംകൊണ്ടു് നടുങ്ങി കിടുകിടെ വിറച്ചുപോയി. കൊടുങ്കാറ്റിന്റെ ‘അപസ്മാര’നൃത്തം തുടങ്ങുന്നതിന്നു മുമ്പായി അന്നു് എങ്ങിനെയോ അമ്പലത്തിലെ സായന്തനപൂജ വേഗത്തിൽ കഴിഞ്ഞുകൂടി. ആളുകളൊക്കെയും നേരത്തെതന്നെ അമ്പലത്തിൽ നിന്നൊഴിഞ്ഞു. ഞാൻ മാത്രം നിത്യധ്യാനങ്ങൾ നടത്തുന്നതിനുവേണ്ടി അവിടെത്തന്നെ സ്ഥിതിചെയ്തു. ആ സമയത്തു്, നിങ്ങളവിടെ എന്റെ പിന്നിൽ പാറിത്തൂങ്ങിനിൽക്കുമെന്നു് ഞാൻ കരുതിയിരുന്നില്ല. എന്റെ പ്രത്യേകപ്രമാണമനുസരിച്ചു് നിശ്ചയിച്ചിട്ടുള്ള നിത്യധ്യാനങ്ങൾ അത്ര സൂക്ഷ്മമായി അറിയാത്തവിധത്തിലായിരുന്നു ഞാൻ നടത്തിയിരുന്നതു്. പുരോഹിതനായ പൂജകനുപോലും അവയെപ്പറ്റി വിവരമായി ഒന്നും അറിഞ്ഞുകൂടായിരുന്നു. ഒരുപക്ഷേ നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടായിരിക്കും.

ക്ഷേത്രത്തിലെ വിളക്കുകളെല്ലാം തുടച്ചു വിളക്കിവെയ്ക്കുകയും, സോപാനം തേച്ചുമെഴുകി വെടിപ്പാക്കുകയും ചെയ്തതിന്നുശേഷം ഞാൻ പ്രദക്ഷിണംവെച്ചു ഗോപുരമുഖത്തിലേയ്ക്കു് വന്നു. ഞാൻ ദേവനാഭിമുഖമായി വീണു നമസ്കരിച്ചുംകൊണ്ടു് തലമുടികൊണ്ടു് സോപാനത്തിലെ മാർബ്ബിൾക്കല്ലുകളിന്മേലുള്ള കരടും പൊടിയും തുടച്ചുകളഞ്ഞു. അപ്പോൾ അസ്തമയോന്മുഖനായ ആദിത്യന്റെ കനകോജ്ജ്വലങ്ങളായ കിരണങ്ങൾ എന്റെ ധവളോത്തരീയത്തിൽ കുറച്ചുനേരം തങ്കക്കസവിട്ടുകൊണ്ടിരുന്നു! 'വിലോചനാസേചനക'മായ ആ കാഴ്ചയാൽ ആകൃഷ്ടചിത്തനായിച്ചമഞ്ഞ നിങ്ങൾ എന്റെ മുൻഭാഗത്തു് വന്നുനിന്നിങ്ങനെ ചോദിച്ചു:—"സുനന്ദേ! ഈ കരിങ്കല്ലായ ദേവന്റെ മുമ്പിൽ നമസ്കരിക്കുന്നതിന്നു നിന്നെ എന്തൊന്നാണു് പ്രേരിപ്പിക്കുന്നതു്?" എന്റെ ഹൃദയത്തിൽ കിടന്നിരുന്ന പരമാർത്ഥസ്ഥിതി പെട്ടെന്നു് അധരാഗ്രത്തോളമെത്തി. എന്നാൽ ഞാൻ അതിനെ പിന്നോക്കംതന്നെ പറഞ്ഞയയ്ക്കുകയാണുണ്ടായതു്. നമ്മുടെ അന്തിമമായ വേർപാടിന്റെ സമയത്തല്ലാതെ ഒരിക്കലും അതു നിങ്ങളെ അറിയിക്കുന്നതല്ലെന്നു് നിശ്ചയം ചെയ്തിരുന്നതിനാൽ നിങ്ങളുടെ ചോദ്യത്തിന്നു് മറുപടി പറഞ്ഞതിങ്ങനെയാണു്:— "എന്റെ ഭഗവാനാണു് എന്നെ ഇങ്ങനെ ചെയ്വാൻ പ്രേരിപ്പിച്ചതു്."

അപ്പോൾ നിങ്ങൾ പറഞ്ഞു:— "എന്താണിതു്? കരിമുകിൽപോലെ കറുത്തു മിനുത്ത ഈ വാർകുന്തളംകൊണ്ടു്, സോപാനത്തിലെ പാഷാണശിലകൾ അടിച്ചു പൊടികളയുന്നതെന്തിനാണു്? ഏതൊരുത്തന്റെ പാദപദ്മരജഃപാംസുസ്പർശമാണോ അത്ര ഉന്നതമായ ഒരു പദത്തെ പ്രാപിക്കുവാൻ പോകുന്നതു്, ആ അനുഗ്രഹീതനായ ഭാഗ്യവാൻ ആരാണെന്നു് സുനന്ദ സദയം എന്നോടു പറയുമോ?" ഞാൻ ഉറക്കെ ഒന്നു ചിരിച്ചുംകൊണ്ടു് പറഞ്ഞു:— "ഒരു സ്ത്രീക്കു്, അവളുടെ ഭർത്താവു്, ഈശ്വരനേക്കാൾ മേലെയാണെന്നു് നിങ്ങൾക്കറിഞ്ഞുകൂടെ?" ഇരുട്ടു വന്നു പരന്നുതുടങ്ങിയതിനാൽ അപ്പോഴത്തെ നിങ്ങളുടെ മുഖഭാവം എനിയ്ക്കു കാണ്മാൻ കഴിഞ്ഞില്ല. മറുപടി പറഞ്ഞതിലെ സ്വരം കുറെ പരുഷവും ഗൽഗദാകുലവുമായിരുന്നു. നിങ്ങൾ പറഞ്ഞു:—"ആട്ടെ, ഇതിന്നു സുനന്ദയ്ക്കു കിട്ടിയ സമ്മാനങ്ങളെന്തെല്ലാമാണ്?"

ഞാൻ:—"ഞാനതിന്റെ കണക്കെടുത്തു വെയ്ക്കുകയുണ്ടായിട്ടില്ല. എന്റെ കൊടുക്കൽ കൊണ്ടുതന്നെ ഞാൻ ധാരാളം തൃപ്തിപ്പെട്ടിരിക്കുന്നവളാണ്."

നിങ്ങൾ:—"അപ്പോൾ സുനന്ദ സകലതും ആ ആൾക്ക് കൊടുത്തുകഴിഞ്ഞു ഇല്ലേ? മററുള്ളവർക്ക് കൊടുക്കുന്നതിനായി യാതൊന്നും സൂക്ഷിച്ചു വെച്ചിട്ടില്ലായിരിക്കും അല്ലേ?"

ഞാൻ:—"ഇല്ല, കൊടുക്കുമ്പോൾ എല്ലാം അങ്ങ് കൊടുക്കണം. എന്റെ പ്രമാണമങ്ങിനെയാണ്."

നിങ്ങൾ:—"സുനന്ദേ! എനിക്ക് വാസ്തവമായിട്ടും ഇനി യാതൊരു പ്രത്യാശയ്ക്കും വകയില്ലെന്നാണോ?"

ഞാൻ:—"ആവോ, അറിഞ്ഞുകൂട. നിങ്ങളെന്താണ് എന്നിൽനിന്നും പ്രതീക്ഷിക്കുന്നത്."

ഇതിനുത്തരമൊന്നും പറയാതെ നിങ്ങളവിടുന്ന് പോകയാണുണ്ടായത്. ഞാൻ ഉടനെതന്നെ വീട്ടിലേക്കു തിരിക്കുകയും ചെയ്തു.

കരകരം കുത്തിയിടിച്ച് അടിച്ചു തകർത്തൊഴുകുന്ന പുഴയുടെ ഉച്ചത്തിലുള്ള അലർച്ചയും ഉഗ്രമായടിച്ചുമാറുന്ന കൊടുങ്കാറ്റിന്റെ ഘോരമായ ആരവവും ചെവിയിൽ വന്നലച്ച് അന്നത്തെ രാത്രി മുഴുവനും ഉറക്കം വരാതെ അസ്വാസ്ഥചിത്തയായിട്ടാണ് ഞാൻ കഴിച്ചുകൂട്ടിയത്. കരികരപ്രമാണമായി പെയ്യുന്ന പേമാരിയും നാരായവേരോടുകൂടി മുഴങ്ങി പൊട്ടിത്തെറിഞ്ഞു വീഴുന്ന വന്മരങ്ങളുടെ ഉച്ചത്തിലുള്ള പതനശബ്ദവും എന്റെ ശയനമുറിയെ വല്ലാതെ ബാധിച്ചിരുന്നു.

പിറേറ ദിവസം രാവിലെ എഴുന്നീററ് പുറത്തു വന്നു നോക്കിയപ്പോൾ പൂർവ്വപരിചിതങ്ങളായ പരിസരപ്രദേശങ്ങളെല്ലാം കണ്ടാലറിയാത്ത വിധത്തിൽ വ്യത്യാസപ്പെട്ട വശമായിരിക്കുന്നു. മുമ്പത്തെ സ്ഥലചിഹ്നങ്ങളെല്ലാം തേഞ്ഞു മാഞ്ഞും, ചിന്നിച്ചിതറിയും, കുത്തിയൊലിച്ചും നശിച്ചുപോയിരുന്നു. അനേകം ഭവനങ്ങളും, അനവധി സ്ത്രീപുരുഷന്മാരും, അസംഖ്യം വൃക്ഷലതാദികളും ആകസ്മികമായ ആ പ്രകൃതി വിക്ഷോഭത്തിന്റെ ലഹളയിൽപ്പെട്ട നശിച്ചുപോയിട്ടുണ്ട്. ആ 'മുടിഞ്ഞ' രാത്രിയിൽത്തന്നെയാണ് എന്റെ ജീവിതസർവ്വസ്വവും നഷ്ടപ്പെട്ടുപോയത്.

അന്നുമുതൽ എന്റെ ഈ ദൃഷ്ടികൾ, മഞ്ജുളമായ നിങ്ങളുടെ മലർമേനിയെ കാണുക ഉണ്ടായിട്ടില്ല. എന്നാലും, അവ, അദ്യാപി ആ ഭാഗധേയത്തിനുള്ള പ്രതീക്ഷയെ തീരെ വിട്ടുകളഞ്ഞിട്ടില്ല. ഇവിടം വിട്ടു വല്ലയിടത്തേയ്ക്കും കടന്നുപോകുന്നതിന്നു മുമ്പിൽ നിങ്ങളെ സകല സംഗതികളും പറഞ്ഞു കേൾപ്പിക്കണമെന്ന് ഞാൻ കലശലായി ആഗ്രഹിച്ചു വരുന്നുണ്ട്. സ്പൃഹണീയമായ ആ ഭാഗധേയം അനുഭവിക്കുന്നതിന്നുള്ള അർഹത എനിക്കിനി ഉണ്ടാകാത്ത പക്ഷം വിസ്തൃതമായ ഈ കത്തു തന്നെ സകലവും നിങ്ങളെ ഗ്രഹിപ്പിച്ചുകൊള്ളട്ടെ. മന്ദഹാസലക്ഷ്മിയുടെ ലീലാരംഗമായ നിങ്ങളുടെ ആ കോമളവദനം ഒരു നോക്കു കാണണമെന്നുള്ള മോഹം എനിക്കു കുറച്ചൊന്നുമല്ലാ ഉള്ളത്. ആ ശുഭമുഹൂർത്തത്തിൽ പണ്ടൊരുകാലത്ത് ചെയ്യാറുണ്ടായിരുന്നതുപോലെ ഹൃദയം തുറന്നൊന്നു ചിരിച്ചാൽ കൊള്ളാമെന്ന ഒരാഗ്രഹവും കൂടിയുണ്ട്. ഈ രണ്ടുകൂട്ടവും ഒന്നു സാധിച്ചാൽ പിന്നെ നല്ല സമാധാനത്തോടും സംതൃപ്തിയോടും കൂടിത്തന്നെ ഞാൻ മരണത്തെ വരണം ചെയ്തുകൊള്ളാം. അതോ! എന്റെ ജീവിതമാകുന്ന ബാഷ്പസരസ്സിലെ വെള്ളത്താമരപ്പൂപോലെ വികസിച്ചുവരുന്ന എന്റെ അന്തിമദർശനത്തിലെ സുന്ദരസ്മരണയോടുകൂടി ഞാൻ മരിച്ചു കൊള്ളാം. പക്ഷേ എന്റെ ജനനമുഹൂർത്തം മുതൽ സുഖസന്തോഷങ്ങളിൽ നിന്ന് എന്നെ ഒഴിച്ചു നിറുത്തീട്ടുള്ള ദൈവം എന്റെ നേരെ അത്ര അധികം കനിവു കാണിക്കുമോ എന്ന് എനിക്കു സംശയമുണ്ട്.



## അമ്മിണിക്കുട്ടി.

——:o:——

I

‘‘അമ്മിണീ! എണീററ് ഇത്തിരി കഞ്ഞി കുടിക്കുന്ന്. ഇങ്ങിനെ കരഞ്ഞുകരഞ്ഞ് കണ്ണു പുണ്ണാക്കീട്ടു വല്ല ഫലവുമുണ്ടോ? എന്റെ പൊന്നനുജത്തിയല്ലേ? ഒന്നെണീക്കു.’’

‘‘ചേട്ടത്തീ! എനിക്കു ഒന്നുംവേണ്ട. ഞാനെന്തിന് കഞ്ഞി കുടിക്കുന്നു? ജീവിച്ചിരിക്കണമെന്ന മോഹം ഉണ്ടെങ്കിലല്ലേ വേണ്ടൂ? കഷ്ടം! എന്റെ തലയിലെഴുത്ത് ഇങ്ങിനെ ആയില്ലേ?’’

"അമ്മേ! ഇനി വ്യസനിച്ചിട്ടെന്താ ഫലം? എന്റെ തങ്കം ഇങ്ങിനെ പട്ടിണികിടന്നാൽ വല്ല ദീനവും പിടിക്കില്ല്യേ? മിനിഞ്ഞാന്ന രാത്രി രണ്ടു വറ്റു വാരിക്കഴിച്ചതല്ലേ? നീ ഇങ്ങിനെ പട്ടിണികിടക്കയും വ്യസനിക്കയും ചെയ്യുന്നതുകൊണ്ട് മരിച്ച ആളു തിരിച്ചു വരുമോ?"

"അയ്യോ! ചേട്ടത്തി! ആ സ്നേഹത്തിന്റെ സ്ഥിതിക്ക് ഞാൻ ആയുഷ്കാലം മുഴുവൻ പട്ടിണി കിടന്നാലും വ്യസനിച്ചാലും മതിയാവുന്നതാണോ? ഭഗവാനെ! അദ്ദേഹത്തിനെച്ചൊല്ലി ഒരു തുള്ളി കണ്ണീർ വാർക്കാനെങ്കിലും കഴിഞ്ഞില്ലെങ്കിൽ എന്റെ സ്പർശം കൊണ്ട് ഞാൻ അദ്ദേഹത്തെ അശുദ്ധമാക്കിയതെന്തിന്?"

"എന്റെ ചെല്ലം ഇങ്ങിനെ തർക്കുത്തരം പറഞ്ഞ് എന്നെ പിൻമടക്കരുതേ! ഇതേ, പറയണതു കേൾക്ക്, എണീററിത്തിരി കാപ്പിവെള്ളമെങ്കിലും കഴിക്കൂ—"

"എനിക്കൊന്നും വേണ്ടെന്നോ ഞാൻ പറഞ്ഞില്ല്യേ? ചേട്ടത്തി പോയി വല്ലതും കഴിക്കണം. എന്റെ ഇജ്ജന്മത്തിലെ സകലസുഖവും അസ്തമിച്ചിരിക്കുന്നു. ഈശ്വരാ! ഈ ഒന്നിനും പോരാത്ത പെണ്ണുങ്ങളെ പെരുവഴിയിലാക്കിയ ആ നീചൻ——."

മർമ്മം മുറിഞ്ഞു കഠിനമായി വ്രണപ്പെട്ടിട്ടുള്ള ഒരു ഹൃദയത്തിന്റെ ഹൃദയത്തിൽ തട്ടിപ്പുറപ്പെട്ട ആ വാക്യത്തിന്റെ പൂർണ്ണവിരാമം വരുന്നതിനു മുമ്പായിത്തന്നെ 'നീച'നായ കുഞ്ഞുണ്ണിനായർ മേൽക്കാണിച്ച കരുണാമയമായ വിലാപത്തിന്റെ രംഗമായ സ്ഥലത്ത് എത്തിക്കഴിഞ്ഞു. പൈശാചികമായ ഒരു ഹാസ്യരസം തുളുമ്പുന്ന മുഖഭാവത്തോടുകൂടി നായർ അകത്ത് സംസാരിച്ചിരുന്ന സ്ത്രീകൾ രണ്ടുപേരെയും ഉററുനോക്കിക്കൊണ്ട് പൂമുഖവാതുക്കൽ നിലകൊണ്ടു. ദുസ്സഹമായ വൈധവ്യദുഃഖത്തിന്റെ "നെല്ലിപ്പടി"വരെ എത്തുന്നതിനിടയാക്കിത്തീർത്ത കുഞ്ഞുണ്ണിനായരെ കണ്ടമാത്രയിൽ തേങ്ങിക്കരഞ്ഞു വീങ്ങിക്കലങ്ങിയ അമ്മിണിക്കുട്ടിയുടെ കണ്ണുകൾ ഒന്നുകൂടി കലങ്ങി വശമായി. അമർഷം, ഈർഷ്യ, ശോകം എന്നിങ്ങനെ വിവിധവികാരങ്ങൾ ഒന്നിച്ചുദിച്ചതിനാൽ ആ യുവതിയുടെ പനിനീർപ്പൂവുപോലെ ഇരുന്ന മുഖം ചെമ്പരത്തിപ്പൂവുപോലെയായിത്തീർന്നു. വൈദ്യുത വീചികൾ പായിച്ചതിനെന്നോണം ആ മനസ്വിനിയുടെ ചോരക്കുഴലുകൾക്കു ചൂടും ചൈതന്യവും പിടിച്ചു.

അാ ശരീരത്തിന്റെ നീണ്ട രോമങ്ങളിൽ നിന്നു പുറപ്പെട്ടു പൊന്തിപ്പാറി ചിതറുന്ന നോട്ടങ്ങൾ നായരുടെ അന്തരാളത്തിൽ എരിപൊരി കൊള്ളിക്കുന്ന ഒരു നീറൽ ഉണ്ടാക്കി. കത്തിജ്വലിക്കുന്ന ഏതോ ഒരു ആഗ്നേയജ്വാലയാൽ തന്റെ സൃഷ്ടിവിധാനത്തിനു ഉപാദാനഭൂതങ്ങളായ ഭൂതപരമാണുക്കൾ കൂടി വെന്തെരിയുന്നതുപോലെ ആയാൾക്കു തോന്നി. അമ്മിണിക്കുട്ടിയാകട്ടെ, ഉരുന്ന ചാടുന്ന കണ്ണീരിനെ ഉടമുണ്ടിന്റെ അററംകൊണ്ടു തുടച്ചു ഈർഷ്യയോടെ നായരെ നോക്കി ഇങ്ങിനെ പറഞ്ഞു:—

നീചനായ നിങ്ങളെ സൃഷ്ടിച്ച സ്രഷ്ടാവിന്റെ കൈക്കു തീർച്ചയായും അറപ്പു തോന്നീട്ടുണ്ടായിരിക്കണം. നിങ്ങളുടെ രക്തനാഡികളിൽക്കൂടിയും മനുഷ്യരക്തം തന്നെയാണ് പായുന്നതെന്ന് ഞാൻ കരുതിപ്പോയി. ദുഷ്പ്രഭുത്വവും അവിവേകവും ഒത്തുകൂടിയാൽ മനുഷ്യകുലസത്ത്വത്തിന്റെ കാളകൂടാംശങ്ങൾ സമുദായജീവനാഡികളെ തീണ്ടി എത്രത്തോളം തളർത്തിവിട്ടുമെന്നു നിങ്ങൾ വെളിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. നിങ്ങളെപ്പോലുള്ള കടിലബുദ്ധികളുടെ ക്രൂരകൃത്യങ്ങൾ സാമുദായാന്തരീക്ഷത്തിൽ, ദുസ്സഹമായ ദുർഗ്ഗന്ധം പരത്തിവിട്ടിരിക്കുന്നു. പൈശാചികമായ നിങ്ങളുടെ മനോവൃത്തി ദിവാസ്വപ്നം കാണുന്ന ആ കത്സിത മുഖത്തിനുവേണ്ടി ചെയ്യുന്ന പരിശ്രമം ഒരു സഹജീവിയുടെ ജീവനെ ദുർമ്മരണത്തിന്നു ബലികൊടുക്കുന്നതിന്നു മാത്രമേ സാധകമായിത്തീർന്നിട്ടുള്ളു. ഒരു കാലത്തും നിങ്ങളുടെ ആ ദുർമ്മോഹം സാദ്ധ്യമാകുമെന്നു കരുതേണ്ട. ഈശ്വരൻ, സത്യം, നീതി എന്നിങ്ങനെ നിങ്ങളുടെ നിഘണ്ടുവിൽ സ്ഥലം പിടിച്ചിട്ടില്ലാത്ത ആ ചില വാക്കുകൾ സാധുക്കളെ വഞ്ചിക്കുന്നതിന്നായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നവയല്ലെങ്കിൽ നിങ്ങളുടെ ഗതിയെന്താണെന്നും എനിക്കിപ്പോൾത്തന്നെ അറിയാം. പാംസുലമായ പാദസ്പർശം കൊണ്ട് ഈ സ്ഥലത്തെ അശുദ്ധപ്പെടുത്തേണ്ട. പോകൂ. പോകൂ. മുൻപിൽ വന്നുനിന്ന് കണ്ണിനെ മലിനമാക്കരുത്! ഇവിടം ചോരത്തുള്ളി വീണ് തഴമ്പിച്ചിട്ടുള്ള സ്ഥലമല്ല. കടന്നു പോകൂ!"

മർമ്മഭേദകങ്ങളായ അമ്മിണിക്കുട്ടിയുടെ ഈ വാക്കുകൾ കുത്തുണ്ണിനായരെ അന്ധകാരമയമായ ഒരു ലോകത്തിലേക്കു നയിച്ചു. ആപാദചൂഡം വിയർത്തു കുളിച്ചു ആയാൾ കുറെ നേരം നിന്നു

നിലയിൽ അനങ്ങാതെ നിന്നു. എന്തോ ചില അക്ഷരങ്ങളെ വെളിക്കു വമിച്ചുവെങ്കിലും അവ വ്യക്തങ്ങളായില്ല. മേൽമുണ്ടെടുത്തു വീശിക്കൊണ്ടു് നായർ സംഭ്രമത്തോടെ നാലുപാടും നോക്കിത്തുടങ്ങി. അമ്മിണിക്കുട്ടി തുടർന്നുപറഞ്ഞു:—

"എന്താണു് നിങ്ങൾ മിഴിച്ചുനില്ക്കുന്നതു്? ഒരു സാധു സോദരിയുടെ യൌവനത്തെയും ചാരിത്രശുദ്ധിയെയും ഒന്നിച്ചു അശുദ്ധമാക്കുന്നതിനായി ഉത്സാഹിക്കുന്ന ആഭാസനായ നിങ്ങൾ ജനിച്ച കുലംകൂടി കെട്ടുപോയിരിക്കുന്നു. എന്നെ ദുരാചാര ദുരിതക്കുഴിയിലേക്കു വീഴ്ത്തുവാനായി പരിശ്രമിച്ചു പരാങ്മുഖയായിരുന്നതിനാൽ എന്റെ പ്രിയതമനെ വിഷംകൊടുത്തു കൊന്നുകളഞ്ഞ നിങ്ങളുടെ ഇനിമേലത്തെ ഉദ്ദേശം എന്താണെന്നു എനിക്കറിയാം. അതവിടെ ഇരിക്കട്ടെ. ദുഷ്ടനായ നിങ്ങളുടെ തല തെറിച്ചുപോകും. നിങ്ങൾ ഇരിക്കുന്നേടം തീക്കൂടാതെ നിങ്ങളോടുകൂടി വെന്തെരിഞ്ഞു വെണ്ണീറാകാതെയിരിക്കയില്ല.

ഇത്രയും പറഞ്ഞപ്പോഴേയ്ക്കും കഠിനമായിത്തീർന്ന മനഃക്ഷോഭം നിമിത്തം കണ്ഠമടഞ്ഞു വാക്കുകൾ പുറപ്പെടാതായി. നിശ്വാസവേഗത്തിൽ തള്ളിത്തുളുമ്പുന്ന ഉന്നതമായ മാറിടം അമർത്തിയുംകൊണ്ടു് അമ്മിണിക്കുട്ടി ശയ്യയിൽ ചാഞ്ഞു.

കുഞ്ഞുണ്ണി നായരാകട്ടെ, വെടിയുണ്ടകൊണ്ട പന്നിയെപ്പോലെ വിരണ്ടു വിഷമിച്ചിങ്ങനെ ഏതാനും അക്ഷരങ്ങൾ മന്ത്രിച്ചു.

"നിങ്ങൾ ഈ പ—പറയുന്നതെന്താണ്? ഞാ—ഞാൻ എന്തു പി—പിഴ—പിഴച്ചു. നീ—നിങ്ങടെ ഭർത്താ—"

അപ്പോഴേയ്ക്കും കല്യാണിഅമ്മ കടന്നു പറഞ്ഞു: "വേണ്ടാ വേണ്ട. മൂർഖനാകേണ്ട. കണ്ണിൽ ചോരയില്ലാത്ത നിങ്ങൾക്കെന്തു കന്നംകളും ചെയ്യാം. ഏതായാലും അദ്ദേഹത്തെ കൊന്നു കഴിഞ്ഞ നിലയ്ക്കു് ഇനി ഞങ്ങളെ വെച്ചേയ്ക്കേണ്ട. ഈ രണ്ടു ജീവനേക്കൂടിയും എടുത്തുകളഞ്ഞേയ്ക്കൂ. നാരായണമേനോനെ കൊല്ലാൻ സമ്പാദിച്ച വിഷത്തിന്റെ ശേഷം ഒട്ടുമില്ലേ? അല്പം ഞങ്ങൾക്കുകൂടി തരിക. ശവങ്ങൾ കണ്ടുകണ്ടു നിങ്ങടെ കണ്ണു നിറയട്ടെ. മുമ്പും അനേകം കണ്ടിട്ടുണ്ടല്ലോ? ദുരാഗ്രഹത്തിനു വഴിപ്പെടാത്ത സ്വന്തം പെങ്ങളെ ചവിട്ടിക്കൊന്നുകളഞ്ഞില്ലേ? ഒരു ഭാര്യയെ മേലിൽനിന്നു പിടിച്ചുതള്ളി വീഴ്ത്തിക്കൊന്നില്ലേ? എത്ര സ്ത്രീകളുടെ ഭർത്താക്ക

ന്മാരെ കാലനു കൊടുത്തു. എത്ര പെണ്ണുങ്ങൾ ആത്മഹത്യ ചെയ്തു? എത്രപേരെ കണ്ണീരുംകയ്യുമായി പെരുവഴി ആധാരമാക്കി? എത്ര സോദരിമാരെ ദുഷിപ്പിച്ചു വഷളാക്കി? എത്രയെത്ര വാലിയക്കാരെ അടിച്ചുകൊന്നു? ഇനി ഈ രണ്ടു പെണ്ണുങ്ങളുടെ കഥ കൂടി കഴിച്ചേച്ചു:

കഞ്ഞുണ്ണിനായർ: (കോപത്തോടുകൂടി) "കല്യാണിഅമ്മെ! തോന്ന്യാസം പറയുന്നതു കുറെ ചുരുക്കു. വല്ല അനാവശ്യവും പറഞ്ഞാൽ അതിനു ശേഷമുണ്ടു്. നിങ്ങൾ പെണ്ണുങ്ങളാണെന്ന കഥ ഞാൻ മറന്നേയ്ക്കും. സൂക്ഷിച്ചു സംസാരിക്കു".

അമ്മിണിക്കുട്ടി:—"എന്തുപറഞ്ഞു? ഞങ്ങൾ പെണ്ണുങ്ങളാണെന്ന കഥ നിങ്ങൾ മറന്നേയ്ക്കുമെന്നല്ലേ? ഉം. ഇതുവരെയും അതു മറന്നിട്ടില്ലായിരിക്കും. നിങ്ങൾ ദ്വേഷ്യപ്പെട്ടാലൊന്നും പേടിക്കുന്ന വകയല്ലാ ഞങ്ങൾ. മിണ്ടാതെ ഇവിടെ നിന്നു കടന്നുപോകൂ. കാലിന്മേൽ ചങ്ങലയോ കഴുത്തിൽ കയറോ ഏറുന്നതിനോ പ്രതിവിധി വല്ലതും ചെയ്‌വാനുണ്ടെങ്കിൽ പോയി അതു ചെയ്യു. പെണ്ണുങ്ങളുടെ നേരെ ശൂരതയൊന്നും കാണിക്കേണ്ട. നായർ വംശത്തെ കളങ്കപ്പെടുത്തിയ നീച! മറയത്തുപോകൂ."

നായരുടെ ദേഹത്തിൽ ദുരഭിമാനരക്തം തിളച്ചുകേറി. കൈ തിരുമ്മി പല്ലുകടിച്ചുംകൊണ്ടു്:—"ചേട്ടകളേ നോക്കിക്കോളിൻ. ഈ തറവാട്ടു കുളംകോരി നിങ്ങളെ തെരുവിൽ അലഞ്ഞുനടത്തിയിട്ടില്ലെങ്കിൽ ഞാനാണല്ലു. കാണിച്ചുതരാം" എന്നിങ്ങിനെ ഗർജ്ജിച്ചു കോപാകുലതയോടെ ആയാൾ അവിടെ നിന്നു കടന്നുപോയി.

കഞ്ഞുണ്ണിനായർ കോലത്തെരിനാട്ടിലെ സ്ഥാനിപ്രമാണിയായ ഒരു ദുഷ്പ്രഭുവാണു്. യൌവ്വനം, ധനസമ്പത്തി, പ്രഭുത്വം, അവിവേകം എന്നിവ നാലും കൂടി ഒത്തുകൂടിയാൽ ഒരു പുരുഷന്റെ ജീവിതം എത്രത്തോളം കുത്സിതവും മലിനവും ഉൽപ്പീഡാവഹവുമായിത്തീരാമെന്നു് ആ കുപ്രഭു വെളിപ്പെടുത്തിയിട്ടുള്ളവനാണു്. അമിതമായ വിഷയലമ്പടത്വം ജാതിമതഭേദമെന്യേ അനേകായിരം അബലമാരുടെ ജീവിതങ്ങളെ നാനാവിധത്തിൽ നാശപ്പെടുത്തി വിട്ടിട്ടുണ്ടു്. മുഷ്കരന്മാരായ ചില തസ്കരപ്രവരന്മാരുടെ കൂട്ടുപിടിച്ചു് ഇച്ഛാസാധനകമാംവണ്ണം കാമപൂർത്തിവരുത്തി

പ്പോരുന്ന ധൂർത്തനായ ദുഷ്പ്രഭു എന്ന പേരു പ്രയാസമെന്നിയെ സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു.

ഈ കഥയുടെ തുടക്കത്തിൽക്കണ്ട സംഭാഷണത്തിന്റെ കർത്തൃകളായ സ്ത്രീകൾ ഇയ്യാളുടെ ക്രൂരമായ ദുരാഗ്രഹത്തിന്നു വഴിപ്പെടായ്കയാൽ എന്തൊരു ദയനീയദശയിൽ പതിച്ചിരിക്കുന്നുവെന്നു ഏകദേശം നാം മനസ്സിലാക്കിക്കഴിഞ്ഞുവല്ലോ. അമ്മിണിക്കുട്ടിയുടെ സൌന്ദര്യസുരഭിലമായ യൌവനവിലാസം നായരെ മലീമസമായ മനോവികൃതിയുടെ വശംവദനാക്കിയതിനാൽ ആ സുചരിത്രയുടെ ജീവിതത്തെ കളങ്കിതമാക്കുവാനായി അയാൾ പഠിച്ച വിദ്യ പതിനെട്ടും പമ്പരം പാട്ടിലും കഴിച്ചുനോക്കി. തന്നിമിത്തം പ്രമാണിത്തവും ഐശ്വര്യവും ജനസ്വാധീനതയും ധാരാളമുള്ള അമ്മിണിക്കുട്ടിയുടെ ഭർത്താവായ നാരായണമേനോൻ എന്ന ഒരു ബലവാനായ ശത്രു മാത്രമേ നായൎക്കുണ്ടായിരുന്നുള്ളു. കുടിലനായ കുഞ്ഞുണ്ണിമേനോൻ നാരായണമേനോന്റെ ഭൃത്യനെപ്പാട്ടിലാക്കി അവൻ മുഖേന വിഷം കൊടുപ്പിച്ചു അദ്ദേഹത്തെ അന്തകപുരിയിലെ അതിഥിയാക്കുകയുംചെയ്തു.

സംഗതികളൊട്ടു 'വെളിച്ചത്തുവന്നു' തുടങ്ങിയപ്പോൾ അമ്മിണിക്കുട്ടിയും ശ്രേഷ്ഠത്തിയും നായരുടെ ചതിവു മനസ്സിലാക്കിയുള്ളു. ഇതിന്റെ എല്ലാം പരിണാമം എങ്ങിനെ എന്നറിയുന്നതിന്നായി നമുക്ക ഈ കഥാഗൃഹത്തിന്റെ മുകൾനിലകളിൽ കയറിച്ചെന്നു നോക്കാം.

## II

കോലശ്ശേരിനാട്ടിന്റെ തെക്കെ അതിർത്തി അതിവിസ്തൃതിയിൽ ചെരിഞ്ഞുകിടക്കുന്ന അത്യുന്നതമായ "ചെമ്പൻ" മലയാണ്. ഊക്കൻ കരിമ്പാറകളും വമ്പിച്ച മരാമരങ്ങളും ഇടതൂർന്നു തിങ്ങിയ വൻകാടുകളും കടുവാ മുതലായ ഹിംസ്രജന്തുക്കളും അധികമായിട്ടുള്ള മേല്പറഞ്ഞ മലയുടെ അടിവാരത്തിൽ കരിമ്പാറക്കുന്നുകളുടെ ഇടയിലായി വിസ്തൃതമായ ഒരു ഗുഹാദ്വാരമുണ്ടു്. മുഖഭാവം ഒരാൾക്കുമാത്രം കടക്കത്തക്കവണ്ണം കുടുസ്സായും അന്തർഭാഗം പതിനഞ്ചുപേൎക്ക് നിർബാധമായി സഞ്ചരിച്ചു താമസിക്കത്തക്കവണ്ണം വിസ്തൃതമായും ഇരിക്കുന്ന ആ ഗുഹയും പരിസരപ്രദേശവും പണ്ടെയ്ക്കു പണ്ടെ സാധാരണന്മാൎക്ക് തീരെ ദുരാസദമായിട്ടാ

ണ്ട് ഇരിക്കുന്നതു്. കഴിഞ്ഞ ഖണ്ഡത്തിൽ പറഞ്ഞ സംഗതികൾ നടന്നിട്ടു് സുമാറു് ഒരു മാസം കഴിഞ്ഞതിന്നു ശേഷം ഒരു ദിവസം രാത്രിയിൽ പ്രസ്തുത ഗുഹയുടെ അന്തർഭാഗത്തു വെച്ചു് ചിലർ തമ്മിൽ താഴെ കാണിക്കുംവിധമുള്ള ഒരു സംഭാഷണം നടന്നു.

കുഞ്ഞാലി എന്ന കുപ്രസിദ്ധനായ കെ. ഡി. തലവൻ തന്റെ കൂട്ടുകാരായ നാലഞ്ചുപേരെ ചുറ്റുമിരുത്തി ഒരു ബീഡിയും വായിൽത്തള്ളിയുംകൊണ്ടിങ്ങിനെ പറഞ്ഞു:—

കുഞ്ഞാലി:—"എടാ പോക്കരെ തെമ്മിന്റെ എശമാൻ (എജമാനൻ) ഞമ്മളെ അന്വേശിച്ചിട്ട് കീന്താനെന്തിനാണ് പറേന്നെ, നിനക്ക് പിത്ത്യാസ് (വിവരം) ഉണ്ടോ? ഓടെങ്ങാണ്ടും (അവിടെങ്ങാനും) ഒരു മൈലാഞ്ചിച്ചി പെറുവാനോരിണ്ട്. ഓളെ ഇട്ട് (അവളെ-നിട്ട്) ഓലെക്ക് ഒന്ന് ശരിയാക്കിക്കൊടുക്കണം."



പോക്കർ:—"കാക്കാ, അപ്പണി ഞമ്മക്ക പറ്റൂല്യ. കയിത്തിന കത്തിവെക്കാനാണെങ്കി ഞമ്മ ഒറെയ്യ മറിയാണേ."

കുഞ്ഞിക്കാദർ:— "എടോ അറാംപിറന്നോനെ. ഇജ്ജ് ഉമ്മാന്റെ വയറിൽ (വയറ്റിൽ) പെസ്സു (പത്തു) മാസം കിടന്നോനല്ലേടാ. ഒരു ഉമ്മാനെ ഇന്നും കെട്ടീട്ടില്ല. എന്നിട്ട് ഓനക്ക (അവന്) ഒരു പെമ്പറന്നോരെ എന്താക്കാൻ കയ്യില്ല" (കഴിയില്ലാ) "ആരെ."

കുഞ്ഞുണ്ണിനായർ:—"കുഞ്ഞാലി! അതൊന്നുമൊന്നും പറ്റാൻ പാടില്ല. ആദ്യം കുറെ കൈക്ക 'ദാനം പിന്നെ ദണ്ഡം.' സൂത്രത്തിൽ കാര്യം ഒപ്പിക്കണം. സാധനം പാതിരയ്ക്കു് എന്റെ പത്തായപ്പുരയിൽ എത്തണം. അതിന്നു കുഞ്ഞാലി തന്നെ പോണം."

കുഞ്ഞാലി:—"അള്ളാ! പടച്ചോനെ! ഇപ്പം പണ്ടാരക്കാലനായ ഒരു പൊല്ലീസ്സ് ഇൻസ്പെക്ടരെ കെട്ടി എടുത്തിട്ടുണ്ട്. ഓൻ വല്ലാത്ത തോയനാ. ആ അറാംപിറന്ന പന്നിപ്പയ്യൻ ഞമ്മളെ കണ്ടുപിടിക്കാനായി പല ബലക (വലകൾ)ഉം വീശീട്ടുണ്ട്. ഓനും ഓന്റെ ഉപ്പാപ്പനും കൂടിയാലും കുഞ്ഞാലിന്റെ ഒരു എമര് പിടിക്കാൻ ഒക്കൂല്യ. എങ്കിലും സൂച്ചിക്കണം" (സൂക്ഷിക്കണം)

മൊസ്ലിയൻ എന്ന പൂജാരായി സംഘത്തിൽ വന്നുചേർന്ന പുള്ളി അല്പ്പാറം ഇങ്ങിനെ പറഞ്ഞു:—

"എന്റെ കുഞ്ഞാലിക്കാ! ഓൻ പൊരുത്ത് അറാമ്മിയാണ്. ഞമ്മളെ ഇട്ട് വെള്ളം കാച്ചീല്ല്യേ? എങ്കിലും ഞമ്മം ഓനെ തോപ്പിച്ചുള്ള് അവന്റെ കയ്യില് റൊക്കത്തെ മറിമായങ്ങളുണ്ട്."

കുഞ്ഞാലി:—(കൂട്ടുകാരോട്) "ഇബെൻ (ഇവൻ) കാപ്രിയങ്ങളെപ്പോലെ നല്ല ബാരലെ (ഭാഷയിൽ) ബേലായി ബർത്താനിക്കണ്. (സംസാരിക്കുന്നു) എന്തക്കിടക്ക ഇബെൻ ഞമ്മളെ കൂടാതെ എങ്ങോട്ടോ ഓക്ക പുറവുന്നാണ്. ഈ പണ്ടീനെ സൂക്ഷിക്കണം. ഇന്നലെ ലാന്ത്രീല (രാത്രിയിൽ) ഇബെൻ ഓടായിരുന്നി" (എവിടെയായിരുന്നു)

മരക്കാർ:—"കാക്കാ! ഓൻ പോവാമ, ഓനാക്ക് അടിക്ക (അടിയിൽ) രണ്ടു കാരിന്റെ ബല്ലാ കരുവാടം (മുളകുകച്ചവടം) ഉണ്ടൊന്നി. അപ്പം കാപ്രിയീങ്ങളുടെ ഒത്തോരം വാസായതാണ്. ഇപ്പം ഓന് ബെളിന്റെ ചെരിപ്പാളുന്റെ വീട്ടില്യ തെല്ല കോളൊക്കെയുണ്ട്. അതു ഞാൻ അറിഞ്ഞിരിക്കണി."

കുഞ്ഞാലി:—"എടാ തിരികുഞ്ഞാലി. ഇബെൻ ഓടെ കടന്നുകൂടിയോ?"

മൊസ്ലീൻ:—(മനസ്സിലാകാതെ) "കാക്കാ ഇവരു പല്ലവലാല്യം ബർത്താനിക്കണൊന്ന് ഇങ്ങളു കണക്കാക്കണെ. ഞമ്മം ഇപ്പം എന്തുചെയ്യണം? ഇങ്ങളു അതു പറയി."

കുഞ്ഞുണ്ണിനായർ:—"അതെ, നമുക്ക കാര്യം മുറക്ക നടക്കട്ടെ. എനിക്ക വെളിച്ചാവും മുമ്പു വീട്ടിലെത്തണം."

കുഞ്ഞാലി:—"ഏമാൻ ഇപ്പം അങ്ങു പോഗാ. അക്കാര്യം ഞങ്ങ ആലോചിച്ച് നല്ല വഴി (വഴി) കണ്ടുപിടിച്ച് നിമ്മാനെ അറിയിക്കാം. അസ്ട്ടു അങ്ങു കയ്യട്ടെ. (കഴിയട്ടെ) ഇബിടെ ബേറെ ചെല്ല കാര്യാണ്. അതൊന്നു നടക്കട്ടെ."

കുഞ്ഞുണ്ണിനായർ അതുകേട്ടു കുഞ്ഞാലിയെ പ്രത്യേകം വിളിച്ചു സ്വകാര്യമായി കുറെനേരം എന്തൊക്കെയോ സംസാരിച്ചുവെച്ചു സ്വന്തം രണ്ടു ഭൃത്യന്മാരോടുകൂടി ആ രാത്രിതന്നെ അ

വിടെനിന്നു യാത്രയായി. കുഞ്ഞാലി വീണ്ടും യഥാസ്ഥാനത്തു വന്നിരുന്നു സംസാരംതുടങ്ങി. തങ്ങരം ആയിടയ്ക്കു പലേടത്തും ഭവനഭേദനം, സ്ത്രീമോഷണം, കൊലപാതകം മുതലായ അക്രമങ്ങരം നടത്തിയതിനെപ്പററി അന്വേഷിച്ചു തുമ്പുണ്ടാക്കുവാനായി സ്പെഷ്യൽ ഡ്യൂട്ടിയിൽ കുട്ടിരാമപ്പണിക്കർ എന്നൊരു പൊല്ലീസ്സ് ഇൻസ്പെക്ടരെ നിയമിച്ചിരിക്കുന്നുവെന്നും, അതിനാൽ എല്ലാവരും വളരെ കരുതലോടുകൂടിവേണം നടക്കുവാനെന്നും, അടുത്തുതന്നെ ഒരു ധനികഗൃഹത്തിൽനിന്നു മോഷണം നടത്താനുണ്ടെന്നും അതു കഴിഞ്ഞിട്ടുവേണം നായരുടെ കാര്യത്തിൽ ഏർപ്പെടുവാൻ എന്നും അതിനു ഒന്നാം പുതിയ പുള്ളിയായ മൊയ്തീനുമൊത്തും പോയാൽ മതിയെന്നും സ്ത്രീയെ പിടിക്കുന്നതിനുള്ള ഉപായം പിന്നീടാലോചിച്ചു തീർപ്പെടുത്തിയാൽ മതിയെന്നും മററും പറഞ്ഞു കുഞ്ഞാലി അന്നത്തെ ആ കൂടിയാലോചന നിർത്തിവെയ്ക്കുകയും കൂട്ടുകാരെ പിരിച്ചയയ്ക്കുകയും ചെയ്തിട്ടു കിടപ്പിന്നായി വട്ടംകൂട്ടി.

നാലഞ്ചുപ്രാവശ്യം ജയിലിൽനിന്നു വിട്ടുപോന്നിട്ടുള്ള പുള്ളിയും ഏറ്റവും കടന്ന കൈ വേലകളിലും നടത്തുന്നതിന് തെല്ലും കൂസലില്ലാത്തവനുമായ കുഞ്ഞാലി എന്ന 'കെ. ഡി' ആറേഴുകൊല്ലമായി അധികൃതന്മാർക്കു പിടികിട്ടാത്തവിധത്തിൽ വേഷം മാറി നടന്നും ഒളിച്ചുതാമസിച്ചും കഴിച്ചുകൂട്ടുകയാണ്. ഈ ആറേഴുകൊല്ലങ്ങരംക്കുള്ളിൽ കുഞ്ഞാലിയും കൂട്ടരും നടത്തിയിട്ടുള്ള കൊലപാതകം, ബലാത്സംഗം, സ്ത്രീമോഷണം, ഭവനഭേദനം, കൊള്ള, അടികലശൽ മുതലായ അക്രമങ്ങരംക്ക് അവധി ഇല്ലെന്നുതന്നെ പറയാം. കുഞ്ഞാലിയെ പിടിക്കാനായി പൊല്ലീസ്സ് അധികൃതന്മാർ പഠിച്ചപണി പതിനെട്ടും നോക്കിയിട്ടും ഇതുവരെ പററിയിട്ടില്ല. അക്രമങ്ങളും അഴിമതികളുമാണെങ്കിൽ ദിവസംതോറും വർദ്ധിച്ചു വന്നുകൊണ്ടിരിക്കയും ചെയ്യുന്നു. കുഞ്ഞാലിയെ പിടിച്ചുകൊടുക്കുന്നവർക്ക് ൫൦൦ ക. ഇനാം കൊടുക്കുന്നതാണെന്നു ഗവർമ്മെണ്ട് പരസ്യം ചെയ്തിട്ടുണ്ടായിരുന്നു. സമർത്ഥന്മാരായ പലരും അവനെ കണ്ടുപിടിക്കുന്നതിന്നായി കൊണ്ടുപിടിച്ച പരിശ്രമം തുടങ്ങിയിട്ടുണ്ടായിരുന്നു.

ഈ അവസരത്തിലാണ് കോലശ്ശേരിയിലും അതിനടുത്തുള്ള തലസ്ഥാനനഗരമായ പുന്നാഗപുരത്തിലും വെച്ച് തുടരെത്തുടരെ

വാമിച്ചു പല കളവുകളും കൊലകളും ഉണ്ടായതു്. ഇതോടുകൂടി ജനതതിയുടെ ഇടയിൽ വലുതായ പ്രക്ഷോഭവും പരിഭ്രമവുമായിത്തീന്നു. കോലത്തിരിനാട്ടുകാർ ആകമാനം ഭയാകുലരായി കിടുകിടെ വിറച്ചു. സ്ത്രീകളേയും സ്വത്തിനേയും സംരക്ഷിക്കുന്നതിൽ വ്യഗ്രന്മാരായി കഠിനമായ അസ്വാസ്ഥ്യത്തോടുകൂടി കഴിച്ചുകൂട്ടുന്നു. അസ്തമിച്ചാൽപ്പിന്നെ ഒരു വീട്ടിന്റെ ഏതിലും പടിവാതിൽ തുറന്നോ ഒരു പ്രാണിയെയെങ്കിലും പുറത്തിറങ്ങിയോ കാണുന്നതല്ല. വളരെ സ്വത്തുള്ള കുഞ്ഞുണ്ണിനായരുടെ വീടും, ഏററവും സൌന്ദര്യവതിയായ ഭാമിനിക്കുട്ടിയുടെ വീടും മാത്രം അക്കാലത്തു് യാതൊരു ഉപദ്രവവും കൂടാതെയിരുന്നുവെന്നുള്ളതു് ബഹുജനങ്ങളുടെ ഇടയിൽ വലുതായ വിസ്മയത്തെ ജനിപ്പിച്ചു. ഇങ്ങിനെ നാടുമുഴുവൻ കൊടുതായിത്തീർന്ന ഉപദ്രവത്തിൽപ്പെട്ടു കുഴങ്ങുമ്പോൾ അധികൃതന്മാർ ഉപദ്രവകാരികളായ കുററവാളികളെ കണ്ടുപിടിക്കുന്നതിനായി പ്രത്യേകം ഒരു പൊല്ലീസ്സ് ഇൻസ്പെക്ടരെ നിയമിച്ചു പലഭാഗത്തിലും അക്രമങ്ങളെ ഒതുക്കുന്നതിനായി ശ്രമിച്ചു. ഇൻസ്പെക്ടർ കുട്ടിരാമപ്പണിക്കർ അസാമാന്യമായ ബുദ്ധിശക്തിയും, ധൈര്യവും, കേസ്സു തുമ്പുണ്ടാക്കുന്നതിൽ പ്രത്യേകമൊരു വാസനയും ഉള്ള ആളാണ്. തന്റെ ഈ അസാധാരണ ഗുണങ്ങളാൽ നന്നു താഴ്ന്ന ഒരു നിലയിൽ നിന്നു നല്ല ഉയർച്ചയും കീർത്തിയും ജനസ്വാധീനതയും സിദ്ധിച്ചിട്ടുള്ള ഒരു മാന്യപുരുഷനാണിദ്ദേഹം. പല വേഷങ്ങളും ഭാഷകളും ഉപയോഗിക്കുവാൻ അറിവുള്ള പണിക്കരിലുള്ള ഏററവും ഇഷ്ടമായ 'കുശ്മാണ്ഡത്തെ'യും കശക്കി രസം പുറപ്പെടുവിക്കുവാൻ സമർത്ഥനുമായ അദ്ദേഹത്തിന്റെ കണ്ണിനേയും കാതിനേയും അതിജീവിപ്പിച്ചുകൊണ്ടു നടക്കുന്ന കുഞ്ഞാലിയുടെ കള്ളത്തരം എത്ര മഹത്തരമാണ്! വേഷഭാഷാദികൾ പലതും കുഞ്ഞാലിയുടെ കയ്യിലും ഉള്ളതു വേണ്ടതുപോലെ വിജയപ്രദമാക്കുന്നതിന് ആവശ്യമായിട്ടുതന്നെ അവനൊത്ത ശരീരവും സിദ്ധിച്ചിട്ടുണ്ടു്. സാമാന്യം വെളുത്തു തടിച്ചു ഒരൊററരോമംപോലും ഇല്ലാത്ത കുശ്മാണ്ഡപ്രായമായ ഒരു മുഖത്തോടുകൂടിയ അവന്റെ ദേഹം കരിങ്കല്ലുപോലെ ദൃഢവും തള്ളിനിർത്തണ്ടുപോലെ വളച്ചാൽ വളയുന്നതുമായിരുന്നു. മേൽപ്പറഞ്ഞതിനുണ്ണും കുഞ്ഞാലി ഗൂഢവേഷങ്ങളിൽ നടന്നു പൊല്ലീസ്സുകാരുടെ ദൃ

ഷ്ടിയിൽ വെച്ചുതന്നെ തോന്ന്യാസങ്ങൾ കാട്ടി വിജയത്തോടുകൂടി ജനമർദ്ദനം നടത്തിക്കൊണ്ടുവന്നു.

കുഞ്ഞുണ്ണിനായർ അമ്മണിക്കുട്ടിയുടെ വീട് കുളംകോരുമെന്ന് ശപഥം ചെയ്തിറങ്ങിപ്പോന്നതിന്നു ശേഷം എന്തെല്ലാമാണ് പ്രവർത്തിച്ചതെന്നു മുൻകാണിച്ച മുഹമ്മദീയ കൂടിക്കാഴ്ചയിൽ നിന്ന് ഏതാണ്ടു മാന്യവായനക്കാർ മനസ്സിലാക്കിയിട്ടുണ്ടല്ലോ? അന്ന് അമ്മണിക്കുട്ടിയുടെ വീട്ടിൽനിന്നു പോന്നതിന്നുശേഷം നായർ അങ്ങോട്ടു തിരിഞ്ഞുനോക്കിയിട്ടേയില്ല. അമ്മണിക്കുട്ടിയെ എങ്ങിനെ എങ്കിലും ഇണക്കിക്കൊണ്ടു കാമിതം കൈവരുത്തണമെന്നുള്ള ഉദ്ദേശം തന്നെയാണ് അയാളെ ഇപ്പോഴും പ്രവൃത്തിമാർഗ്ഗത്തിൽ ചരിപ്പിക്കുന്നതു്. അതുകൊണ്ടു പ്രത്യക്ഷമായി അവർക്കു അഹിതം ആചരിക്കുന്നതിന്നു നായർ തുനിഞ്ഞില്ല. എങ്ങിനെ എങ്കിലും അവർക്കു തന്റെ പേരിൽ ഉണ്ടായിട്ടുള്ള കറ തെല്ലൊന്നു നീങ്ങുന്നതിന്നിടയാകട്ടെ എന്നു കരുതി ആയാൾ അവർക്കു സ്വകർമ്മസ്മരണമുണ്ടാക്കുവാനും ശ്രമിച്ചില്ല.

III

ആദിത്യൻ അസ്തമിച്ചു. കാർമേഘപടലങ്ങൾ കൂരിരുട്ടിന്റെ കൂട്ടോടുകൂടി ആകാശവീഥിയിൽ വന്നു നിറഞ്ഞുനിന്നു. ഇടിമുഴക്കവും കടൽത്തിരയടിയൊച്ചയും ഉച്ചലത്തിൽ ഉജ്ജ്വലിച്ചു. ലോകമാകമാനവും വിശേഷിച്ചു കൊലച്ചേരി നാട്ടുകാരുടെ ഉള്ളിലും വ്യാപിച്ചു തിങ്ങിനിറഞ്ഞ 'സൂചിഭേദ്യ'മായ തമസ്സിൽ കായലും കാട്ടും നാട്ടും മേട്ടും ഒന്നാകെ ഒത്തുചേർന്നു ഊക്കനായ ഒരു ഇരുമ്പുഗോളം പോലെ കാണപ്പെട്ടു. ജനതതിയൊക്കയും ഭയവിവശതയോടുകൂടി തങ്ങളുടെ വസതികളിൽ അഭയം പ്രാപിച്ചു് പ്രകൃതികോപത്തെ ശപിച്ചുകൊണ്ടു കൂടിയിരിക്കുന്നു. സകലരും നേരത്തെതന്നെ വീട്ടുവാതിലും പടിവാതിലും ബന്ധിച്ചു് അകത്തു് ഒതുങ്ങിയിരിക്കയാണ്. ഈ സമയത്തു അമ്മിണിക്കുട്ടിയുടെ വീട്ടിന്റെ പടിക്കൽനിന്നു ദയനീയവും സംഭ്രമാകുലവുമായ ഒരു വിളി കേട്ടുതുടങ്ങി. സ്ഥലകാലങ്ങളുടെ ഭയാവഹമായ ആ വല്ലാത്ത നിലയോടു വിളിക്കുന്നവരാരാണെന്ന് അന്വേഷിക്കുന്നതിന്നുള്ള ധൈര്യം ആർക്കും ഉണ്ടായില്ല. കലശലായ നിരാശയും ഭയവും വ്യസനവും ധ്വനിക്കുന്ന ആ വിളിയുടെ മാത്ര ഊറ്റിച്ചുതുടങ്ങി. ആർത്തമായ ഒരു സ്ത്രീ

സ്വരമാണെന്നു ബോധപ്പെട്ടപ്പോൾ അമ്മിണിക്കുട്ടി ഭൃത്യനെ അയച്ച്, പടിവാതിൽ തുറപ്പിച്ചു. കുറച്ചുകഴിഞ്ഞപ്പോൾ കുരിരുട്ടത്തു തപ്പിത്തടഞ്ഞും തമിഴിൽ ചിലതു പുലമ്പിയുംകൊണ്ട് ഒരു സ്ത്രീ ഭൃത്യനൊരുമിച്ചു വീട്ടിൻെറ കോലായിൽ വന്നു കയറി. അമ്മിണിക്കുട്ടി വിളക്കുകൊണ്ടുവന്നു നോക്കിയപ്പോൾ വലുതായ ഒരു ഭാണ്ഡവും മുമ്പിൽവെച്ച് ചേലകൊണ്ടു മൂടിയിട്ടുള്ള ഒരു 'മൊട്ടച്ചി അമ്മ്യാർ' ദയനീയാകൃതിയിൽ സ്ഥിതിചെയ്യുന്നതായിട്ടാണ് കണ്ടതു്. അമ്മിണിക്കുട്ടിയെ കണ്ടമാത്രയിൽ "അമ്മാ! എന്ന അലമാറ്. പൊല്ലാത്ത തിരുട്ടുപ്പശ്ങ്കൾ എന്നെ എന്ന പെടാതപാടുകൾ പെടുത്തി. അപ്പാ! ഉശിരുംകൊണ്ടു നാൻ ഒരുവിധം തവറിപ്പിളച്ച് ഇങ്കെ വന്തു ചേർന്തുട്ടേൻ. കൊച്ചമ്മാ! പാട്ടുക്കാറതിക്ക്
[illegible] പറഞ്ഞുതുടങ്ങി. അപ്പോഴയ്ക്കു ജ്യേഷ്ഠത്തിയായ കല്യാണിഅമ്മയും പുറത്തേയ്ക്കു വന്നു.

കല്യാണിഅമ്മ:—"എന്താ അമ്മാ! സംഗതി? എവിടുന്നു വരുന്നു? എങ്ങോട്ടു പോകുന്നു? ഈ വല്ലാത്ത കാലത്തു ഇങ്ങിനേ തനിയെ പുറപ്പെട്ടതെന്തു്? എന്താ വല്ലാതെ കിതയ്ക്കുന്നുവല്ലോ. ഇങ്ങു കേറി അകത്തേയ്ക്കു വരണം. വാതിലടച്ചേയ്ക്കാം. അമ്മയ്ക്കെന്തോ അപകടം പറ്റിയതുപോലെ തോന്നുന്നു."

അതുകേട്ട് അമ്മ്യാർ 'മൂട്ട'യും എടുത്തു:—"അമ്മാ! സരിതാൻ, പൊല്ലാത കാലമപ്പാ" എന്നു പറഞ്ഞുംകൊണ്ട് അകായിലേയ്ക്കു കടന്നു. അമ്മിണിക്കുട്ടി പിന്നാലെ വിളക്കുകൊണ്ട് അകത്തു കടന്നു വാതിലടച്ചു. കല്യാണിഅമ്മയാൽ സൽകൃതയായ അമ്മ്യാരാകട്ടെ പൂജ്യസ്ഥാനത്തുതന്നെ സ്ഥലം പിടിച്ചു് 'മലയാളമാതിരി' ഇപ്രകാരം സ്വകഥാകഥനമാരംഭിച്ചു.

എൻെറ രാജ്യം വടക്കാണ്. ഏട്ടൻ ഇവിടെ ഉദ്യോഗമായി പുന്നാഗപുരത്തുണ്ട്. ഒന്നു കാണാൻ വേണ്ടി വരികയാണ്. ഇന്നലെ കല്ലൂർ കോവിലിൽ തൊഴുവാനായിറങ്ങി. ഇന്നു അവിടെനിന്നു പുറപ്പെട്ടു ഏട്ടൻെറ പണിസ്ഥലത്തു പോവാനാണ്. വഴിയിൽ പലരും കള്ളന്മാരുടെ കൊള്ളകളെപ്പററി പറഞ്ഞു. എനിക്കു ഭയമായി. കഴ്ശിലാതെങ്കിൽ അനവധി പണവും പണ്ടങ്ങളും ഉ

ണ്ടു്. തിരുടന്മാർ തട്ടിച്ചുകൊണ്ടുപോയാൽ? എന്തിനു്? ഞാൻ രണ്ടു മയിൽ ഇങ്ങോട്ടടുത്തപ്പോൾ ഉണ്ടു വരുന്നു രണ്ടു തുലുക്കന്മാർ. എന്റെ അകം പുകഞ്ഞു. ഞാൻ വേഗം കഴിച്ചു നടത്തം തുടങ്ങി. ഇരുളും മഴക്കാറും കലശലായി. കൺ തെരിയാതെ നാൻ കുഴങ്ങി. ഇലുക്കൻ വരുമോ എന്നു പേടി. മധുരമീനാക്ഷി അമ്മന്റെ കടാക്ഷത്താൽ ഒരുവിധത്തിൽ പിഴച്ചുപോന്നു. ഇത്രയും പറഞ്ഞു് അമ്മ്യാർ നെടുതായൊന്നു നിശ്വസിച്ചു.

കല്യാണിഅമ്മ:—"അയ്യോ! വല്ലാത്ത കാലമാണിതു്. തട്ടിപ്പറിയും കൊലയും മറ്റും നടക്കുന്നു. കേൾപ്പോരും കേൾവിയും ഇല്ലാതായി. കുഞ്ഞാലിയെന്ന പൊരുളുള്ളവനാണല്ലോ ഇതിനെല്ലാം ആണിയായി നില്ക്കുന്നതു്. [illegible] ഒരു പ്രമാണിയും ദുഷ്ടനുമായ കുഞ്ഞുണ്ണിനായർ എന്നൊരാളും ഒരുനില്ക്കുന്നുണ്ടു്. എന്തൊക്കെയാണു വരാൻ പോണതെന്നു് ദൈവം കണ്ടു. ഞങ്ങൾ രണ്ടു ആരുമില്ലാത്ത പെണ്ണുങ്ങൾ മാത്രമേ ഇവിടെയുള്ളു. നായന്മാരെന്നാൽ ഞങ്ങളോടു വലിയ ദേഷ്യവുമാണു്, ഇയ്യിടെ ഇവിടെ——"

ഇത്രയുമായപ്പോഴേയ്ക്കും അമ്മിണിക്കുട്ടിയുടെ കണ്ണിണയിൽ ധാരാവർഷം ആരംഭിച്ചു. കല്യാണി അമ്മ വാക്യപൂർത്തി വരുത്തിയില്ല. അമ്മ്യാൾക്കു് എന്തോ കലശലായ ഒരു പരിഭ്രമം ഉണ്ടായി. കല്യാണിഅമ്മ തുടർന്നു പറഞ്ഞു:—

"അമ്മ പേടിക്കേണ്ട. കള്ളന്മാർ അത്ര എളുപ്പം ഇങ്ങോട്ടു വരില്ല. ഇവിടെ പടിക്കൽ നന്നാലു ചിറമക്കളെ കാവൽ കിടത്തീട്ടുണ്ടു്."

അമ്മ്യാർ:—(ആശ്വാസഭാവത്തിൽ) "എല്ലാ പറയുന്നു! വെള്ളക്കാരന്റെ കയ്യിലായി രാജ്യം. പിന്നെ എന്താ നടക്കാത്തതു്? കലികാലം മുററിപ്പോയി. ഉലകത്തിൽ പൊറുപ്പില്ലാ നാഴി മുട്ടിയിരിക്കുന്നു."

അമ്മിണിക്കുട്ടി:—(കണ്ണീർ തുടച്ചു്) വെള്ളക്കാരുടെ കയ്യിൽ രാജ്യം കിട്ടിയതുകൊണ്ടാണു് ഇങ്ങിനെയെങ്കിലും കഴിഞ്ഞുകൂടുന്നതു്. അല്ലെങ്കിൽ ഇതൊന്നുമല്ലാ അവസ്ഥ."

കല്യാണി അമ്മയും അമ്മ്യാരുംകൂടി വലുതായ പ്രസംഗത്തിന് ആരംഭിച്ചു. അമ്മിണിക്കുട്ടി രാമായണം എടുത്തു മുറയ്ക്കു വായനയും തുടങ്ങി. അമ്മ്യാരുടെ കയ്യിലുള്ള വർത്തമാനച്ചരക്കുകൾ മുഴുവൻ പുറത്തേയ്ക്കു പുറപ്പെടുവാൻ ഇടകൊടുക്കാതെ കല്യാണി അമ്മയുടെ "സ്റ്റോറിൽ" ഉള്ള നാട്ടുകൂട്ടങ്ങൾ തിക്കിത്തിരക്കി വെളിക്കു ചാടുന്നു. തമിഴും മലയാളവും അല്ലാത്ത ഒരു വിചിത്രഭാഷയിൽ അമ്മ്യാരും വർത്തമാനം പൊടിപൊടിക്കുന്നുണ്ട്. ഈരേഴു പതിന്നാലുലോകത്തിലും ഉള്ള വൃത്താന്തങ്ങൾ ഒന്നിച്ചവിടെ രണ്ടുപേരും കൂടി അഴിച്ചു പരത്തിത്തുടങ്ങി.

നേരം മണി പതിനൊന്നായി. അമ്മ്യാർ കിടന്നുറങ്ങുന്നതിന്നായി കല്യാണിഅമ്മയെ ക്ഷണിക്കൊണ്ടിരുന്നു. ഒടുവിൽ രണ്ടുപേരും കിടപ്പിന്നു വട്ടംകൂട്ടി. കല്യാണിഅമ്മയ്ക്കു നല്ലവണ്ണം വിരേചനമില്ലെന്നു പറഞ്ഞപ്പോൾ അമ്മ്യാർ മുട്ട അഴിച്ചു അതിൽ നിന്നു ഒരു നെല്ലിക്കാപ്രമാണം എന്തോ ഒരു രുചികരമായ ലേഹ്യമെടുത്തുകൊടുത്തു. ആയമ്മ അതുമേടിച്ചു മുറയ്ക്കു സാപ്പിട്ടു. കിടക്കുമ്പോൾ അമ്മ്യാർ സ്വന്തം ഔഷധമെടുത്ത് അരയ്ക്കുമ്മിൽ വെയ്ക്കുന്നതിന്നായി കല്യാണിഅമ്മയെ ഭരമേല്പിച്ചു. കല്യാണിഅമ്മയാകട്ടെ അപ്രകാരം ചെയ്തിട്ട് അമ്മിണിക്കുട്ടിയോടു വിളക്കുനീക്കിവെക്കാൻ പറഞ്ഞുംവെച്ചു വേഗത്തിൽ പായ വിരിച്ചു കിടന്നു. കാച്ചുകലയായി അമ്മ്യാരും ശയനമാരംഭിച്ചു. അമ്മിണിക്കുട്ടി പിന്നെയും വായിക്കുകതന്നെയാണ്. സീതാപഹരണഘട്ടത്തിൽ രാവണനും സീതയുമായുള്ള സംവാദഘട്ടമാണു വായിക്കുന്നതു്. അമ്മ്യാർ ഒന്നുരണ്ടുതവണ "അമ്മാ തൂങ്കൊൾ. ഇപ്പടി നിദ്ര ഇളച്ചാനാക്കാൽ ഏതാവതു രോഗവും വന്ത് പിടിക്കുമാതം" എന്നുപറഞ്ഞതു് അവൾ കേട്ടതേയില്ല.

നേരം നിറഞ്ഞ പാതിര. മരമരങ്ങൾപോലും അനങ്ങുന്നില്ല. ആകാശം കാർമേഘപടലങ്ങൾ തിങ്ങിനിറഞ്ഞത് അന്ധകാരമുഖരമായി ചമഞ്ഞിരിക്കുന്നു. പാരിലെ മലമാററങ്ങൾ കണ്ട് 'കണ്ണുകളാം നക്ഷത്രങ്ങൾ' രണ്ടുമൂന്നെണ്ണം മിന്നാമിനുങ്ങുപോലെ മിന്നിമിന്നുന്നുണ്ട്. കല്യാണിഅമ്മ സകലകരണങ്ങളേയും മയക്കിയിട്ടുള്ള സുഖസുഷുപ്തിയുടെ ലാളനമേറ്റു കിടക്കുന്നു. കരി

മുകിൽച്ചാർത്തു ചൂഴുന്ന നഭോവീഥിയിൽ ശശാങ്കകലപോലെ തല്പത്തിലെ തറയിൽ വിരിച്ച ശയനീയത്തിൽ ലാലസിക്കുന്ന അമ്മിണിക്കുട്ടിയും നിദ്രാവിഷ്ടയായിരിക്കുന്നു. അടുത്തു മങ്ങിക്കത്തിക്കൊണ്ടിരിക്കുന്ന വിളക്കിലെ ലോലമായ വെളിച്ചം അവളുടെ കോമളമായ മുഖമണ്ഡലത്തെ തലോടുന്നു. അല്പം അകലത്തായി കിടന്നു കൂർക്കം വലിച്ചിരുന്ന അമ്മ്യാർ അവിടെ നിന്നെഴുന്നീററു നാലുപാടും കണ്ണോട്ടം നടത്തിയിട്ടു പതുക്കെ അമ്മിണിക്കുട്ടിയുടെ അരികത്തേയ്ക്കു നടന്നു. ശബ്ദം ഉണ്ടാക്കാതെ പതുങ്ങിപ്പതുങ്ങിക്കൊണ്ട് അമ്മ്യാർ അടുത്തെത്തി; മങ്ങിയ വെളിച്ചത്തു് അമ്മിണിക്കുട്ടിയെ ആപാദചൂഡം ഒന്നു പരിശോധിച്ചു. അല്പദീപ്രമായ ദീപപ്രഭയെ നിഷ്പ്രഭമാക്കുന്ന അത്യുജ്ജ്വലമായ തേജഃപടലത്താൽ ആ യുവതിയുടെ വദനകമലം കണ്ട മാത്രയിൽ അമ്മ്യാരുടെ അന്തരംഗം ഒന്നു കിടുങ്ങി. ചാരിത്രതേജസ്സു കെളിയാടുന്ന ആ കനകവിഗ്രഹം എരിഞ്ഞു പുകയുന്ന ആഗ്നേയഗിരിപോലെ ദുരാസദമായിത്തോന്നി. "അമ്മേ! അമ്മേ! ആരാ വരുന്നു" എന്നിങ്ങനെ ആ സതീരത്നം ഉറക്കത്തിൽ ഞെട്ടിത്തെറിച്ചുച്ചരിച്ചതു കേട്ട ക്ഷണത്തിൽ അമ്മ്യാർ അറിയാതെ നാലടി പിന്നോക്കം മാറിപ്പോയി. നീചമായ ഏതോ ഒരു മനോവികൃതി അമ്മ്യാരെ വീണ്ടും അമ്മിണിക്കുട്ടിയുടെ അടുക്കലേയ്ക്കു തള്ളിനയച്ചു. ഗാഢനിദ്രതന്നെയോ എന്നു പരിശോധിച്ചറിയുന്നതിന്നായി അമ്മ്യാർ അടുത്തുവന്നതും കാലുതട്ടി അടുത്തിരുന്ന കിണ്ടി നിലത്തുതട്ടി മറിഞ്ഞുവീണു് ഒച്ച ഉണ്ടാക്കിയതും ഒന്നിച്ചുകഴിഞ്ഞു. അമ്മിണിക്കുട്ടി പെട്ടെന്നു ഞെട്ടിയുണർന്ന് സംഭ്രമത്തോടുകൂടി ശയ്യയിൽനിന്നെണീററ് "അമ്മേ" എന്നു ഉറക്കെ നിലവിളിച്ചു. അമ്മ്യാർ ഒന്നു കിടന്നു പരുങ്ങിക്കൊണ്ട് കത്തുന്ന വിളക്ക് ഊതിക്കെടുത്താനായി തുനിഞ്ഞ മാത്രയിൽ മടിയിൽ ഒളിച്ചുവെച്ചിട്ടുണ്ടായിരുന്ന കഠാരി ഝടിതി നിലത്തുവീണു് ഒച്ചപ്പെട്ടു. വിളക്കൊട്ടു കെട്ടതുമില്ല. സംഭ്രാന്തചിത്തയായി മിഴിച്ചുനിന്ന അമ്മ്യാരാകട്ടെ, നിലത്തു വീണ കഠാരി എടുപ്പാനായി കൈനീട്ടിയപ്പോഴേയ്ക്കും എന്തൊരു ശക്തിയുടെ പ്രേരണയാലോ അതു് അമ്മിണിക്കുട്ടി കൈക്കലാക്കിക്കഴിഞ്ഞു. ആയുധം പോയതോടുകൂടി സംഭ്രമം കലശലായിത്തീർന്ന അമ്മ്യാർ മേലുള്ള മൂടുപടം അങ്ങു കളഞ്ഞപ്പോഴും ആശ്ചര്യമാശ്ചര്യം! കുഞ്ഞാലി എന്ന കുപ്രസിദ്ധനായ മുഹമ്മ

ഴിയരാക്ഷസൻെറ ഉഗ്രരൂപമാണ് അമ്മിണിക്കുട്ടിയുടെ അക്ഷികൾക്കു ലക്ഷീഭവിച്ചതു്. അവൾ "അയ്യോ" എന്നു ആവേശത്തോടുകൂടി ഒന്നു നിലവിളിച്ചു. എന്നിട്ടും കല്യാണിഅമ്മ ഉണൎന്നില്ല. പെട്ടെന്നു 'വിപൽ'ധൈൎയ്യത്തിൻെറ അനിവാൎയ്യമായ ശക്തിവിശേഷത്താൽ ആ സാദ്ധ്വീമണി വൈദ്യുതശക്തി പായിച്ചതിന്നു ഒരു കെല്പും ചൈതന്യവും പ്രാപിച്ചു് സ്ഥിരചിത്തയായി കാമചാപം കുലച്ചതുപോലെ ചില്ലിക്കൊടി ചുളിച്ചു് തീക്ഷ്ണമായി മാപ്പിളയെ നോക്കിയുംകൊണ്ടു് അനങ്ങാതെ നിന്നു. അമ്മിണിക്കുട്ടിയുടെ അരുണവൎണ്ണമായ പൂങ്കവിളിണ കണ്ടു് കഠിനമായ കാമപാരവശ്യവും ഭീഭത്സമായ പൈശാചികസ്വരവും കലൎന്ന മുഖഭാവത്തോടുകൂടി കുഞ്ഞാലി അയ്യോ, അതാ, അനേകം മനുഷ്യജീവികളുടെ ജീവിതരക്തത്തിൽ കളിച്ചിട്ടുള്ളതും അനേകം സതീരത്നങ്ങളുടെ പാതിവ്രത്യമഹസ്സിനെ മലിനപ്പെടുത്തിയിട്ടുള്ളതും ആയ തൻെറ നെടുങ്കൈ നീട്ടി പതിവ്രതാശിരോമണിയായ അമ്മിണിക്കുട്ടിയുടെ പവിത്രമായ പൂമെയ്മേനിയെ തൊട്ടു പാംസുലമാക്കുവാനായിത്തുനിയുന്നു! ആ പടവെട്ടിനായരുടെ മകളായ സാദ്ധ്വിയാകട്ടെ, ലേശവും പതറിച്ച കൂടാതെ കരലതയിൽ തിളങ്ങുന്ന കഠോരമായ കഠാരികൊണ്ടു് കുഞ്ഞരമസ്തകംപോലെ ദുൎദ്ധൎഷമായ കുഞ്ഞാലിയുടെ വക്ഷസ്സിൽ ഒരു കുത്തു കുത്തി! "ഹള്ളാ! പടച്ചോനെ!" എന്നു് ഉച്ചത്തിൽ അലറിയുംകൊണ്ടു് കുഞ്ഞാലി പക്ഷമററ പൎവ്വതംപോലെ നിലത്തലച്ചു വീഴുകയും ചെയ്തു.

അഹോ! മൃണാളമൃദുലമായ ആ യുവതിയുടെ കരലതികയെവിടെ? മാമലപോലെ ക്രൂരനായ മാപ്പിളയുടെ കരിങ്കല്ലുപോലുള്ള വക്ഷസ്സെവിടെ? പക്ഷേ, ആ നായർയുവതിയുടെ രക്തനാഡിയിൽക്കൂടിയും പടവെട്ടിനായർ രക്തമല്ലയോ പാഞ്ഞൊഴുകുന്നതു്?

"ഉള്ളാ നായർവധൂമണികളരികയാർ പേർകേട്ട തൽപ്പൂർവ്വിക-
ക്കുള്ളൂ ക്ഷത്രിയരക്തമൊട്ടിടയുന്നാപ്പ്രാണതിരിക്കാമതിൽ."

കുഞ്ഞാലിയുടെ നരകയാത്രയ്ക്കു സാക്ഷീഭവിച്ച പ്രസ്തുത രാത്രിയുടെ അതേ സമയത്തുതന്നെ നടന്നിട്ടുള്ള വേറെ ചില സംഭവങ്ങളിലേയ്ക്കു കൂടി വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൂട്ടി

കൊണ്ടുപോയിട്ടു് ഈ കഥയുടെ പരിണാമത്തിലേയ്ക്കു കടക്കാമെന്നു കരുതുന്നു.

കുഞ്ഞാലിയുടെ സംഘത്തിൽ പുതുതായി വന്നുചേൎന്ന പുള്ളിയായ മൊയ്തിയൻ ഏകദേശം നാലഞ്ചു ദിവസത്തോളമായി സംഘത്തിൽ സന്നിഹിതനാകാറില്ല. പ്രസ്തുത രാത്രിയിൽ ആ പുള്ളി ഒരുപതിനഞ്ചു പ്രച്ഛന്നവേഷക്കാരോടുകൂടി കുഞ്ഞാലിയുടെ സങ്കേതമായ ഗുഹാദ്വാരത്തിലേയ്ക്കു പുറപ്പെട്ടു. സങ്കേതത്തിൻെറ അതിൎത്തിയിൽ എത്തിയപ്പോൾ കൂട്ടുകാരെ അവിടെ നിൎത്തിയുംവെച്ചു് മൊയ്തിയൻ ഏകാകിയായി അകത്തേയ്ക്കുപോയി. അവിടെച്ചെന്നപ്പോൾ ഒന്നോരണ്ടോപേർ മാത്രമേ ഉണ്ടായിരുന്നുള്ളു. അവരെ വിളിച്ചുണൎത്തി കുഞ്ഞാലി എവിടെയെന്നു അന്വേഷിച്ചപ്പോൾ അമ്മിണിക്കുട്ടിയുടെ ഗൃഹത്തിലേയ്ക്കു പോയിട്ടുണ്ടെന്ന വിവരം മനസ്സിലായി. എന്നുമാത്രമല്ലാ, കുഞ്ഞുണ്ണിനായർ കുഞ്ഞാലിയെ കാത്തിരിക്കുന്നുണ്ടെന്നും പറഞ്ഞറിഞ്ഞു. നായർ തന്നോടു അങ്ങോട്ടു ചെല്ലുവാൻ പറഞ്ഞിട്ടുണ്ടെന്നും പറഞ്ഞു മൊയ്തിയൻ വേഗത്തിൽ പുറത്തേയ്ക്കുപോന്നു. അനുയായികളിൽ നാലുപേരെ വിളിച്ചു് എന്തോ സ്വകാൎയ്യമായിപ്പറഞ്ഞു് അവരെ അകത്തേയ്ക്കും വേറെ നാലുപേരെ അമ്മിണിക്കുട്ടിയുടെ വീട്ടിലേയ്ക്കും പറഞ്ഞയച്ചു് ബാക്കിയുള്ളവരോടുംകൂടി കുഞ്ഞുണ്ണിനായരുടെ വീട്ടിലേയ്ക്കു പുറപ്പെട്ടു. നായരുടെ സങ്കേതങ്ങളെപ്പററി നല്ല പരിചയമുള്ള മൊയ്തീൻ അനുചരന്മാരോടുകൂടി നായരുടെ പത്തായപ്പുരയിൽ ചെന്നെത്തി. കുഞ്ഞാലി അമ്മിണിക്കുട്ടിയേയും കൊണ്ടുവരുന്നതു കാത്തുംകൊണ്ടു് അക്ഷമനായി സ്ഥിതിചെയ്യുന്ന നായർ മൊയ്തീൻ വരുന്നതു കണ്ടപ്പോൾ സന്തുഷ്ടനായി "അവരെവിടെ" എന്നു ചോദിച്ചു. ഇപ്പോൾ വരും എന്നുപറഞ്ഞുംകൊണ്ടു പിന്നീടു നായരുടെ കൎത്തവ്യങ്ങളെന്തൊക്കെയെല്ലാമാണെന്നു മൊയ്തീൻ ചോദ്യംതുടങ്ങി. അമ്മിണിക്കുട്ടിയെ പിടിച്ചതും കൊണ്ടുവരുന്നതും എങ്ങിനെയൊക്കെയാണെന്നറിയാനുള്ള ആഗ്രഹമാണ് നായൎക്ക് ഉണ്ടായിരുന്നതു്. രണ്ടുപേരും കുറെ നേരം പല സംഗതികളെപ്പററിയും സംസാരിച്ചുകൊണ്ടിരുന്നു. ഇതിനിടയ്ക്കു നായർ കുഞ്ഞാലി വരുന്നതു കാണായ്കയാൽ തല ചൊറിഞ്ഞും കൈ തിരുമ്മിയും അക്ഷമനായി എണീററു് അങ്ങുമിങ്ങും നടന്നും പല ഗോഷ്ടികളും കാണിക്കയുണ്ടായി.

രാത്രി മണി മൂന്നായി. അപ്പോഴെയ്ക്കും ഒരു മുഹമ്മദീയൻ വന്നു മൊസ്ലിയരോട് എന്തോ കണ്ണുകാണിച്ചു പറഞ്ഞു. കുഞ്ഞാലിക്ക് സഹായത്തിനായി താൻ പോകുന്നുവെന്നു പറഞ്ഞു് മൊസ്ലിയർ വന്ന ആളോടുകൂടി താഴത്തെയ്ക്കിറങ്ങിപ്പോന്നു. അവർ രണ്ടുപേരുംകൂടി കുറെ നേരം എന്തോ മന്ത്രിച്ചതിന്നുശേഷം കൂട്ടുകാരോടെല്ലാം ആംഗ്യസംജ്ഞകൊണ്ടു തന്നെ പിന്തുടരുവാൻ പറഞ്ഞിട്ടു മൊസ്ലിയർ തന്റെ ഉടുപ്പു മാററിയുംവെച്ചു വീണ്ടും മാളികയിലേയ്ക്കു കയറിച്ചെന്നു. കോണിപ്പടിയിൽ കയറുന്ന ശബ്ദം കേട്ടപ്പോൾ തന്നെ അക്ഷമനായി 'എവിടെ വരുന്നില്ലെ?' എന്നു ഉൽക്കണ്ഠയോടെ പറഞ്ഞുകൊണ്ടു അങ്ങോട്ടു ദത്തദൃഷ്ടിയായിരുന്ന നായരുടെ ദൃഷ്ടിക്കു പൊല്ലീസ്സു ഇൻസ്പെക്ടർ കുട്ടിരാമപ്പണിക്കരാണു ഗോചരീഭവിച്ചതു്. അയാളുടെ ഉള്ളിൽ ഒരു മിന്നൽ പൊലിഞ്ഞു ദൃഷ്ടികൾ അന്ധങ്ങളായി. "നീചാ! നിന്റെ ക്രൂരകൃത്യങ്ങൾക്കെല്ലാം ഇന്ന് കയ്യോടെ ഫലം വന്നിരിക്കുന്നു." എന്നു പറഞ്ഞു് ഇൻസ്പെക്ടർ നായരെ കൈവിലങ്ങുവെച്ച് കൂടെ കൊണ്ടുവരുവാനായി രണ്ടു കൺസ്റ്റബിൾമാരെ നിയോഗിച്ചു വേഗത്തിൽ അമ്മിണിക്കുട്ടിയുടെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു.

ഗൂഢാലോചനത്തിലേയ്ക്കു കടന്ന പ്രച്ഛന്നവേഷക്കാരായ പൊല്ലീസുകാർ അവിടെ ഉണ്ടായിരുന്ന കള്ളന്മാരെ കളവുസാധനങ്ങളോടുകൂടി പിടിച്ചു സ്റ്റേഷനിലേയ്ക്കു കൊണ്ടുപോയി.

നേരം പ്രഭാതമായപ്പോൾ കുഞ്ഞാലിയുടെ ദുർമ്മരണവാർത്ത നാടാകമാനം പരന്നു. അമ്മിണിക്കുട്ടിയുടെ ധീരതയെപ്പററി സകല ജനങ്ങളും പ്രശംസിച്ചുകൊണ്ടിരുന്നു. ഇൻസ്പെക്ടർ കുട്ടിരാമപ്പണിക്കർ സ്ഥലത്തെത്തി. 'മഹസ്സർ' തെയ്യാറാക്കി കുഞ്ഞാലിയുടെ പ്രേതത്തെ എടുപ്പിച്ചുംകൊണ്ടുപോയി. കുഞ്ഞുണ്ണിനായരെ ജാമ്യത്തിൽകൂടെ വിടാതെ ബന്ധനത്തിൽ വെയ്ക്കുകയും ചെയ്തു.

കുട്ടിരാമപ്പണിക്കർ സൂക്ഷ്മമായി കുഞ്ഞാലിക്കൂട്ടരുടെ സങ്കേതസ്ഥലം അന്വേഷിച്ചു കണ്ടുപിടിച്ച് കള്ളികൾ മുഴുവൻ മനസ്സിലാക്കുന്നതിന്നായി മൊസ്ലിയന്റെ വേഷത്തിൽ കള്ളസ്സംഘത്തിൽച്ചെല്ലുന്ന ചെന്നതായിരുന്നു. അടുത്ത നാലഞ്ചുദിവസങ്ങളിൽ

കാൎയ്യാന്തരഗൗരവം നിമിത്തം അദ്ദേഹത്തിന് സംഘത്തിൽ എത്തിച്ചേരുവാൻ സാധിക്കാതെ വന്നതിനാലാണ്, ആ രാത്രി കത്താലി അമ്മിണിക്കുട്ടിയുടെ അപഹരണത്തിനായി പുറപ്പെട്ട കഥ മുൻകൂട്ടി അറിയാതിരുന്നത്.

തലേദിവസം രാത്രി അമ്മ്യാർ കൊടുത്ത ലേഹ്യം കഴിച്ചതിനാൽ കല്യാണിഅമ്മ തലയ്ക്കുപിടിച്ചു ബോധം മറിഞ്ഞ് പിറേറന്ന വൈകിട്ടാണ് ശയ്യയിൽ നിന്നെണീററത്. അമ്മ്യാർ ഏല്പിച്ച ഭാണ്ഡം അഴിച്ചുനോക്കിയപ്പോൾ അതിനകത്തു ഒരു മനുഷ്യശിരസ്സാണ് കാണപ്പെട്ടത്. ഇൻസ്പെക്ടരുടെ ശ്രമത്താൽ കത്താലിയെ പിടിക്കുന്നവൎക്ക് കൊടുപ്പാനായി പരസ്യം ചെയ്തിരുന്ന ൫൦൦ ക അമ്മിണിക്കുട്ടിക്കു കിട്ടിയെങ്കിലും ആ മനസ്വിനി അതു മേടിക്കുവാൻ മടിച്ചു.

അമ്മിണിക്കുട്ടിക്കും കുട്ടിരാമപ്പണിക്കൎക്കും പരസ്പരം കാണുന്ന അവസരങ്ങളിൽ അവരുടെ ഹൃദയത്തിന്റെ ഹൃദയത്തിനുള്ളിൽ ഒരു അനുരാഗലീല ഉണ്ടാകമാറുണ്ടായിരുന്നു. അമ്മിണിക്കുട്ടിയുടെ അച്ഛന്റെ മരുമകനായ കുട്ടിരാമപ്പണിക്കർ അവളുടെ വരനായി നിശ്ചയിക്കപ്പെട്ടിരുന്ന ആളാണ്. ചെറുപ്പത്തിൽ തന്നെ അന്യോന്യാനുരക്തരും ദൌൎഗ്ഗത്യാ പിന്നീട് വിദൂരിതരും വിഘടിതരുമായിത്തീൎന്ന അവരുടെ മേലിലുള്ള മനസ്ഥിതി മാന്യവായനക്കാർതന്നെ അനുമാനിച്ചുകൊള്ളുവിൻ!

(൦)

# ദീപിക

അഥവാ

## സ്വരൂപമാററം.

(ഈ കഥ മിസ്സ് ശാന്താചാറർജി എഴുതീട്ടുള്ളതിന്റെ പരിഭാഷയാകുന്നു.)

നാലുപാടും നെടുമരങ്ങൾ തിങ്ങിനിറഞ്ഞു നിരന്നു നില്ക്കുന്ന വലുതായ ഒരു കാട്ടിൽക്കൂടെ മുട്ടുന്ന ചെറുതായ ഒരു ഇടുപ്പാത ഞങ്ങൾ കാണുന്നു. കാടിന്റെ ഭയാനകത്വത്തെയും മറന്നിരിക്കുന്ന ചെറു

മലയുടെ കൊടുമുടികൾ പിന്നിൽ ആദിത്യദേവൻ അന്തർദ്ധാനം ചെയ്തുതുടങ്ങുന്നു. സായംസന്ധ്യയുടെ ശോണവർണ്ണമായ ചേതോഹരമായ മന്ദമന്ദം മങ്ങി മാഞ്ഞുകൊണ്ടുവരുന്നു. അന്ധകാരനിര ചരാചരത്തെ മുഴുവൻ ഗ്രസിച്ചു. മലയുടെ ചെരുവിലുള്ള ഗുഹയുടെ ഉള്ളിൽനിന്ന് ഇടയ്ക്കിടയ്ക്ക് മിന്നിക്കാണുന്ന ഒരു വെളിച്ചമല്ലാതെ വേറെ യാതൊരു പ്രകാശവും ആ പ്രദേശത്തില്ല.

ഈ സമയത്താണ് മേൽപ്പറഞ്ഞ ഇടുങ്ങിയ ഊടുപാതയിൽക്കൂടെ ചിത്രമെഴുത്തുകാരനായ സുപ്രിയൻ മന്ദമന്ദം കടന്നുപോയിക്കൊണ്ടിരുന്നത്. സുപ്രിയൻ പ്രായത്തിൽ ചെറുപ്പക്കാരനായിരുന്നുവെങ്കിലും കാഴ്ചയിൽ ഒരു വയസ്സനായിട്ടാണിരുന്നത്. മനക്ലേശത്തിനു മനുഷ്യനിൽ വരുത്താവുന്ന മാറ്റങ്ങൾക്കെല്ലാം അയാൾ ശരിക്കുള്ള ഒരുദാഹരണമായിച്ചമഞ്ഞിട്ടുണ്ട്. ആ ചിത്രകാരന്റെ മൃദുലകോമളമായിരുന്ന ദേഹം ജീവിതഗതിയുടെ വിഷമമായ വിപരിവർത്തനത്തിൽ വന്നുകൂടിയിട്ടുള്ള ദുർവ്വഹമായ ഭാരത്താൽ നമ്രമായിത്തീർന്നിരിക്കുന്നു. സുപ്രിയൻ നടന്നു വല്ലാതെ തളർന്നു വശംകെട്ടിരുന്നുവെങ്കിലും ഇരുട്ട് അധികപ്പെടുന്നതിനുമുമ്പായി നഗരത്തിലെത്താതെ നിവൃത്തിയുണ്ടായിരുന്നില്ല. അതുകൊണ്ട് അയാൾ ഒരുവിധത്തിൽ ഇഴഞ്ഞു തപ്പിത്തടഞ്ഞു നടക്കുവാൻതുടങ്ങി.

കുറച്ചുമുമ്പ് വഴിക്കുവെച്ച് കണ്ടുമുട്ടിയ മറ്റൊരു മനുഷ്യൻ ഈ അവസരത്തിൽ സുപ്രിയന്റെ മുന്നിൽ പെട്ടെന്നു സന്നിഹിതനായി. സുപ്രിയൻ ഒന്നു പകച്ചു സൂക്ഷിച്ചു നോക്കീട്ട് 'ആരിത്? വസുദത്തനോ?' എന്ന് ഒരു ക്ലിഷ്ടസ്വരത്തിൽ ചോദിച്ചു. പുതുതായി വന്ന മനുഷ്യൻ വായുമണ്ഡലം മാറ്റൊലി കൊള്ളത്തക്കവണ്ണം ഒന്നു പൊട്ടിച്ചിരിച്ച് 'അതെ ഞാൻ തന്നെ; സംശയമില്ല. പിന്നെ നിങ്ങളെന്താ ഈ അസമയത്ത് ഇതിലെ നടക്കുന്നത്? നിങ്ങളിതുവരെയും എവിടെയായിരുന്നു?' എന്നു പകരം ചോദ്യം ചെയ്തു.

"ഞാൻ രാജമന്ദിരത്തിൽ നിന്നു മടങ്ങിവരികയാണിപ്പോൾ."

'ആട്ടെ, വല്ല ഗുണവും ഉണ്ടായോ?

'ഉവ്വ്; ഒരു ഛായാപടം എഴുതിക്കൊടുത്തു. ഇനി മറ്റൊന്നുകൂടി എഴുതിക്കൊടുക്കുവാൻ കല്പന ആയിട്ടുമുണ്ട്.

'കൊള്ളാം ആവട്ടെ, നിങ്ങളുടെ തിടുക്കം നിവർത്തിക്കാൻ വഴിയായോ? എന്താ മുഖം ഇങ്ങിനെ വല്ലാതിരിക്കുന്നത്?

നിങ്ങളുടെ മുഖവും ഈ രാത്രിയും തമ്മിൽ ഒത്തുനോക്കുമ്പോഴം രാത്രി പ്രഭാതമായിട്ടു തോന്നുന്നുണ്ടു്. എനിക്കെങ്ങാനുമാണു് ഇങ്ങിനെയുള്ള തക്കം ഒന്നു കിട്ടീട്ടുണ്ടായിരുന്നെങ്കിൽ ഞാൻ ഇപ്പോഴം തലകുത്തിയിട്ടാണു് നടക്കുമായിരുന്നതു്.

സുപ്രിയൻ മുഖം തിരിച്ചു് മനോവേദന വഴിഞ്ഞൊഴുകുന്ന സ്വരത്തിൽ പ്രലപിച്ചു:—“സ്നേഹിതാ! ശരിതന്നെ. പക്ഷെ, തക്കം വന്നതു കുറെ വൈകീട്ടായിപ്പോയി.

വസുദത്തൻ, അതുകേട്ടു് നടുങ്ങി കുറച്ചുനേരത്തേയ്ക്കു് ഒന്നും മിണ്ടാതെ നിന്നു. അല്പം കഴിഞ്ഞപ്പോൾ ഇങ്ങനെ ചോദിച്ചു. ‘എന്താണു് നിങ്ങൾക്കു് പററിയതു്? പറയൂ.’

“ഒന്നും ഇല്ല; മുട്ടുകൾ നിവൎത്തിക്കുന്നതിനു് വേണ്ട പണം കയ്യിൽ കിട്ടിത്തുടങ്ങുന്നതിനു മുമ്പുതന്നെ എനിക്കു് ലോകത്തോടു് അവസാനയാത്ര ചോദിക്കേണ്ടതായി വരുമെന്നു് കൊട്ടാരംവൈദ്യൻ എന്നോടു് പറഞ്ഞിരിക്കുന്നു. അത്രേ ഉള്ളൂ.” ‘അതെന്തുകൊണ്ടു്,’ എന്നു വസുദത്തൻ സംഭ്രമത്തോടുകൂടി ചോദിച്ചു.

ഞാൻ രാജസന്നിധിയിൽ നിന്നു പോന്ന ഉടനെ മോഹാലസ്യപ്പെട്ടു വീണു. പിന്നെ തന്റേടം വന്നപ്പോൾ ആണു് വൈദ്യൻ ഇതു പറഞ്ഞതു്.

വസുദത്തൻ തന്റെ സുഹൃത്തിന്റെ മുമ്പിൽ മൂകനായി നിശ്ചലം നിന്നതേ ഉള്ളൂ. തന്റെ സ്നേഹിതനെ ആശ്വാസപ്പെടുത്തുവാനുള്ള വാക്കൊന്നും അപ്പോൾ അയാളുടെ നിഘണ്ടുവിൽ ഉണ്ടായിരുന്നില്ല. സുപ്രിയൻ സ്നേഹിതന്റെ പരുങ്ങൽ മനസ്സിലാക്കിയിട്ടു പറഞ്ഞു:— ‘പിന്നെ എന്നെച്ചൊല്ലി വ്യസനിക്കേണ്ട. അതുകൊണ്ടു ഫലമൊന്നുമില്ല.” സുപ്രിയൻ ഇത്രയും പറഞ്ഞു്, വസുദത്തനെ അയച്ചുംവെച്ചു് തിരിച്ചു നടന്നു.

സുപ്രിയൻ വസതിയിൽ എത്തിയപ്പോഴേയ്ക്കും രാത്രി കുറെ ആയിരുന്നു. ആയാൾ വാതില്ക്കൽചെന്നു മുട്ടി ‘ദീപികേ!’ എന്നുച്ചത്തിൽ വിളിച്ചു.

വാതിൽ തുറന്നു. സുന്ദരിയായ ഒരു യുവതി കരതളിരിൽ ഒരു ചെറുവിളക്കുമായി സുപ്രിയന്റെ സന്നിധിയിൽ സന്നിഹിതയായി

അവളും ഉൽക്കണ്ഠയോടുകൂടി ചോദിക്കയാണ്:—"വരാൻ ഇത്ര വൈകിപ്പോയതെന്ത്? ഞാൻ എത്രനേരമായി എന്തോ കാത്തിരിക്കാൻ തുടങ്ങീട്ട്? അകത്തേയ്ക്കു പോവാം, ഇവിടെ നിൽക്കണ്ട. വലിയ തണുപ്പുണ്ട്."

സുപ്രിയൻ അവളെ അനുഗമിച്ചു മുറിയിലേയ്ക്കു കടന്നു. മുറി ആകപ്പാടെ നഗ്നമാണെന്നുതന്നെ വേണം പറയുവാൻ. വലുതായ ഒരു പര്യങ്കം ഒരു മൂലയിൽ ഇട്ടിട്ടുണ്ട്. അതിന്റെ തലയ്ക്കൽ ഭാഗത്തായി, ഭംഗിയായി കൊത്തി ഉണ്ടാക്കിയിട്ടുള്ള ഒരു ദീപശില്പശിലയും സ്ഥിതിചെയ്യുന്നുണ്ട്. പിന്നെ അതിൽ ദൃഷ്ടിയെ ആകർഷിക്കത്തക്ക വല്ല സാധനവും ഒന്നുണ്ടെങ്കിൽ അത് അനുരാഗിയായ ഒരു യുവതിയുടെ ചേതോഹരമായ ഛായാപടം മാത്രമാണ്. നിറപ്പകിട്ടുള്ള ചായങ്ങളുടെ അഴകുകൊണ്ട് ആ ഛായാപടത്തിനു തന്നെത്താൻ ഒന്നഭിമാനിക്കുന്നതിന് അവകാശമില്ലെങ്കിലും, കൃത്രിമാലങ്കാരങ്ങളുടെ ആവശ്യകത ഉണ്ടാവാത്ത വിധത്തിൽ അതിന്റെ മുഖം അത്രയ്ക്കു നൈസർഗ്ഗികമായ ഭംഗിവരുത്തി മോഹനമായി എഴുതപ്പെട്ടിട്ടുള്ളതായിരുന്നു. ആ ചിത്രപടം ദീപികയുടേതാണ്.

സുപ്രിയന്റെ അച്ഛനും സുപ്രസിദ്ധനായ ഒരു ചിത്രകാരനായിരുന്നു. അയാൾ രാജപ്രീതിയെ സമ്പാദിച്ചിരുന്നതിനാൽ, ദാരിദ്ര്യത്തിന്റെ ഭിന്നോട്ടത്തിൽക്കൂടിയും ആ ഭവനം വിഷമിച്ചിരുന്നില്ല. അച്ഛന്റെ ജോലിതന്നെ സ്വീകരിച്ച് മകനും രാജാവിന്റെ ആനുകൂല്യത്തെ സമ്പാദിച്ചു. എന്നാൽ ചപലയായ ഭാഗ്യലക്ഷ്മി ഒരിടത്തും സ്ഥിരതരമായി സ്ഥിതിചെയ്യുക പതിവില്ലല്ലോ. ഒരു ഛായാപടത്തെപ്പറ്റി രാജാവും സുപ്രിയനും തമ്മിൽ ഉണ്ടായ അഭിപ്രായവ്യത്യാസം സുപ്രിയന് ദൌർഭാഗ്യഗർത്തത്തിലേയ്ക്കുള്ള വീഴ്ചയ്ക്കു വഴിവെച്ചു. രാജമന്ദിരത്തിൽ സുപ്രിയനുള്ള പ്രവേശദ്വാരങ്ങളെല്ലാം വേഗത്തിൽ അടഞ്ഞു വരുമായി. പണ്ടു വളരെ വേണ്ടപ്പെട്ടവരായിരുന്ന സ്നേഹിതന്മാരൊക്കെ, ഇപ്പോൾ സുപ്രിയനെ കണ്ടാൽ അറിയാത്തവരായി തീർന്നു തുടങ്ങി. അല്പകാലങ്ങളിൽ അയാൾ ചെറുപ്പത്തിലെ സ്വപ്രത്യയസ്ഥൈര്യവും കൊണ്ടും, നിരാശയുമായി മല്ലിട്ടുകൊണ്ടിരിക്കുന്ന പ്രത്യാശയെയും അഭിമാനത്തെയും സൂക്ഷിച്ചുകൊണ്ടുതന്നെ വന്നു. നിറം കൂട്ടിവിള

ക്കിയ സുപ്രിയന്റെ പുഞ്ചിരി ദീപികയെ വഞ്ചിക്കുകയാണ് ചെയ്തിരുന്നത്. പ്രിയതമന്റെ പുഞ്ചിരിയുടെ ശരിയായ ഉള്ള് കാണ്മാൻ അവൾക്കു സാധിച്ചിരുന്നില്ല.

പക്ഷേ ഒരാൾക്കും വളരെക്കാലം അങ്ങിനെ കേവലം ആശയോടുകൂടി മാത്രം ജീവിക്കുവാൻ സാധിക്കയില്ലല്ലോ. ഞെരുക്കത്തിന്റെയും ദാരിദ്ര്യത്തിന്റെയും രുചി കുറെശ്ശ നല്ലവണ്ണം അറിയുവാൻ തുടങ്ങി. വീട്ടിൽ ഭൃത്യന്മാരുടെ എണ്ണം ക്രമേണ കുറഞ്ഞുകുറഞ്ഞുവന്നു. സുപ്രിയന്ന് സ്വന്തം ജീവിതത്തെക്കാൾ പ്രിയതരങ്ങളായിരുന്ന ഒന്നാന്തരം ചിത്രങ്ങൾ പലതും ചുരുങ്ങിയ വിലയ്ക്ക് വല്ലവരുടേയും ഗൃഹഭിത്തികളെ അലങ്കരിക്കുവാൻ ആരംഭിച്ചു. ദീപികയുടെ ദീപ്യമാനങ്ങളായ മലർമെയ്യണിഭൂഷണങ്ങൾ മാത്രമല്ല, ഗൃഹദീപങ്ങളായിരുന്ന ശില്പവസ്തുക്കളും വിചിത്രപാത്രങ്ങളും കൂടിയും ദാരിദ്ര്യമരുഭൂമിയിലെ ചുടുമണലിൽ താണുമറഞ്ഞുപോയി. എന്നാൽ, അപ്പോഴും ബുദ്ധിമുട്ടുകൾ ആരംഭിച്ചുതുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു. ഒരു ദിവസം സുപ്രിയൻ പകൽ മുഴുവനും നിരാഹാരനായി, പുറത്തെവിടെയോ പോയി മടങ്ങിവന്നിട്ട് രണ്ടുപേരുടേയും ശോഭിച്ച ആത്മാവിനെപ്പോലെയുള്ള ദീപികയുടെ ഛായാപടം പതുക്കെ എടുത്തു വില്പാൻ കൊണ്ടുപോകുന്നതിന്നായി തുനിഞ്ഞു. ദീപിക പ്രാണനാഥന്റെ കൈ കടന്നുപിടിച്ചിട്ട് അതു കൊണ്ടുപോകുവാനയയ്ക്കാതെ തടുത്തു ഉറം കൊണ്ടു പറഞ്ഞു. "പാടില്ല; എന്തായാലും ഇതു വില്പാൻ പാടില്ല. ഞാനിനി ഒരു കാലത്തും മുമ്പത്തെപ്പോലെയാവുക ഉണ്ടാവില്ല. കഴിഞ്ഞകാലം എനിക്കിനി തിരിച്ചുകിട്ടില്ല. എന്നാൽ ഇതൊന്നു മാത്രമെങ്കിലും എല്ലാററിന്റേയും ഓർമ്മയ്ക്കായി ഇവിടെ ഇരിക്കട്ടെ". തന്റെ അമ്മയുടെ വകയായിട്ടുള്ളതും തന്റെ ആഭരണവർഗ്ഗത്തിൽ ഒടുവിൽ ബാക്കിയായിട്ടുള്ളതുമായ ഒരു മോതിരം ഉണ്ടായിരുന്നത് എടുത്തു കൊടുത്തിട്ട് ഒരു വിധത്തിൽ അവൾ ജീവിതനിധിശേഷമായ ആ ഛായാപടത്തെ രക്ഷിച്ചു.

ക്ഷണപ്രഭാചപലയായ ഐശ്വര്യലക്ഷ്മി വീണ്ടും ആ ഭവനാരംഗത്തിൽ വന്ന് തിരനോട്ടം കഴിക്കുവാൻ തുടങ്ങി. ഒരുവേള വളരെക്കാലം താൻ സ്ഥിരനിവാസം ചെയ്തിട്ടുള്ള ആ സ്ഥലം ഒരു നോക്കു കാണുവാനുള്ള കൗതുകംകൊണ്ടായിരിക്കാം അവൾ

ന്നില്ല. അയാൾ അഹോരാത്രം ഒരുപോലെ പണിയെടുത്തുംകൊണ്ടു തന്നെയിരുന്നു. ദീപികയുടെ മുമ്പിൽ വച്ച് അവൾ അറിയാതെ എന്തെങ്കിലും ഒന്നിനെ ഗോപനംചെയ്യുകയെന്നുള്ളതു് ഇപ്പോൾ ദുസ്സാധ്യം തന്നെയായിരുന്നു. അതുകൊണ്ട് ദീപികയുടെ സാമീപ്യമില്ലാത്ത തരത്തിൽ ഉള്ള ഒരു ജീവിതചര്യയെ സ്വീകരിക്കാൻ അയാൾ അത്യന്തം ആയാസപ്പെട്ടു.

11

സുപ്രിയൻ തന്റെ ചിത്രശാലയിൽ തിരക്കായി ഒരു മായാപടവും എഴുതിക്കൊണ്ടിരിക്കയാണ്. ഈ പടവും രാജാവിന്റെ കല്പനപ്രകാരം എഴുതി ഉണ്ടാക്കുന്നതാണ്. ഇതിന്റെ പണി കഴിയുന്ന വേഗത്തിൽ മുഴുമിക്കണമെന്നായിരുന്നു അയാളുടെ വിചാരം. തനിക്കു പണിയെടുക്കുവാനുള്ള ശക്തി അധികകാലം കൂടാതെ എത്ര കാലത്തോളം തുടർന്നു നില്ക്കുമെന്നുള്ളതിനെപ്പററിയുള്ള ആശങ്ക അയാൾക്കു സാമാന്യത്തിലധികമുണ്ടായിരുന്നു. നല്ല ഗണ്യമായ ഒരു തുക ചിത്രപടത്തിനു വിലയായിക്കൊടുക്കാമെന്ന് ഏററിട്ടുണ്ടായിരുന്നു അരശു. ആ തുക വാങ്ങി ദീപികയ്ക്കു് കൊടുക്കുന്നതായാൽ തന്റെ മരണത്തിനുശേഷം, അവൾ പരാശ്രയംകൂടാതെ കഴിഞ്ഞുകൂടുവാൻ ശക്തയായിത്തീരുന്നതാണ്. അവൾക്കു പിന്നെ ഒരിക്കലും ദുഃഖംകൊണ്ടു ക്ലേശപ്പെടേണ്ടി വരുന്നതല്ല. പക്ഷെ, ക്ലേശം എന്നതു് ദുഃഖം ഒന്നുകൊണ്ടുമാത്രമല്ലല്ലോ വരുന്നതു്. പല വിധത്തിൽ തന്റെ പത്നിക്കുണ്ടാവുന്ന ഘോരങ്ങളായ ഭാവിക്ലേശങ്ങളെ ഓർത്തു് സുപ്രിയൻ കഠിനമായ വ്യഥയോടുകൂടി ഒന്നു നിശ്വസിച്ചു. അയാളുടെ കഷ്ടപ്പാടുകൾ മാറുവാൻ തന്നെ യാതൊന്നുമുണ്ടായിരുന്നില്ല. ഒരു പക്ഷെ തന്റെ ആസന്നമരണാവസ്ഥയെ മുൻകൂട്ടി തന്റെ പത്നിയെ അറിയിക്കുകയാണ് നല്ലതെന്ന് അയാൾക്കു തോന്നാതിരുന്നില്ല. ഒന്നുമില്ലെങ്കിൽ, അവൾ കരുതലോടുകൂടി മുൻകൂട്ടി തയാറായിരിക്കുകയെങ്കിലും ചെയ്യുകയില്ലയോ? എന്നാൽ ദിവസമോരോന്നു കഴിയുന്തോറും അയാൾക്കു വിവരം വല്ലതും അറിയിക്കുന്നതിനുള്ള മടി കൂടിക്കൂടി വരികയാണുണ്ടായതു്. കമ്രസുകുമാരയായ തന്റെ പ്രിയതമ അനിർവാച്യമായ അഭിഘാതത്തെ എങ്ങിനെ സഹിക്കും?

സുപ്രിയൻെറ രക്ഷിതാക്കന്മാർ അയാളുടെ ബാല്യദശയിൽ തന്നെ മരിച്ചുപോയി. അയാളുടെ ചെറുപ്പത്തിൽ ഒരു സ്ത്രീയുടെ മുഖം അയാൾ കണ്ടിട്ടുണ്ടായിരുന്നില്ല. ചിത്രകലയുടെ അധിഷ്ഠാത്രിയായ ദേവി മാത്രമേ അയാളുടെ യൗവനാരംഭദശയെ അലങ്കരിക്കുവാൻ ഉണ്ടായിരുന്നുള്ളു. ഒരു കലാരസികന് ഏകാകിയായുള്ള ഒരു ജീവിതംകൊണ്ടു മാത്രം സംതൃപ്തിപ്പെട്ടു വാഴുവാൻ നന്ന ഞെരുക്കമുണ്ട്. യൗവ്വനം കുറേക്കൂടി മുതിർന്നപ്പോൾ സുപ്രിയൻെറ ഹൃദയം വിധി ഒരിക്കലും അത്ര ബോധംകൂടാതെ കൊട്ടക്കാറുള്ള ഒന്നിൻെറ ലാഭത്തിൽ ഉൽക്കണ്ഠാകുലമായി പരിണമിച്ചു. അയാളിൽ ഇരിക്കുന്ന കേവല മനുഷ്യത്വവും കേവല ചിത്രകലാകുശലത്വവും തമ്മിൽ തീവ്രമായ ഒരു പോരാട്ടം തുടങ്ങി.

അതേ നാട്ടിൻെറതന്നെ മറെറാരു മൂലയിൽ സുപ്രിയൻെറ സമാരാധനത്തിനായി മാത്രം തൻെറ വിലോഭനീയമായ രൂപലാവണ്യവും നവയൗവ്വനവുമാകുന്ന പൂജോപഹാരങ്ങളേന്തി അനാഥയായ ഒരു ബാലയുവതി ഒരുങ്ങിക്കാത്തിരുപ്പുണ്ടായിരുന്നു. കവിതയുള്ള വിധത്തിൽ വിധി നിഷ്പ്രയാസം അവരെ സംഘടിപ്പിച്ചു. ചിത്രകലാദേവി മാനവതിയായി മുഷിച്ചിട്ടെന്നവണ്ണം ചിത്രകാരനായ സുപ്രിയൻെറ ഹൃദയമണിസിംഹാസനത്തിൽ നിന്നിറങ്ങിപ്പോയി. തന്നെ ദൈവം സൃഷ്ടിച്ചിട്ടുള്ളത് എന്തിനായിട്ടാണെന്ന് ദീപികയും, തൻെറ ഹൃദയം ഏതൊരു വസ്തുവിന് വേണ്ടിയാണ് ഉൽക്കണ്ഠാകുലമായിരുന്നതെന്നു സുപ്രിയനും മനസ്സിലാക്കി. പക്ഷെ ആ നായികാനായകന്മാർ എപ്പോൾ മുതൽ ലോകം തങ്ങൾക്ക് തമ്മിൽ നഷ്ടപ്പെട്ടതായി കരുതുവാൻ തുടങ്ങിയോ, അപ്പോൾ മുതൽ, ഫാനിയധീനയാകുന്ന നായിക അസൂയാലുവായിത്തീരുവാൻ തുടങ്ങി.

സുപ്രിയൻ ജോലി ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ ഒന്നിന മേലൊന്നായി വിചാരപരമ്പരകൾ അയാളുടെ ഹൃദയത്തിൽ കിടന്ന് ഇളകിമറിയുവാൻ തുടങ്ങി. കയ്യിൽ ചിത്രശലാകയുംവെച്ചുംകൊണ്ട് അയാൾ കുറെനേരം നിശ്ചലനായി ജനലിൽക്കൂടി പുറത്തേയ്ക്കു നോക്കിയിരുന്നു. നീലവർണ്ണമായ നഭോമണ്ഡലം ഹേമന്തകാലത്തിൻെറ ശൈത്യത്തിൽനിന്നും ഭയപ്പെട്ടിട്ടോ എന്നു തോന്നുമാറ്, മഞ്ഞാകുന്ന 'കാർപ്പാസകൂർപ്പാസം'കൊണ്ട് മൂടി

പ്പുതച്ചിരുന്നു. പ്രകൃതി വ്യസനഭാവത്തോടുകൂടി കണ്ണീർ ചൊരിയുന്നതായി സുപ്രിയനു തോന്നി. ഭൂമി മരതകമണിമഞ്ജുളമായ തന്റെ പച്ചഉടുപ്പു മാററി ഹിമധവളവസ്ത്രം ചാർത്തിയതുപോലെ കാണപ്പെട്ടു. നോക്കുന്നിടത്തൊക്കെയും മൃത്യു തന്റെ വിജയവൈജയന്തിയുംകൊണ്ടു് സഞ്ചരിക്കുന്നതുപോലെ തോന്നിത്തുടങ്ങി. എവിടെ നോക്കിയാലും ഏതാകൃതിയിലും മരണത്തിന്റെ കരിമുഖമേ കാണ്മാനുള്ളു. സുപ്രിയൻ അങ്ങിനെ വളരെനേരം നിർവ്യാജമായി പ്രകൃതിയുടെ മുഖത്തു് നോക്കിക്കൊണ്ടിരുന്നു. ദീപിക തന്റെ സ്ഥാനത്തു് വന്നു് കയറുന്നതിനു് മുമ്പുതന്നെ പ്രകൃതി അയാളുടെ ജീവിതസ്വപ്നമായിത്തീർന്നിട്ടുണ്ടായിരുന്നു. തന്റെ നവയൗവനവേളയിലെ പ്രണയസ്വപ്നമായിരുന്ന അവളെ തന്റെ അന്തിമവിയോഗത്തിനുമുമ്പു് ഒരു നോക്കു നല്ലവണ്ണം കാണുന്നതു് അയാൾക്കു് അത്യാവശ്യകമായിരുന്നു. താൻ ഇനി എന്തിനെയാണു് അനുഗമിക്കേണ്ടതു് എന്നു നിശ്ചയമില്ലാതെ അയാൾ കുഴങ്ങി വശമായി. പക്ഷേ ദീപികയുംകൂടി സ്ഥാനമില്ലാത്ത അവ്യക്തവും ശൂന്യവും ആയ ഏകാന്തതയേയായിരിക്കാം അയാൾ അനുഗമിക്കുന്നതു്.

സുപ്രിയൻ അങ്ങിനെ, സുപരിചിതമായ പ്രകൃതിമുഖത്തു നോക്കി തന്റെ അവസാനയാത്ര ചോദിച്ചുംകൊണ്ടിരുന്നപ്പോൾ, ദീപിക വാതില്ക്കൽ വന്നു്, തന്റെ ആത്മചൈതന്യം മുഴുവനും നിറഞ്ഞു കവിഞ്ഞ കണ്ണിണകൊണ്ടു് വല്ലഭനെ നോക്കിക്കൊണ്ടു് നില്ക്കുകയായിരുന്നു. മനോവ്യഥ അവളെ നശിപ്പിക്കുവാനുള്ള ഭാവത്തോടുകൂടി അവളുടെ അന്തഃകരണത്തെ കത്തിയെരിച്ചുകൊണ്ടിരുന്നു. ഭർത്താവിനെക്കൊണ്ടു് സകലക്ലേശങ്ങളും വിസ്മരിപ്പിക്കുവാൻ മതിയായിട്ടുള്ള ആനന്ദമയങ്ങളായ ഗൃഹജോലികൾ കൂടിയും അവൾക്കുണ്ടായിരുന്നില്ല. ധനികനായ ആ ചിത്രമെഴുത്തുകാരന്റെ ഭവനത്തിൽ ഭൃത്യവർഗ്ഗത്തിനു് കുറവൊട്ടുമുണ്ടായിരുന്നില്ല. പിന്നെ ആ ഗൃഹനായികയ്ക്കു് എന്തൊരു പണിയാണു് എടുക്കുവാനുള്ളതു്? അവൾ ഗൃഹനായികയായി ആ ഭവനത്തിന്റെ നടക്കല്ലിൽ കാലു വെച്ച ആ കാലത്തും, അവിടെ അവൾക്കു ചെയ്‌വാനുള്ള പണിയൊന്നുമുണ്ടായിരുന്നില്ല. എന്നാൽ, അന്നു് ഒരിക്കലും അവൾക്കു് സമയം ഒരു കനത്ത ഭാരമായി, നീങ്ങാതെ കഴുത്തിൽ തൂങ്ങി

നിൽക്കുന്നതായി തോന്നിയില്ല. അവളുടെ ജീവിതത്തിൽ ചുരോടു കൂടി പാർത്തുകൊണ്ടിരുന്ന സന്തോഷക്കരം നന്ന ചെറുതായ ഒരു ഭാഗംപോലും കഴിച്ചിട്ടില്ലായിരുന്നു. പിന്നീടാണ് ദാരിദ്ര്യം വന്നണഞ്ഞതു്; അതിന്നും അവളുടെ ഹൃദയത്തിൽനിന്നു് സന്തോഷത്തെ കവർന്നുകൊണ്ടുപോകുവാൻ സാധിച്ചിരുന്നില്ല; ദാരിദ്ര്യമാകുന്ന ചെന്നായുടെ ക്രൂരമായ ഗർജ്ജനാരവം അവളുടെ ഹൃദയമാകുന്ന വീണയുടെ സന്തോഷമയമായ സംഗീതസാരത്തെ ഒട്ടും കവിഞ്ഞു നില്ക്കുവാൻ ശക്തമായില്ല. എന്നാൽ ഇപ്പോഴം അവരക്കെന്തു സംഭവിച്ചിരിക്കുന്നുവെന്ന് നോക്കുക—അവരം മരീചികാവ്യമായ ഈ മരുഭൂമിയിൽ വന്നു പെട്ടതെങ്ങിനെ? ഇവിടെ അവർക്കു യാതൊരു ആധാരവുമില്ലല്ലോ? ഇതേവരെയും ദൈവികാനുഗ്രഹങ്ങളുടെ ഒരു ഉറവമായി തോന്നിയിരുന്ന ഉത്താവിന്റെ ചിത്രശാല ഇപ്പോഴം അവർക്കു് വെറും ഒരു മരുഭൂമിയായിട്ടാണ് തീർന്നതു്. അവിടങ്ങളിലെല്ലാം ഓടാനും കടന്നുചെല്ലുവാൻ തുടങ്ങിയാൽ അപ്പോൾ അവളുടെ ചില്ലിക്കൊടി ചുളിയും. പക്ഷേ അവർക്കു് ആ സ്ഥലത്തുനിന്നു് വിട്ടുപോകുവാനൊട്ടു് സാധിക്കുന്നതുമല്ല. ഒരു ശലഭത്തിനു അഗ്നിജ്വാലയുടെ അടുത്തുനിന്നു വിട്ടുപിരിയുവാൻ സാധിക്കുമോ? സുപ്രിയൻ തന്റെ സാന്നിദ്ധ്യത്തെ ഗ്രഹിക്കുന്നില്ലെങ്കിലും അവരം അവിടെത്തന്നെ നിൽക്കുകയാണ് ചെയ്യുന്നതു്.

പെട്ടെന്ന് വിളർത്തു മെലിഞ്ഞ അവളുടെ കയ്യിൽനിന്നു കനകകങ്കണം ഊരി നിലത്തുവീണു് കമ്പനംചെയ്തു. സുപ്രിയൻ ഒന്നു പകച്ചു് ദീപികയുടെ മുഖത്തേക്കു തിരിച്ചുനോക്കി. നിന്റെ പ്രിയതമൻ ഈ ക്ഷണത്തിലും കൂടി നിന്റെ നയനങ്ങൾക്കു മുന്നിൽ, ഉണ്ടായിട്ടും ഉൽക്കണ്ഠാകുലയായ ദീപികേ! നിന്റെ നേത്രങ്ങളിൽ അശ്രുധാര നിറയുന്നതെന്താണ്? നിർഭാഗ്യയായ നീ എന്തുചെയ്യുവാനാണ്? ഹ! വിധിയുടെ കളിപ്പാട്ടമായിത്തീർന്നിട്ടുള്ള ഹേ മന്ദഭാഗ്യേ! നിന്റെ ഭർത്താവിനെ ഭ്രാന്തു ഗ്രസിച്ചു തുടങ്ങിയിരിക്കുന്നതു നീ അറിയുന്നുണ്ടോ? ഇനി നിനക്കു സൌഭാഗ്യമെവിടെ?

സുപ്രിയന്റെ ഹൃദയം രക്തബാഷ്പം ചൊരിഞ്ഞു രോദനം തുടർന്നു—എത്രയോ മുമ്പുതന്നെ അയാളുടെ കണ്ണുകൾ തെളുളി കണ്ണീർ പൊഴിക്കാൻപോലും വകയില്ലാത്തവയായിത്തീർന്നിരി

ക്കുന്നു. ആയാൾ മുഖം തിരിച്ച് "ദീപികേ, നിനക്കെന്താണ് ഇവിടെ വേണ്ടത്?" എന്ന് ചോദിച്ചു:— ആയാളുടെ സ്വരം അപ്പോൾ സ്വന്തം ചെവികൾക്കുപോലും അപരിചിതമായിത്തോന്നുന്ന വിധത്തിലാണ് പുറപ്പെട്ടത്.

അപ്പോൾ ദീപിക അവിടെ വരുന്നതിന്ന് തക്ക കാരണമൊന്നുണ്ടായിരിക്കണമെന്നുള്ളത് തീർച്ചതന്നെ. വരണമെന്നുള്ള ആഗ്രഹംതന്നെയല്ലേ വരുവാനുള്ള ഒന്നാന്തരം കാരണം? 'ഒന്നുമില്ല' എന്നുമാത്രം അലസമട്ടിൽ പറഞ്ഞ് അവൾ അവിടെനിന്നു പോയി.

ആ സ്ത്രീ സ്വന്തം മുറിയിൽ വന്ന് നിലത്തുവീണു കമഴ്ന്നു കിടന്നു എളിമയേയും സങ്കടത്തേയും സഹിക്കവയ്യാതെ അവൾ കരഞ്ഞുതുടങ്ങി. വെറുമൊരു യാചകിയെപ്പോലെ അവൾ എന്തൊന്നു യാചിക്കുവാനാണ് പുത്രസന്നിധിയിൽ ചെന്നത്? മുമ്പു തന്റെ ജിഹ്വാഭാഷയെക്കാൾ നന്നായിട്ട് ഹൃദയഭാഷയെ മനസ്സിലാക്കിയിരുന്ന നിഷ്കളങ്കൻ ഇപ്പോൾ തനിക്ക നഷ്ടപ്പെട്ടിരിക്കുന്ന കഥ അവൾ എന്തുകൊണ്ട് വിസ്മരിച്ചുകളഞ്ഞു?

പകലിന്റെ പ്രകാശം ക്രമേണ മാഞ്ഞുതുടങ്ങി. ശീതളമായ വടക്കൻകാറ്റ്, ഇലകൾ കൊഴിഞ്ഞ മരങ്ങളുടെ ഇടയിൽക്കൂടെ ഉൽക്കടമായ ആടോപത്തോടുകൂടി 'ചടചട' ശബ്ദം മുഴക്കിക്കൊണ്ട് സഞ്ചരിച്ചു. നഭോമണ്ഡലത്തിന്റെ പശ്ചിമ വീഥിയിൽ വന്നു നിരന്ന കാർമേഘപടലങ്ങൾ, ബുദ്ധക്ഷയത്തോടുകൂടി, അസ്തമയപർവതശിഖരത്തിൽ തങ്ങിനിൽക്കുന്ന ആദിത്യന്റെ അവസാനരശ്മികളെ പിടിച്ചുതിന്നുന്നതിനായി അന്ധകാരകരങ്ങളെ നീട്ടി. ദീപിക തന്റെ മുറിയിലെ തണുത്ത നിലത്തു നിന്ന് ഇനിയും എഴുന്നേറ്റിട്ടില്ല. അവളുടെ കല്പനപ്രകാരം ദാസി വിളക്കുംകൊണ്ട് അവിടെ സന്നിഹിതയായി.

ദാസി അകത്തേയ്ക്കുകടക്കാൻ മടിച്ച്, വെള്ളിവിളക്കം കൈയിലെടുത്ത് വാതിൽക്കൽ നില്പായി. ദീപിക മിന്നൽവേഗത്തിൽ വന്ന കോപത്താൽ ജ്വലിതയായിട്ട് പെട്ടെന്ന് എണീറ്റിരുന്ന് ദാസിയെ ശകാരിക്കാൻ തുടങ്ങി:- —"എന്താ നീ കുറ്റി പോലെ അവിടെ നില്ക്കുന്നത്? അകത്തുകടന്നുപോകാൻ പറഞ്ഞില്ലേ? ദാസിപ്പെണ്ണു പേടിച്ചു വിറച്ച് വിക്കിവിക്കി ഇങ്ങ

നോ പറഞ്ഞു:—"ഞാൻ പിന്നെ, കൊച്ചമ്മ പറഞ്ഞിട്ട്; അല്ലാ—എജമാനന്റെ മുറിയിൽ വിളക്കു കൊളുത്തി വെയ്ക്കാറായോ എന്ന് അറിയാൻ കാത്തുനില്ക്കുകയായിരുന്നു—ഇരുട്ടു കലശലായിരിക്കയാണ്."

ഭൃത്യന്മാർ ആവശ്യത്തിലധികമുണ്ടെങ്കിലും ആ മുറി അടിച്ചുവാരി വെടിപ്പാക്കാനും വിളക്കു കൊളുത്തിവെയ്ക്കാനും മറ്റും ദീപികതന്നെയാണ് ഏല്പ്പിട്ടിരുന്നതു്. അതു് ആ ദമ്പതിമാരുടെ ശയനമണിമന്ദിരമായിരുന്നു. ഗൃഹനായികയായി ആ ഭവനത്തിൽ പ്രവേശിച്ചതുമുതൽ, അതു അവൾക്ക് അത്യന്തം പരിശുദ്ധമായും പ്രിയമായും തീർന്നിട്ടുള്ളതാകുന്നു. അവൾ, ഭൃത്യരെ അതിനകത്തു ചവിട്ടാൻപോലും അനുവദിക്കാറില്ല. നിത്യവും വൈകുന്നേരത്തു് സ്വർണ്ണവിളക്കു കൊളുത്തിവെച്ചു സ്പൃഹണീയങ്ങളായ പല പൂർവ്വസ്മരണകളും പൂണ്ട് അവിടെ നില്ക്കുക പതിവായിരുന്നു.

ദീപിക, ദാസിയുടെ കൈയിൽ നിന്ന് ബലേന വിളക്കു വാങ്ങിയിട്ട് ബദ്ധപ്പെട്ട് ഭർത്താവിന്റെ ചിത്രശാലയിലേയ്ക്കു നടകൊണ്ടു. സ്വാമിനിയുടെ അസാധാരണമായ പെരുമാറ്റം കണ്ട് അമ്പരന്ന് ദാസി അവിടെത്തന്നെ പകച്ചു നോക്കിക്കൊണ്ടു നിന്നു.

ചിത്രശാലയുടെ വാതിൽ അടച്ചിട്ടുണ്ടായിരുന്നു. ദീപിക കുറച്ചുനേരം, അകത്തേയ്ക്കു കടക്കാൻ മടിച്ചുംകൊണ്ട് വിളക്കുമായി പുറത്തുതന്നെ നിന്നു. വാതിൽക്കൽ ശ്രദ്ധിച്ചുംകൊണ്ടുനിന്നപ്പോൾ അനക്കം യാതൊന്നും കേൾക്കാതിരുന്നതിനാൽ അവൾ പതുക്കെ വാതിൽ ഉന്തിത്തുറന്ന് വിളക്കുംകൊണ്ട് അകത്തേയ്ക്കു കടന്നു.

സുപ്രിയൻ അപ്പോൾ അകത്തുണ്ടായിരുന്നില്ല. സുപ്രിയൻ ഇരുന്നു ജോലി ചെയ്യുന്ന സ്ഥാനത്ത് കിടന്നിരുന്ന അസാധാരണമായ ഒരു സാധനം ദീപികയുടെ ദൃഷ്ടികളെ ആകർഷിച്ചു. സിൽക്കുതുണി കൊണ്ട് വെടിപ്പായി പൊതിഞ്ഞിട്ടുള്ള ആ സാധനം എടുത്ത് അവൾ അഴിച്ചു നോക്കി.

അതാ അവളുടെ ദേഹത്തിൽ അടിതൊട്ടു മുടിവരെ ഒരു മിന്നൽ പാഞ്ഞു കയറുന്നു. കമനീയാംഗിയായ ഒരു തരുണീമണിയുടെ ചിത്രപടമാണ് ദീപികയുടെ ദൃഷ്ടിയിൽപ്പെട്ടതു്.

പറയണം. ഞാൻ എല്ലാററിലും നിന്നേയാണ കരുതിയിരിക്കുന്നതു്. നമുക്കു് അവാലത്തിലേയ്ക്കു് എന്തെല്ലാം പൂജോപഹാരങ്ങളാണ കൊണ്ടുപോകേണ്ടതെന്നു നീ നിന്റെ ഭർത്താവുമായി ആലോചിച്ചു നിശ്ചയിക്കു."

ദീപികയുടെ തളിരൊളിമണിവായ്മലരിൽ ഒരു ചെറുപുഞ്ചിരി കളിയാടി. അവൾ പറയുകയാണു്:—"പ്രിയപ്പെട്ട തോഴി, വസന്തോത്സവത്തിന്നു് എന്നെക്കൂടി നീ കൊണ്ടുപോകുന്നപക്ഷം തീർച്ചയായും പെട്ടെന്നു് അതു് ഹേമന്തോത്സവമായി പരിണമിക്കാതിരിക്കുകയില്ല. ഞാൻ ഇനി സ്നേഹരൂപിണിയായ ദേവിയുടെ ഭജനത്തിനല്ലാ മരണരൂപിണിയായ ദേവതയുടെ സേവനത്തിനാണ് പാകമായിട്ടുള്ളതു്." തോഴിയുടെ സ്നേഹപൂർണ്ണമായ ക്ഷണനത്തിനു കൊടുത്ത മറുപടി എത്ര കേമമായി! എന്താണിതു്? വെറും ഒരു നേരമ്പോക്കുമാത്രമായിരിക്കുമോ? എയ്! ഒരിക്കലുമില്ല, അതിന്റെ സ്വരം ഒരു നേരമ്പോക്കിന്റേതായിട്ടല്ലാ തോന്നുന്നതു്. വാസന്തി പരിഭ്രമത്തോടുകൂടി ചോദിച്ചു:—"എന്താ നിനക്കു ദീപികേ! ഇത്ര വെറുപ്പോടുകൂടി സംസാരിക്കുന്നതെന്താണ് നീ? നമ്മുടെ നാട്ടിൽ മഹാഭാഗ്യവതി എന്നു പറയുന്നതു നിന്നേയാണ്!"

"അതേ, ഞാൻ തന്നെയാണ് മഹാഭാഗ്യവതി" ദീപിക പ്രലപിക്കുകതന്നെയാണുണ്ടായതു്. "ഇതാ നോക്കു എന്റെ ഭാഗ്യം കണ്ടില്ലേ? ഇതാരാണെന്നു നോക്കൂ." എന്നുപറഞ്ഞു് അവൾ നിലത്തു കിടന്ന ചിത്രപടം എടുത്തു് പകച്ചുനോക്കിക്കൊണ്ടു നില്ക്കുന്ന വാസന്തിയുടെ നേരെ നിവർത്തിക്കാണിച്ചു.

"ആരാണിതു്? ഓ, ശരിതന്നെ; മനസ്സിലായി. കൊട്ടാരത്തിലെ ആട്ടക്കാരിപ്പെണ്ണായ ഇന്ദുലേഖയാണല്ലോ ഇതു്. എന്താ ഇവളാണോ യഥാർത്ഥത്തിൽ ഭാഗ്യവതി എന്നു് നീ വിചാരിക്കുന്നതു്? നിനക്കു ഭ്രാന്താണ്. എത്ര അനർഘമായ ആഭരണമാണ് നീ ധരിക്കുന്നതെന്നു നിനക്കറിയാമോ?" ആ നീയാണോ ഇങ്ങിനെ സംസാരിക്കുന്നതു്! നാനാഭാഗങ്ങളിൽനിന്നും പണം വന്നു് ഇവളുടെ കാൽത്തളിരിൽ വീഴുന്നുണ്ടായിരിക്കും. അതുകൊണ്ടിവൾ ഭാഗ്യവതിയാണെന്നു് നീ കരുതുകയും ചെയ്യുന്നു! ഞാൻ പറയുന്നതു് ഇവളെപ്പോലെ ഇത്ര ഭാഗ്യംകെട്ട ഒരു പെണ്ണു് ഭൂമിയിലില്ലെന്നാണ്."

ദീപിക പെട്ടെന്ന ചിത്രപടമെടുത്തു വലിച്ചെറിഞ്ഞു. അവളുടെ നേത്രങ്ങളിൽ നിന്ന് അരുവിപോലെ അശ്രുധാര ചാടിത്തുടങ്ങി. ഇതേവരെ ഒരു രാജ്ഞിയായിരുന്ന താനിപ്പോൾ വെറും ഒരു യാചകിയായിത്തീൎന്നിരിക്കുന്നു. എന്നിട്ട്, ജനങ്ങൾ അവളെ മഹാ ഭാഗ്യവതി എന്ന പറയുകയും ചെയ്യുന്നു.

അനേകനാഴികയായി വാസന്തിയും കൂടെ കരഞ്ഞുതുടങ്ങി. തന്റെ സഖിയുടെ ദുഃഖത്തിനുള്ള വാസ്തവമായ കാരണം എന്താണെന്ന് അവൾക്കറിഞ്ഞുകൂടായിരുന്നു. എന്നാൽ, സ്ത്രീകളിൽവെച്ച് ഏറെ ധൈൎയ്യം അധികമുള്ളവളായ ദീപികയുടെ ഈ വ്യസനഭാവം കാണുന്നതുതന്നെ, അവളുടെ കണ്ണിൽ വെള്ളം വരുത്തുവാൻ മതിയായിട്ടുള്ളതായിരുന്നു. വാസന്തി, അല്പം കഴിഞ്ഞപ്പോൾ, സാവധാനത്തിൽ ചോദിച്ചു:--"അപ്പോൾ എന്താണെന്നായതെന്ന പരമാൎത്ഥം നീ എന്നോടു പറകയില്ലെ?"



ദീപിക ചേലാഞ്ചലംകൊണ്ട് കണ്ണീരു തുടച്ചുകളഞ്ഞു. തന്നെപ്പോലുള്ള ഒരുത്തിയുടെ മുമ്പിൽ വെച്ച് താൻ ദുഃഖത്തിനു അടിമപ്പെട്ടതുകൊണ്ടുണ്ടായ പോരായ്മയെ അവളുടെ സ്വാഭാവികമായ അഭിമാനപ്രകൃതി മനസ്സിലാക്കിക്കളഞ്ഞു. അവൾ പണിപ്പെട്ട് ഒരു മന്ദസ്മിതം ചെയ്തുകൊണ്ട്, വാസ്തവം മറച്ചുവച്ചിങ്ങനെ പറഞ്ഞു:— "തോഴീ! ഒന്നുമില്ല കേട്ടോ. എനിക്കു ദേഹത്തിനു നല്ല സുഖമില്ല. എന്തോ ബുദ്ധിക്കു നല്ല സ്ഥിരതയും ഇല്ലാതായിരിക്കുന്നു. അതുമല്ലാതെ ഒന്നുമില്ല."

പക്ഷെ, വാസന്തി അത്ര എളുപ്പത്തിൽ മറിച്ചാൽ മറിയുന്ന തരത്തിലുള്ളവളല്ലായിരുന്നു. അവൾ പറയുകയാണ:—"പിന്നെ തോഴീ! ഇതൊന്നും എന്റെ അടുക്കൽ എടുത്തു കൂട്ടേണ്ട; കേട്ടോ! ഇമ്മാതിരിയുള്ള പൊലിമയായ സംസാരംകൊണ്ട് എന്നെ വഞ്ചിച്ചുകളയാമെന്ന കരുതേണ്ട. ഞാനും ഒരു പെണ്ണുതന്നെയാണ്. വാസ്തവം മറച്ചുവെച്ചിട്ട് എന്തൊരുപയോഗമാണുള്ളത്? എനിക്ക് അറിയാൻ സാധിക്കില്ലെന്നോ, അറിഞ്ഞാൽ നിന്റെ ദുഃഖത്തിൽ പങ്കുകൊള്ളുകയില്ലെന്നോ എന്താണ് നീ കരുതുന്നത്? ശരിയാണ്, നീ ഒരു ഭാഗ്യംകെട്ട പെണ്ണുതന്നെ! അല്ലെങ്കിൽ, അത്ര നല്ല സ്വഭാവമുള്ള ഭൎത്താവു നിന്നെ ഇങ്ങിനെ ദുഃഖത്തിലേയ്ക്കു നയിക്കുന്നതെങ്ങിനെ?"

ദീപിക ഒരക്ഷരവും ഉരിയാടിയില്ല. കുറച്ചു കഴിഞ്ഞപ്പോൾ വാസന്തി പിന്നെയും പറഞ്ഞുതുടങ്ങി:—"പക്ഷെ തോഴീ, നീ അത്ര എളുപ്പം തോൽവിക്കു് വശപ്പെട്ടുപോകാൻ പാടില്ല. സ്ത്രീകളായ നമ്മൾ എപ്പോഴും നമ്മുടെ അവകാശങ്ങൾക്കു വേണ്ടി യുദ്ധം ചെയ്തുകൊണ്ടുതന്നെ ഇരിക്കണം. നീ അറിഞ്ഞിട്ടുണ്ടോ? ഒരിക്കൽ, എന്റെ അമ്മയുടെ അനുജത്തിയുടെ മകളും ഇതേ സ്ഥിതിയിൽപ്പെടുകയുണ്ടായി. സുപ്രസിദ്ധനായ കാമന്ദകന്റെ ശിഷ്യനായ ഒരു മന്ത്രവാദിയെ നീ കേട്ടിട്ടുണ്ടോ? അയാൾ, അവൾക്കു മന്ത്രം ജപിച്ചു് ഒരു മരുന്നുകൊടുത്തു. മൂന്നേ മൂന്നുദിവസംകൊണ്ടു്, വെറുത്തു വിട്ടിട്ടുപോയിരുന്ന അവളുടെ ഭർത്താവു തിരിച്ചു വീട്ടിൽ വന്നു ചേർന്നു. കാമന്ദകനെ അറിയില്ലേ? അദ്ദേഹം ദേവന്മാരെയും രക്ഷസ്സുകളെയും കൂടി ചൊല്പടിക്കു നടത്തുന്ന അവരുടെ ചക്രവർത്തിയാണത്രെ! അദ്ദേഹത്തിനു അസാദ്ധ്യമായ യാതൊന്നുമില്ലെന്നാണ് ആളുകൾ പറയുന്നതു്."

ദീപിക അതിനു് ഒന്നും പറയാതെ ഒന്നു പുഞ്ചിരിക്കൊള്ളുക മാത്രമേ ചെയ്തുള്ളൂ. അവളെ ദൈവം മറന്നു കളഞ്ഞിരിക്കുന്നു. എന്നിട്ടിപ്പോൾ സഹായത്തിന്നായി പിശാചുക്കളെ ശരണം പ്രാപിക്കുവാൻ പോകുന്നു!

കോപമാകുന്ന കൊടുങ്കാറ്റു് ഉഗ്രമായടിച്ചു് അവളെ ഞെരുക്കിത്തുടങ്ങിയതു കണ്ടപ്പോൾ, വാസന്തി യാത്ര ചോദിക്കുക കൂടി ചെയ്യാതെ വേഗത്തിൽ അവിടെ നിന്നു പോയി. തോഴി പോയപ്പോൾ ദീപിക വാതിലടച്ചു് ചെന്നു നിലത്തു വീണു. ഭൃത്യരിൽ ആരും അവളെ ചെന്നു വിളിക്കുവാൻ ധൈര്യപ്പെട്ടില്ല.

തണുത്ത വെള്ളക്കാറ്റു്, തുറന്നു കിടക്കുന്ന ജനലിൽക്കൂടെ മുറിയ്ക്കുള്ളിൽ കടന്നു്, താപാകുലയായ അവളെ വീശിത്തുടങ്ങി. മഴ നിലച്ചു വീണുകഴിഞ്ഞിട്ടില്ലെന്നേയുള്ളൂ. നഭോവീഥിയിൽ തടിച്ചു തിങ്ങിക്കൂടിയിട്ടുള്ള കാർമുകിൽച്ചാർത്തു പ്രചണ്ഡമായ രൂപം പൂണ്ടു കാണപ്പെട്ടു. രാത്രി കുറെ അങ്ങിനെ കഴിഞ്ഞുകൂടി. ഏകാന്തമായ ഒരു നിശ്ശബ്ദത സർവ്വത്ര പരന്നുവശമായി. അപ്പോൾ സുപ്രിയനെവിടെയായിരുന്നു? ദീപിക എഴുന്നേറ്റു പോയി സുപ്രിയന്റെ മുറിയുടെ വാതിൽക്കൽച്ചെന്നു കുറച്ചു നേരം ചെവിയോർത്തുകൊണ്ടു നിന്നു. യാതൊരു ശബ്ദവും കേ

ട്ടില്ല. അവൾ മുറിയ്ക്കകത്തേയ്ക്കു കടന്നു. അവിടെ ഒരു വിളക്കു കത്തുന്നുണ്ടായിരുന്നു. അവൾ, ഹൃദയത്തെ കുത്തിത്തുരന്നുംകൊണ്ടിരിക്കുന്ന ഏതോ ഒരു ഘോരമായ ആഘാതത്തിന്റെ ചിന്തയാൽ വിറകൊള്ളുന്ന പാദവിന്യാസങ്ങളോടുകൂടിയാണ് മുറിയിൽ പ്രവേശിച്ചത്.

സുപ്രിയൻ പര്യങ്കതലത്ത് കിടന്നുറക്കമായിരുന്നു. അയാളുടെ അരികത്തു തന്നെ ഇന്ദുലേഖയുടെ ചിത്രപടവും കിടക്കുന്നുണ്ട്. അപഹൃതശിശുവായ വ്യാഘ്രിയുടെ ദൃഷ്ടികൾ പോലെ ദീപികയുടെ നേത്രങ്ങൾ ജ്വലിച്ച് രൂക്ഷമായി. നാഗഗർത്തത്തിന്റെ വക്കത്തു നിന്ന് അവൾ എത്ര നേരം കഴിച്ചുകൂട്ടും?

ഭയാനകമായ ഏതോ ഒരു നിശ്ചയം ക്രമേണ അവളുടെ ഹൃദയത്തിൽ ആവിർഭവിച്ചുവന്നു. എന്തുതന്നെയായാലും ഈ നീച പിശാചിയോട് സ്വന്തം ആയുധം കൊണ്ടുതന്നെ അവൾ എതിർത്തു നില്ക്കുവാൻ നിശ്ചയിച്ചു. അവൾ തിരിഞ്ഞുനോക്കാതെ, മുറിയിൽ നിന്നു പുറത്തേയ്ക്കു കടന്നു. സുപ്രിയന്റെ പാണ്ഡുരവർണ്ണമായ മുഖം നിദ്രയിൽ തീരെ നിർജ്ജീവമായിട്ടാണിരുന്നത്. പക്ഷേ, അങ്ങോട്ടു നോക്കുവാൻ അപ്പോൾ അവൾക്കെങ്ങിനെ ക്ഷമ ഉണ്ടാകും? അവളുടെ ഹൃദയത്തിൽ ഈർഷ്യാകാലുഷ്യം ജയഭേരി മുഴക്കിക്കൊണ്ടാണിരുന്നത്. ഇന്ദുലേഖയുടെ കാമുകനായിത്തീർന്ന തന്റെ ഭർത്താവിന്റെ കാര്യത്തിൽ അവളെന്തിനു ദുഃഖംവെയ്ക്കണം?

ദീപിക നിശ്ശബ്ദമായിരുന്ന ആ ഭവനം വിട്ടു പുറത്തേയ്ക്കു പോകുന്നു. കൊടുമ്പിരിക്കൊണ്ടടിക്കുന്ന കാററിനേയും വകവെയ്ക്കാതെ അവളുതാ രാത്രിയുടെ അഗാധമായ അന്ധകാരത്തിൽ അന്തർഹിതയാകുന്നു.

## III

പച്ചച്ചെടിപ്പടർപ്പുകൾ രണ്ടു ഭാഗത്തും തിങ്ങി നിന്നിരുന്ന ആ ഊടുവഴി കണ്ടാൽ അറിയാത്തവണ്ണം വ്യത്യാസപ്പെട്ടിരിക്കുന്നു. കൊടുങ്കാററിന്റെ ക്ഷോഭം നിമിത്തം, അതിന്റെ വനഗാംഭീര്യവും ഭംഗിയും തീരെ നശിച്ചുപോയിരിക്കയാണ്. കാററത്തു മരങ്ങളുടെ കൊമ്പും ശിഖരങ്ങളും പൊട്ടി ചെരിഞ്ഞു

കടുരടിതത്തോടുകൂടി മുറിഞ്ഞു വീഴുന്നു. കുന്നിന്റെ മുകളിൽ നി
ന്നു വമിച്ച ഉരുളൻകല്ലുകൾ ഉരുണ്ടുവന്ന് വഴിയുടെ അരി
കിലായി താഴത്തു വീണു ശബ്ദമുണ്ടാക്കുന്നു. സമീപസ്ഥമായ
കാനനം ഭയങ്കരങ്ങളായ പലതരം ശബ്ദങ്ങൾകൊണ്ട് മുഖര
മായി ചമഞ്ഞിരിക്കുന്നു. വെളിച്ചത്തിന്റെ ഒരു രേഖപോ
ലും അവിടെക്കൂടിയില്ലാ എന്നു പറഞ്ഞാൽ, പക്ഷേ സത്യ
ത്തിനു വിരോധമായിത്തീർന്നേയ്ക്കാം. എന്തുകൊണ്ടെന്നാൽ പ്ര
കൃതിയുടെ ആ ഭയങ്കര വേഷം വ്യക്തമാക്കുന്നതിനായിട്ട് മാത്രം,
ഇടയ്ക്കിടയ്ക്ക് മിന്നൽപ്പിണർ മിന്നുന്നുണ്ട്.

ഭയങ്കരമായ ഈ ദശാന്തരത്തിൽ മേൽ പറഞ്ഞ വഴിയിൽ
കൂടെ അവ്യക്തമായ ഒരു സ്വരൂപം കടന്നു പൊയ്ക്കൊണ്ടിരു
ന്നു. പെട്ടെന്നു പ്രകാശിച്ച മിന്നലിൽ ആ സ്വരൂപത്തിന്റെ
ആകൃതി കുറേക്കൂടി വ്യക്തമായിത്തീർന്നു. അതൊരു സ്ത്രീയുടെ
രൂപമാണ്. ആരായാലും അവളെക്കണ്ടാൽ ഒരു മനുഷ്യസ്ത്രീ
യാണെന്നു ആർക്കും അപ്പോൾ തോന്നുകയില്ല. ആ കാ
ടിനെ അടിച്ചു കീഴ്മേൽ മറിച്ചുംകൊണ്ടു നടമാടുന്ന കൊടും
കാറ്റിന്റെ അവതാരമൂർത്തിയോ മറ്റോ ആണോ അവളെ
ന്നു തോന്നിപ്പോകും. അവളുടെ ദൃഷ്ടികൾ, കുന്നിന്റെ ചെരു
വിലുള്ള ഗുഹയുടെ നേർക്കാണ് പായുന്നത്. ഗുഹയുടെ ഉ
ള്ളിൽ നിന്ന്, അതിക്ഷീണമായ പ്രകാശം എന്നു വിശേഷിക്ക
പ്പെടാവുന്ന ഒരു വെളിച്ചം മിന്നിമിന്നി കണ്ടിരുന്നു. ആ
ഗുഹ അന്ധകാര രാജാവിന്റെ ഉറ്റ ചങ്ങാതിയെപ്പോലുള്ള ഒ
രാളുടെ നിവാസസ്ഥലമാണെന്നാണ് അറിയപ്പെട്ടുവരുന്നത്.

പെട്ടെന്നു ഒരു സർപ്പം ദീപികയുടെ കാലിന്മേൽ ചുററി. അ
വൾ, "അയ്യോ" എന്നു അറിയാതെ ഒന്നു നിലവിളിച്ചുംകൊണ്ടു
കാലുകുടഞ്ഞു, നാലടി പിന്നോക്കം മാറി. ഭയസംഭ്രമകമ്പങ്ങൾ
കലർന്ന് അവളുടെ ഹൃദയം കിടന്നു പിടച്ചു തുടങ്ങി. ഒന്നു രണ്ടു നി
മിഷങ്ങൾ കഴിഞ്ഞപ്പോൾ, പ്രത്യുല്പന്നധൈര്യയായി അവൾ മു
ന്നോട്ടു തന്നെ കുതിച്ചു നടന്നു. ദുർബലമായ ഭീതിയ്ക്കും വശംവദ
യായി പിൻമാറി പോരുന്നതിനുള്ള ഒരു ഘട്ടമാണോ ഇത്? അ
വൾ മരണഭയത്തോടു എതിരായി നില്ക്കുന്നതിന്നു തന്നെ സന്നദ്ധ
യായി. സാവിത്രി തന്റെ നഷ്ടപ്പെട്ട പ്രേമനിധിയെ മൃത്യുമുഖത്തിൽ

നിന്നു വീണ്ടെടുക്കുവാൻ വേണ്ടി ധൈര്യസമേതം പ്രവൎത്തിച്ചതെന്താണു്? പിന്നെ ദീപികയെ ഭീതി എങ്ങിനെ തടഞ്ഞു നിറുത്തും?

ഇപ്പോൾ അവൾ ഗുഹയുടെ ദ്വാരപ്രദേശത്തെത്തിയിരിക്കുന്നു. അവളുടെ പാദങ്ങളിൽ നിന്നു രക്തം പ്രവഹിച്ചിരുന്നു. വസ്ത്രം അവിടവിടെ കീറിയിട്ടുമുണ്ടായിരുന്നു. ഗുഹയ്ക്കകത്തു നിന്നു പുറപ്പെട്ട ഹിമശീതളമായ വെള്ളക്കാററു വിറപ്പൂണ്ട അവളുടെ തളിർമേനിയെ തലോടി. അകത്തു് ഒരു മൂലയിൽ തീ കത്തുന്നുണ്ടെങ്കിലും അവിടവിടെ ഇരുട്ടു് തിങ്ങിനിന്നിരുന്നു. അവൾക്കു് അവിടെ യാതൊന്നും കാണ്മാൻ സാധിച്ചില്ല. അവ്യക്തങ്ങളായ അസംഖ്യം സ്വരൂപങ്ങൾ തന്റെ ചുററും കൂടിയിട്ടുണ്ടെന്നു് അവൾക്കു തോന്നി.

എന്നാൽ ദീപിക ഭയപ്പെടുകയോ പിന്നാക്കം തിരിഞ്ഞു നോക്കുകയോ ഉണ്ടായില്ല. അവളുടെ മനോദൃഷ്ടിക്കു് മുന്നിൽ, ഇന്ദുലേഖയുടെ മുഖം കിടന്നു കളിച്ചിരുന്നതിനാൽ, അവളുടെ ഇഴഞ്ഞ നടത്തത്തിനു ശക്തിയും വേഗവും വർദ്ധിച്ചു. അവൾ ഗുഹയുടെ ഉള്ളിലേയ്ക്കു് ഓടി കടന്നുകഴിഞ്ഞു.

പെട്ടെന്നു് അമാനുഷമായ ഒരു ശബ്ദം പുറപ്പെട്ടു. 'അല്ലയോ സ്ത്രീ! നിനക്കെന്തു വേണം?'

ദീപിക നാലുപാടും നോക്കിത്തുടങ്ങി. ജ്വലിക്കുന്ന അഗ്നിയുടെ മുമ്പിൽ കനത്ത പുകയാകുന്ന കറുത്ത തിരശ്ശീല മറച്ചു നില്ക്കുന്നു. അതിന്നുള്ളിൽകൂടെ ചെന്തീപ്പൊരികൾ ചുററുപാടും ചിതറുന്നുണ്ടു്. അഗ്നിജ്വാലയുടെ നടുവിൽ ഒരാൾ നില്ക്കുന്നുണ്ടായിരുന്നു. അയാളുടെ നേത്രങ്ങൾ ആ അഗ്നിജ്വാലയെക്കാളും ജാജ്വല്യമാനങ്ങളായിട്ടാണു് കാണപ്പെട്ടതു്. അന്ധകാരപ്രേതന്മാരുടെ ബന്ധുവായ കാമന്ദകനാണു് ആ ആളെന്നു എളുപ്പത്തിൽ ദീപികയ്ക്കു മനസ്സിലായി. 'എന്താണു്, സ്ത്രീ, നിനക്കു വേണ്ടതു്?' എന്നുള്ള മുമ്പത്തെ ചോദ്യം വീണ്ടും പുറപ്പെട്ടു.

ദീപിക യാതൊരു കൂസലും കൂടാതെ മറുപടി പറഞ്ഞു:—

“എന്റെ ജീവിതത്തിൽ ഞാൻ വളരെ സാരവത്തായും പ്രിയതരമായും വച്ചുംകൊണ്ടിരുന്ന വസ്തു ഇപ്പോൾ എന്നിൽ

നിന്ന് അപഹൃതമായിരിക്കുന്നു. അപഹർത്താവിൽ നിന്ന് എനിക്കതു വേഗത്തിൽ തിരിച്ചു കിട്ടണം".

രാക്ഷസീയമായ ഒരു പൊട്ടിച്ചിരി ആ ഗുഹാന്തർഭാഗം മുഴുവൻ കിടന്നു മുഴങ്ങി മാറൊലിക്കൊണ്ടു. കനത്ത ലോഹഖണ്ഡങ്ങൾ നിലത്തു വീണാൽ ഉണ്ടാകാറുള്ള നാദത്തോടുകൂടിയ അതേ ശബ്ദംതന്നെ പിന്നേയും മുഴങ്ങിക്കേട്ടു. "അപ്പോൾ നിനക്ക്, കള്ളനിൽ നിന്നു കക്കണം അല്ലേ? എന്നാൽ ഇങ്ങോട്ടു വരിക."

ദീപിക, ഉറച്ചു കാൽവെപ്പോടുകൂടി മുന്നോട്ടു നടന്നു. അവൾ ജ്വലിക്കുന്ന അഗ്നിയുടെ അടുത്തെത്തിയപ്പോൾ, അസ്ഥിമാത്രാവശേഷമായ ഒരു ഹസ്തദണ്ഡം പെട്ടെന്നു മുന്നോട്ടു നീട്ടപ്പെടുന്നതു കാണായി. അടുത്ത നിമിഷത്തിൽ, എല്ലുന്തിയ ഏതാനും കൈവിരലുകൾ തന്റെ കഴുത്തിൽ പതിയുന്നതായി അവൾക്കു തോന്നി. അവൾ ഗുഹയുടെ തണുത്ത തറയിൽ ബോധംകെട്ടു വീഴുകയും ചെയ്തു.



IV

ചരൽ വാരി എറിയുമ്പോലെ പെയ്യുന്ന മഴ വന്നു മുഖത്തടിച്ചു തുടങ്ങിയപ്പോൾ, ദീപിക ബോധക്ഷയം വിട്ട് ഉണർന്നു. അവൾ എഴുന്നേറ്റു കണ്മിഴിച്ചു നോക്കിയപ്പോൾതന്നെ ഗുഹയിൽ നിന്നു പുറത്തേക്കു മാറ്റിയിരിക്കുന്നതായി അവൾക്കു ബോധപ്പെട്ടു. ഇരുട്ടു സർവ്വത്ര വ്യാപിച്ചു നിറഞ്ഞു കൂടീട്ടുണ്ട്. കൊടുങ്കാറ്റു നിലച്ച്, കോരിച്ചൊരിഞ്ഞു വരുന്ന മഴയ്ക്കു വഴിയൊഴിച്ചു കൊടുത്തിരിക്കുന്നു.

അവൾ അവിടെനിന്ന് ഗുഹാമാർഗ്ഗത്തേക്കു സൂക്ഷിച്ചുനോക്കി. അകത്തുനിന്ന് ഒരു ശബ്ദം കേട്ടു. "മടങ്ങിപ്പൊയ്ക്കോൾക! നിനക്കു വേണ്ടതു കിട്ടിക്കഴിഞ്ഞിരിക്കുന്നു; പൊയ്ക്കോൾക."

ദീപികയുടെ ഹൃദയത്തിൽ സന്തോഷജന്യമായ ചാഞ്ചാട്ടം ഒട്ടുംതന്നെ ഉണ്ടായില്ല. അല്ലെങ്കിൽ, അതു ഭാവിസൂചനകൊണ്ട് എടുത്താൽ പൊങ്ങാത്തവിധത്തിൽ കനത്ത ഒന്നായിത്തീരുമായിരുന്നു. അവൾ, അവിടെനിന്ന് ബദ്ധപ്പെട്ടു നഗരത്തിലേക്കു പുറപ്പെട്ടു.

ആ സാഹസരസികനഗരത്തിന്റെ അതിർത്തിയിൽ വന്നപ്പോഴേയ്ക്കും, മഴ നിശ്ശേഷം ശമിച്ചിരുന്നു. ധവളനിറമായ ശശാങ്കകിരണങ്ങൾ, കരിമുകിൽനിരയാകുന്ന തിരശ്ശീല നീക്കി നഭോരംഗത്തിൽ വിലാസലാസ്യം തുടങ്ങി. അവൾ പുരത്തേയ്ക്കു പോയപ്പോഴത്തേപ്പോലെ തന്നെ തിരിയെ വന്നപ്പോഴും വളരെ ഭീരുമൂകമായിട്ടു തന്നെയായിരുന്നു്. അവൾ മുട്ടിക്കുന്ന ഹൃദയത്തോടുകൂടി ഒരു വിധത്തിൽ അവിടെ വന്നു്, വാതിൽ തുറന്നു അകത്തേയ്ക്കു കടന്നു വീണു.

ഗൃഹനിവാസികൾ സകലരും നിദ്രാവശഗരായി കിടക്കുന്നു. ദീപിക വല്ലാത്ത ആശ്വാസത്തോടുകൂടി തെല്ലുനേരം നിശ്വസിച്ചു. തന്റെ സഹചാരികളുടെ ദൃഷ്ടിക്കു മുമ്പിൽ നിന്നിട്ടും അവൾക്കു് അത്രയധികം പരിഭ്രമമൊന്നും ഉണ്ടായില്ല. അവളുടെ തലയിലെഴുത്തിന്റെ ബലമാട്ടു് കാര്യമെല്ലാമെന്നു്. പിന്നെ അവൾ ചെന്നു മെല്ലെ സുപ്രിയന്റെ മുറിയുടെ വാതിൽ തുറന്നു. തുറന്നിട്ടിരുന്ന ജനലിൽകൂടെ പാലാഴിവെള്ളംപോലെയുള്ള പൂനിലാവു് മുറിക്കുള്ളിൽ കടന്നു വിളയാടുന്നു. നിലത്തുകിടന്നുറങ്ങുന്ന സുപ്രിയന്റെ മുഖം കുളിർനിലാവുലാവുകയാൽ വെള്ളത്താമരപ്പൂപോലെ കാണപ്പെട്ടു. വെളുത്തു് നിർജ്ജീവമായി സ്ഥിതിചെയ്യുന്ന ആയാളുടെ മുഖം വാസ്തവത്തിൽ ഇങ്ങിനെയുള്ള ഒന്നായിരുന്നുവോ?

ദീപിക പെട്ടെന്നു ഒരുവിധത്തിൽ ഭർത്താവിന്റെ അരികത്തു ചെന്നു് നിലത്തു വീണു. അവൾക്കു് അവിടെ ഒരു നിമിഷനേരവും നിൽക്കവയ്യെന്നായി. ഹാ! അടഞ്ഞുകാണുന്ന ആ സുപ്രിയന്റെ കണ്ണുകൾ ഇനി ഒരിക്കലും തുറക്കയില്ലയോ! അവളുടെ ദേഹം മരവിച്ചു കഴിഞ്ഞു. അനങ്ങാൻവയ്യാത്ത ആ നില അവളെ കൊല്ലാതെ കൊന്നു. പ്രഭാതവേളയിലെ ശീതളവാതം പതുക്കെ മുറിക്കുള്ളിൽ കടന്നു ലാത്തിത്തുടങ്ങിയപ്പോൾ സുപ്രിയൻ മെല്ലെ കണ്ണുതുറന്നു. കണ്ണുതുറന്ന മാത്രയിൽ അയാൾ കണ്ടതു് തന്റെ നേർക്കു ചാച്ച ദീപികയുടെ വദനമായിരുന്നു. പ്രിയതമൻ തന്നെ സന്തോഷസമേതം മനസ്സിലാക്കുമെന്നുള്ള ആശാവേശം കൊണ്ടു് അവളുടെ മലർമേനി ആകമാനം കോൾമയിർക്കൊണ്ടു് വശമായിരുന്നു.

എന്നാൽ അയാളപ്പോൾ സംഭവിച്ചതു് എന്താണു്? സുപ്രിയൻ വിരോധഭാവത്തെ ദ്യോതിപ്പിക്കുന്ന ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് മുഖം തിരിച്ചുകളഞ്ഞു. ദീപിക വിറയ്ക്കുന്ന കൈകൾ നീട്ടി ഭർത്താവിന്റെ വശംകെട്ട ദേഹത്തെ താങ്ങുവാൻ തുടങ്ങി. അയാൾ വിരോധഭാവത്തിൽ ബലേന അവളുടെ കൈതട്ടി മാറ്റീട്ടു് ഇങ്ങിനെ രൂക്ഷസ്വരത്തിൽ ഗർജ്ജിച്ചു. പോ, എന്റെ മുമ്പിൽ നിന്നു കടന്നു പോ! എന്റെ ജീവിതത്തിന്റെ ഈ അവസാന ക്ഷണത്തിലും, പ്രേതം പോലെ നീ ചുററിപ്പററിക്കൂടുന്നതെന്തിനു്? അസത്തേ! മറഞ്ഞു പോ. ദീപികേ, എന്റെ പ്രാണവല്ലഭയായ ദീപികേ! എന്റെ അടുത്തു വരണേ! ഇപ്പോഴെങ്കിലും ഒന്നു വരണേ! നിന്നോടു മാപ്പു ചോദിക്കുന്നതിനു എനിക്കിനി സമയമില്ല. പ്രിയേ! നിന്റെ ആ ഓമന മുഖം ഞാൻ ഒരിക്കൽക്കൂടി ഒരു നോക്കു കാണട്ടെ!



സുപ്രിയൻ ഇത്രയും പറഞ്ഞു് നിലത്തേയ്ക്കു ചെരിഞ്ഞു. ദീപിക പ്രിയതമനെ കൈകൊണ്ടു താങ്ങിയിട്ടു് ഭ്രാന്തത്തിയെപ്പോലെ പുലമ്പിത്തുടങ്ങി. അവളുടെ നയനങ്ങളിൽ നിന്നു് അശ്രു, ധാരധാരയായി ഒഴുകി. "പ്രിയതമ! അവിടത്തേയ്ക്കു എന്നെ മനസ്സിലായില്ലേ? ഞാൻ ദീപികയാണു്. അവിടത്തെ പ്രിയപ്പെട്ട ദീപികയാണു്."

സുപ്രിയൻ, അല്പം മാത്രം ബാക്കിയുള്ള ശക്തിയോടുകൂടി ദീപികയുടെ ആശ്ലേഷത്തിൽ നിന്നു് പിടഞ്ഞു വേർപെട്ടിട്ടു് പരുഷവും അസ്പഷ്ടവുമായ ശബ്ദത്തിൽ പറഞ്ഞു. ഹാ! അസത്തേ! തൊടാതെ മാറിപ്പോ പിശാചേ! എന്താ എനിക്കു നിന്നെ കണ്ടാൽ അറിയാൻ സാധിക്കയില്ലെന്നു് നീ കരുതിയോ? നീ ഇന്ദ്രലേഖയാണു്. പോ, എന്റെ കണ്ണിനു മുമ്പിൽ നിന്നെ കാണരുതു്. ദീപികേ, പ്രിയേ! എന്റെ അടുത്തു വരൂ.........."

അതെ, ദീപികേ എന്ന ത്ര്യക്ഷരവും ഉച്ചരിച്ചുകൊണ്ടു് സുപ്രിയൻ തന്റെ അവസാനശ്വാസം വലിച്ചു.

ദീപിക ഉറക്കെ മുറവിളിച്ചുകൊണ്ടു്, അവിടെ നിന്നെഴുന്നേററു പാഞ്ഞു. പോകുംവഴിക്കു ചുവരിന്മേൽ തൂക്കിയിരു

ന്ന വലിയ കണ്ണാടിയിൽ അവളുടെ കണ്ണുകൾ പതിച്ചു. തന്റെ സ്വരൂപം പ്രതിഫലിച്ച ആ കണ്ണാടിയിൽ അവൾ നയനമോഹനമായ ഇന്ദുലേഖയുടെ രൂപം പ്രകാശിച്ചു കണ്ടു.



## ഉമ

അഥവാ

ഇതാണോ ആശിക്കേണ്ടതു!

I

നേരം ഇനിയും നല്ലവണ്ണം പുലൎന്നിട്ടില്ല. ചക്രവാളത്തിന്റെ പൂൎവ്വഭാഗം ചാരനിറംകലൎന്നു കാണപ്പെട്ടു. ശംഭുചരന്റെ ഭവനത്തിന്റെ പിൻവശത്തുള്ള വാതിൽ പെട്ടെന്നു തുറന്നു. വഴിയെ വരഗാത്രിയായ ഒരു യുവതി, ദ്രുതവും മൃദുലവുമായ പാദവിന്യാസത്തോടുകൂടി പുറത്തേയ്ക്കു പുറപ്പെട്ടു. അവൾ വീട്ടിന്നരികിലുള്ള പുഴയുടെ കടവിലേയ്ക്കുള്ള റോഡിലേയ്ക്കിറങ്ങി. ആ തെളിയാത്ത വെളിച്ചത്തിൽ, അവളുടെ വിധവോചിതമായ വെളുത്ത വസ്ത്രവും നീണ്ടിരുണ്ട നിബിഡമായ കബരീഭാരവും അല്ലാതെ, മുഖമോ സ്വരൂപമോ വ്യക്തമായി ദൃശ്യമായിരുന്നില്ല.

പുഴയിലെ കുളിക്കടവ് അപ്പോഴും ഏകാന്തമായിരിക്കുന്നതേയുള്ളു. ആ യുവതിതാനം കടവിലിറങ്ങി കാലുകൾ വെള്ളത്തിൽ മുട്ടത്തക്കവണ്ണം കല്പടിയിന്മേൽ ഇരിപ്പായി. അവളുടെ ശോകപൂൎണ്ണമായ വിചാരധാരയെ വിച്ഛേദിക്കുന്നതിന്നു യാതൊരു ശബ്ദവും അവിടെയുണ്ടായിരുന്നില്ല. ഉമ—അതാണവൾക്കു പേർ—ഗ്രാമനിവാസികളായ ബ്രാഹ്മണപ്രമാണികളിൽ ഒരാളായ ശംഭുചരന്റെ ഏകപുത്രിയാണ്. അവൾക്കു ഒമ്പതുവയസ്സു പ്രായമായപ്പോൾ അമ്പതുവയസ്സുചെന്ന ഒരു വൃദ്ധബ്രാഹ്മണനുമായി വിവാഹംചെയ്തുകൊടുക്കപ്പെട്ടു. വിവാഹം നടന്ന വൎഷത്തിൽത്തന്നെ അവൾ വിധവയായിത്തീൎന്നു. അതിന്നുശേഷം അവളുടെ നിവാസം പിതൃഗൃഹത്തിൽത്തന്നെയാണ്.

ആകാശവീഥിയുടെ കിഴക്കേ അററം ചാരനിറം വിട്ട് ക്രമേണ പനിനീർപ്പൂവിന്റെ അരുണനിറം കയ്ക്കൊണ്ട് ലാലസിച്ചു. ഗ്രാമത്തിലെ വൃദ്ധ "വൈരാഗി" തന്റെ പുരാതനഗാനങ്ങളും പാടിക്കൊണ്ട് വിജനമായ റോഡിലൂടെ ആഗതനായി. ഉമ തന്റെ ദിവാസ്വപ്നത്തിൽനിന്നു പെട്ടെന്നു ഞെട്ടിയുണർന്ന്, ധൃതഗതിയിൽ, നാലഞ്ചു മുങ്ങു മുങ്ങി ഒരു പിച്ചളപ്പാത്രത്തിൽ വെള്ളവും നിറച്ചെടുത്തുംകൊണ്ട് ഗൃഹത്തിലേയ്ക്കു തിരിച്ചു.

അപ്പോഴും ആ ഗ്രാമം മുഴുവൻ നിദ്രവിട്ടുണർന്നിട്ടില്ലായിരുന്നു. ഉമ പാത്രം അടുക്കളയിൽ വെച്ചിട്ട് പുറത്തേയ്ക്കു വന്ന് തന്റെ ഈറൻ വസ്ത്രം മുററത്തു തോരയിട്ടുവെച്ച്, തിരിയെ ചെന്നു വെപ്പിന്നു വട്ടംകൂട്ടി. ഒരു ഹിന്ദുവിധവ നടത്തേണ്ട കർത്തവ്യങ്ങളിൽ ബദ്ധശ്രദ്ധനായ അവളുടെ അച്ഛൻ അടുക്കളഡിപ്പാർട്ടുമെന്റിലെ സകല ചാർജ്ജും അവളേയാണേല്പിച്ചിരുന്നതു്. ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ള വിധവാകൃത്യങ്ങളിൽ ഒന്നിലും ഉമ വിമുഖി ആയിരുന്നില്ല. വീട്ടുവേലകളെല്ലാം വേണ്ടതിന്മണ്ണം ചെയ്തുകഴിഞ്ഞിട്ട് കിട്ടുന്ന സ്വല്പമായ വിശ്രമസമയത്തെ അച്ഛന്റെ അടുത്തിരുന്നു പുരാണപാരായണം കേൾക്കുവാനോ, വിധവാധർമ്മങ്ങളെക്കുറിച്ചു സംസാരിക്കുവാനോ ആയിട്ടേ അവൾ വിനിയോഗിച്ചിരുന്നുള്ളു.

അവളുടെ കനിഷ്ഠസോദരനായ വിഷ്ണു അടുക്കളയുടെ മുൻവശത്തു നട്ടുവളർത്തിയ പാരിജാതമരം ചെന്തളിരുകൾ പൊതിഞ്ഞും വെളുത്ത പുഷ്പങ്ങൾ നിറഞ്ഞും കാഴ്ചയ്ക്കു കൌതുകകരമായി ശോഭിച്ചിരുന്നു. പുലർവേളയിലെ കുളിരിളംതെന്നൽ തട്ടി കൊഴിഞ്ഞുവീണിട്ടുള്ള പൂക്കൾ ഒരു വെള്ളപ്പട്ടു വിരിച്ചതുപോലെ തറയിൽ ചിന്നിച്ചിതറിത്തിങ്ങിക്കിടന്നിരുന്നു. ഉമ അടുക്കളയിൽ നിന്നു വന്ന്, കൊഴിഞ്ഞുകിടന്ന പൂക്കൾ പെറുക്കി വസ്ത്രാന്തത്തിലിടുവാൻ തുടങ്ങി.

പെട്ടെന്നു വലിയ ശബ്ദത്തോടെ വാതിൽതുറന്ന്, തടിച്ചു മധ്യവയസ്കയായ ഒരു സ്ത്രീ വെളിക്കുവന്നു. അവൾ ആരെയോ അന്വേഷിക്കുന്ന മട്ടിൽ ചുററും ഒന്നു നോക്കി. ഒടുവിൽ ഉമയെ

കണ്ടമാത്രയിൽ അവളുടെ വക്ത്രഗഹ്വരത്തിൽനിന്ന് ഉച്ചത്തിൽ ചില പരുഷശബ്ദങ്ങൾ ഉച്ചലിച്ചു:—"ഹും! എന്താ നീ കാലത്തു കുട്ടിക്കളി കളിക്കയാണല്ലേ? വെപ്പ് എത്രത്തോളമായി?"

ഉമ ഝടിതി എഴുന്നേററുനിന്ന്, ശോകാകുലമായ മുഖഭാവത്തോടെ, "അമ്മേ! ഞാൻ നേരത്തെ വെപ്പുതുടങ്ങിയിരിക്കുന്നു. അരി അതാ അടുപ്പത്തു കിടന്നു തിളയ്ക്കുന്നു. ഇതാ ഞാനിപ്പോഴാണ് പുറത്തേയ്ക്കു പോന്നതു" എന്നു പറഞ്ഞിട്ട് അടുക്കളയിലേയ്ക്കുതന്നെ പോയി.

ആ സ്ത്രീ തന്റെ ശയനഗൃഹത്തിലേയ്ക്കു തിരിച്ചു. അവൾ ശങ്കരന്റെ രണ്ടാമത്തെ ഭാര്യയാണ്. ഉമയുടെ മാതാവ് മകൾ വിധവയായിക്കഴിഞ്ഞിട്ടൊരു മാസം തികയാതെ തന്നെ പരലോകപ്രാപ്തയായി. ആ വിധവബാലികയുടെ സംരക്ഷണത്തിനൊരാൾ അത്യാവശ്യമായി വന്നതിനാൽ ശങ്കരൻ തന്റെ പ്രഥമപത്നിയുടെ മരണത്തിനു ശേഷം അയൽവീട്ടുകാരനായ നാരായണന്റെ മൂത്ത മകളെ വിവാഹം ചെയ്തു. ആ സ്ത്രീ വന്ന് ഉമാമാതാവിന്റെ ചാർജ്ജേറ്റതോടുകൂടിത്തന്നെ വീട്ടുവേലകളെല്ലാം ചാരിട്ട് ഉമയ്ക്കും കയ്യേൽക്കേണ്ടിവന്നു.

ഒരു പെൺകിടാവിനെ മടിപിടിപ്പിക്കുന്നതിന് ഒരിക്കലും അനുവദിച്ചുകൂട. ഒരു തൊഴിലുംകൂടാതെ മടിപൂണ്ടിരിക്കുമ്പോൾ അവൾ ആരും അറിയാതെ നോവൽവായനയിൽ ഏർപ്പെട്ടുതുടങ്ങും. നോവൽവായന പക്വതവന്നിട്ടില്ലാത്ത ചപലഹൃദയങ്ങളിൽ ബഹുലങ്ങളായ നീചവിചാരങ്ങളെ ജനിപ്പിക്കാതിരിക്കുന്നതല്ല. വിധവയായിത്തീർന്ന ഒരു യുവതിയുടെ ഹൃദയത്തിനുണ്ടാകാവുന്ന ഉൽക്കണ്ഠയെപ്പററി അനുഭവിച്ചവർ മാത്രമേ അറിയുവാൻ കഴികയുള്ളൂ. ദുർമ്മാർഗ്ഗത്തിൽച്ചെന്നു ചാടാതെയിരിക്കുന്നതിന് അവളെ സനിഷ്കർഷമായ മേൽനോട്ടത്തിൽ നിർത്തുകയല്ലാതെ മററു യാതൊരു വഴിയുമില്ല. ഇതിങ്ങിനെ നിൽക്കട്ടെ.

പെറുക്കിയ പൂക്കൾ മടിയിൽത്തന്നെ ഇട്ടുവെച്ച് നയനങ്ങളിൽ നിന്നൊഴുകുന്ന ബാഷ്പധാരയാൽ അഭിഷിക്തയായി ഉമയതാ അവിടെ ആ വെറും നിലത്തിരിക്കുന്നു! സ്വന്തം മാതാവി

ന്റെ മരണംമുതൽ ഇതുവരെയും പതിവായി അവൾ ചെറിയമ്മയുടെ നാരാചനിശിതങ്ങളായ ആ വാക്കുകൾ കേട്ടുവരുന്നുണ്ട്. ഇങ്ങിനെ എട്ടുകൊല്ലം മുഴുവനും പരിചയിച്ചിട്ടും അവയുടെ മൂർച്ച അവൾക്കു സുസഹമായി ഭവിച്ചില്ല.

അടുക്കളയിലെ ചൂടേററു പുഷ്പങ്ങൾ ക്ഷണത്തിൽ വാടിത്തുടങ്ങി. എന്നാൽ ഉമയുടെ ബാഷ്പനിറഞ്ഞ നയനങ്ങൾ അവയെ കാണുന്നതേയില്ല. സ്വന്തം ആളുകളിൽ നിന്നേല്ക്കുന്ന ചൂടിനാൽ ഇതോളം വാടിത്തളർന്നു വിവശയായിട്ടുള്ള ആ യുവതി അതേ അവസ്ഥയെ പ്രാപിച്ച ആ മൃദുലലളിതങ്ങളായ പുഷ്പങ്ങളുടെ ഒരു സഹോദരിയാണെന്നേ അപ്പോൾ അവളെപ്പററി ആർക്കും തോന്നുകയുള്ളൂ.

ഗൃഹനായികയുടെ വിളികേട്ട് വീണ്ടും ഉമ അടുക്കളയിൽ നിന്നു പുറത്തുവന്നു. ഇത്തവണ അവൾക്കു ശകാരമുണ്ടായില്ല. “പുറമെ ഒരാൾക്കുകൂടി അരിവെയ്ക്കണം” എന്നു ചെറിയമ്മയുടെ ആജ്ഞയെ അവൾ ഒരു ശിരഃകമ്പംകൊണ്ടംഗീകരിച്ചിട്ട് അടുക്കളയിലേയ്ക്കുതന്നെ തിരിച്ചു.

ഒരുകെട്ടു പുസ്തകവും കക്ഷത്തിൽ വെച്ചുംകൊണ്ട് വളരെ വെപ്രാളത്തോടുകൂടി വിഷ്ണു അവിടെ ആഗതനായി. അവൻ സ്ഥലം ഹൈസ്കൂളിൽ വായിക്കുന്ന ഒരു വിദ്യാർത്ഥിയാണ്. കട്ടി പുസ്തകക്കെട്ട് നിലത്തിട്ടുംവെച്ച് “ചേട്ടത്തി! എനിക്കിപ്പോൾതന്നെ ചോറുതരണം. ഞങ്ങളുടെ പുതിയ മാസ്റ്റർ വരുന്നുണ്ട്. അതുകൊണ്ടെനിക്കിന്ന് പതിവിൽ നേരത്തേ പോകേണ്ടിയിരിക്കുന്നു” എന്നു വിളിച്ചുപറഞ്ഞു.

ഉമ അവനെ പരിചരിക്കുവാൻ തുടങ്ങി. അവൾ പറഞ്ഞു:—“അപ്പോൾ, നിനക്കിന്ന് നേരത്തെ പോകണം അല്ലേ? കൂട്ടാൻ ഒന്നും കാലമായിട്ടില്ലല്ലോ. ആട്ടെ, ഒരു പുതിയ മാസ്റ്റർ വന്നിട്ടുണ്ടോ? അദ്ദേഹം എപ്പോഴാ വന്നത്?”

വിഷ്ണു ആ ചുട്ടചോറും വായിൽ നിറച്ചുംകൊണ്ട് ഒരു പുച്ഛരസത്തോടുകൂടി ജ്യേഷ്ഠത്തിയെ നോക്കി ഇങ്ങനെ പറഞ്ഞു:— “അല്ലാ! ചേട്ടത്തി ഇതുകൂടി അറിഞ്ഞിട്ടില്ലെന്നോ? അദ്ദേഹം ഇന്നാണു വന്നത്. അങ്ങോരു നമ്മുടെ വീട്ടിലാണല്ലോ താമസി

പ്പാൻ പോകുന്നതു്. അപ്പുറം നമ്മുടെ സെമിൻഡാരുടെ ഒരു ശിപാർശിക്കത്തുംകൊണ്ടു വന്നിട്ടുണ്ടു്." കുട്ടി സ്കൂളിൽ പോകുവാനുള്ള തിടുക്കത്തോടെ ആ പുട്ടുമാവു വേഗം വേഗം വാരി ഉണ്ടുതുടങ്ങി. പുതുതായി വന്നിട്ടുള്ള മാസ്റ്ററുടെ അടുക്കെ തന്റെ അറിവിനേയും സാമർത്ഥ്യത്തേയും പ്രകടനം ചെയ്തു സകല സഹപാഠികളേക്കാളും മേലെ വിജയിയാകുന്ന ആ ഭാഗ്യത്തെ അവൻ എങ്ങിനെ നഷ്ടപ്പെടുത്തും?

കുറേ കഴിഞ്ഞപ്പോൾ ശങ്കരൻ ഒരു പുതിയ അതിഥിയോടുകൂടി ഉച്ചയിലെ ഭക്ഷണത്തിനായി അകായിലേയ്ക്കു വന്നു. ഉമയാണ് അവർക്കു ഭക്ഷണം വിളമ്പിക്കൊടുത്തതു്. ഗൃഹനായിക ഗൃഹകൃത്യങ്ങളിൽ ഏർപ്പെടുന്ന പതിവു പണ്ടേ ഉണ്ടായിരുന്നില്ല. അവരും ആ പുതിയ അതിഥിയെ ഒന്നു എത്തിനോക്കിയുംവെച്ചു് തിരിച്ചുപോയി. അതിഥിക്കു പ്രായം ഇരുപത്തഞ്ചിൽ ഒട്ടും കവിഞ്ഞിട്ടില്ല. അയാൾക്കും മുമ്പത്തെ മാസ്റ്ററായ വൃദ്ധബ്രാഹ്മണനും തമ്മിൽ യാതൊരു വിധത്തിലും സാമ്യമുണ്ടായിരുന്നില്ല.



അതിഥിയുടെ വിനയവും നാണവും കലർന്നുള്ള നില ശങ്കരന്റെ ദൃഷ്ടിയിൽ ഉൾപ്പെടാതിരുന്നില്ല. മധുരവും ഉപചാരപരവുമായ വാക്കുകളാൽ അയാൾ അതിഥിയെ ഉത്സാഹിപ്പിക്കുവാൻ തുടങ്ങി. "ശ്രീമാൻ, ഞങ്ങളുടെ അടുക്കെ ഇത്ര ഉപചാരനിഷ്ഠയൊന്നും ആവശ്യമില്ല. നിങ്ങൾ ഈ വീട്ടിലെ ഒരാളാണെന്നുതന്നെ കരുതിയാൽ മതി" എന്നും മറ്റും 'ലോഗ്യം' പൊടിപൊടിച്ചു. വാസ്തവത്തിൽ ശങ്കരൻ ലോഗ്യത്തിലും ദയയിലും അത്ര ധാരാളിയായ ഒരാളല്ല. വിശ്വനാഥൻ എന്ന ആ യുവാവ് തന്റെ ജന്മിയായ സെമിൻഡാരുടെ സ്വന്തം മരുമകനായിരുന്നതിനാൽ അയാളുടെ അടുക്കെ ഇത്ര ഉപചാരവും 'ലോഗ്യവും' കാണിച്ചുവെന്നേയുള്ളൂ.

പേരും പെരുമയും ഉള്ള ഏറ്റവും വലിയ കുടുംബത്തിലെ അംഗമായ വിശ്വനാഥൻ കേവലം ഒരു പള്ളിക്കൂടം വാദ്ധ്യാരുടെ ജോലിക്കു വന്നതു പക്ഷേ കുറേ അത്ഭുതമായിട്ടു തോന്നിയേയ്ക്കാം. എന്നാൽ വിശ്വനാഥനാവട്ടെ, പ്രമാണികളായ തന്റെ സംബന്ധികളുമായുള്ള കൂടിയാട്ടത്തിനായി പ്രിയപ്പെട്ട വാദ്ധ്യാർവേലയെ വെടിയുന്നതു തീരെ ദുഷ്കരമാണ്. അയാൾ അവരുടെ

കൂട്ടത്തിൽ ശുഷ്കാന്തിയോടെ നട്ടു നനച്ചുവളർത്തുന്ന നിലച്ചെടികളുടെയിടയിൽ പൊട്ടിമുളച്ചു വളരുന്ന ഒരു പാഴ്ച്ചെടിയെപ്പോലെയായിരുന്നു. തികഞ്ഞ തറവാടിത്തവും, കവിഞ്ഞ മഹത്വവുമുള്ള തന്റെ ഭ്രാതാക്കളുടെ കൂട്ടത്തിൽ ചേരുന്നതിന് അയാൾ തീരെ അർഹനായിരുന്നില്ല. ഉന്നതവും സുന്ദരവുമായ ദേഹവും, ഒതുക്കിയാൽ ഒതുങ്ങാത്തതും പരുപരുത്തതുമായ തലമുടിയും കണ്ടാൽ അയാൾ ഒരു താഴ്ന്നജാതിയിൽ ജനിച്ചവനാണെന്നേ ആർക്കും തോന്നുകയുള്ളൂ. സഹോദരന്മാരുടെ കുലീനതയ്ക്കും പ്രഭുത്വത്തിനും യോജിച്ചിട്ടുള്ള വിനോദങ്ങളിലൊന്നിലും പങ്കുകൊള്ളാതെ 'പ്രാകൃത'നായ ഒരു യുവാവിനെപ്പോലെ ഓടുക, ചാടുക, ഗുസ്തിപിടിക്കുക, നീന്തുക മുതലായ കായികവ്യായാമങ്ങളിലാണ് അയാൾ സന്തോഷവും സാമർത്ഥ്യവും പ്രദർശിപ്പിച്ചിരുന്നത്. എന്നാൽ അയാളൊരു ക്രൂരനോ മുട്ടാളനോ അല്ല. വിശ്വനാഥന്റെ മാതുലൻ തലയുടെ ഒരു 'സ്ക്രൂ' തെല്ലൊന്നു തിരിഞ്ഞിട്ടുള്ള തന്റെ മരുമകനെക്കൊണ്ടുള്ള ചെയ്ത്തുകളാൽ വിശ്രമമില്ലാതെ വിഷാദിച്ചുവരായിരുന്നു.

വിശ്വനാഥൻ വേഗത്തിൽ എങ്ങിനെയോ എം. ഏ. പരീക്ഷ പാസ്സാക്കി. മേലിൽ സ്വപ്രയത്നംകൊണ്ടുതന്നെ സ്വന്തം ജീവിതം നയിക്കണമെന്നാണ് അയാൾ തീർച്ചപ്പെടുത്തിയത്. പുരാതനവും ശ്രേഷ്ഠവുമായ ആ തറവാട്ടിൽ ഇന്നേവരെയും ഇങ്ങിനെയൊരു സംഗതി ഉണ്ടായിട്ടുള്ളതായി ആരും കേട്ടിട്ടില്ല. മകന്റെ ദൃഢനിശ്ചയം കേട്ട് അമ്മ വളരെ മനസ്താപപ്പെട്ടു. തന്റെ തറവാട്ടിലുള്ള ഒരാൾക്ക് ഇങ്ങിനെ സ്വപ്രയത്നംകൊണ്ട് കാലക്ഷേപം ചെയ്യണമെന്നുള്ള ദുർബുദ്ധി ഉണ്ടായതിൽ അമ്മാമൻ വല്ലാതെ വിസ്മയിച്ചുപോയി.

വിശ്വനാഥൻ ആരുടെയും വിസമ്മതിയെ വകവെച്ചില്ല. തീരെ താഴ്ന്ന ജാതിക്കാരായ ചില സാധുക്കുട്ടികളേയും വിളിച്ചുകൂട്ടി സ്വഗൃഹത്തിൽവെച്ചുതന്നെ എഴുതുവാനും വായിക്കുവാനും പഠിപ്പിച്ചുതുടങ്ങി. അതു വേഗത്തിൽ ഉദ്ദേശിച്ചഫലം ഉളവാക്കുന്നതിനു പര്യാപ്തമായി. പുറത്തുപോയി ഉദ്യോഗജീവിതം സ്വീകരിക്കുന്നതിന് അമ്മാമന്റെ അനുമതി കിട്ടുവാൻ ഏറെത്താമസമുണ്ടായില്ല. ആ ശരദൃതുവിൽത്തന്നെ പലാശപുരത്തിലെ ഗ്രാമം

സ്കൂളിൽ ഒരൊഴിവും ഉണ്ടായി. അമ്മാമന്റെ ഒത്താശയിന്മേൽ വിശ്വനാഥന് ജോലി കിട്ടി. അയാൾ തന്റെ ജോലിസ്ഥലത്തേയ്ക്കു പുറപ്പെട്ടു.

അമ്മാമൻ മരുമകന്റെ താമസത്തിനുവേണ്ട എല്ലാ ഏർപ്പാടും ചെയ്തിട്ടുണ്ടായിരുന്നു. ശംഭുച്ചാൻ തന്റെ ഹിതൈഷിയായ ജന്തിയുടെ പ്രീതിയെ പ്രതീക്ഷിച്ചിരിക്കുന്ന ഒരാളുമാണ്.

വിശ്വനാഥൻ തന്റെ പുതിയ പരിസരത്തോട് [illegible] വേഗത്തിൽ ഇണങ്ങിക്കഴിഞ്ഞു. അവിടെ വന്നതോടുകൂടി അയാളുടെ ജീവിതചരിത്രത്തിൽ വിചിത്രവും നവീനവുമായ ഒരദ്ധ്യായം ആരംഭിച്ചു.

വിഷ്ണു തന്റെ പുതിയ അദ്ധ്യാപകനോട് ഏററവും അടുത്തു പെരുമാറി. ആ കുട്ടിയുടെ ബഹുമാനത്തിനും പ്രസരിപ്പിനും ഒരളവുണ്ടായിരുന്നില്ല. ശംഭുച്ചൻ വിശ്വനാഥന്റെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധാലുവായിരുന്നു. വലിയ ഐശ്വര്യവും ഗൗരവവും നടിക്കുന്ന ഗൃഹനായികകൂടി തന്റെ വീട്ടിലെ നിവാസിയോടു സംസാരിക്കുന്നതിലും മററും [illegible] ദാക്ഷിണ്യം കാണിച്ചു.

ഉമയാവട്ടെ, ആദ്യകാലങ്ങളിൽ വിശ്വനാഥനോട് തീരെ ഉദാസീനവൃത്തിയായിരുന്നു. എന്നാൽ അയാൾ ഗ്രാമത്തിലെ സാധാരണ ചെറുപ്പക്കാരിൽ നിന്നു തീരെ വിലക്ഷണനാണെന്നു കണ്ടതോടുകൂടി ക്രമേണ അയാളിൽ ഉളവായിക്കൊണ്ടിരുന്ന ആദരത്തെ അന്യഥാ ഭവിപ്പിക്കുന്നതിന് അവൾ ശക്തയായില്ല. വിശ്വനാഥൻ മറെറാരു ലോകത്തിൽ ജീവിക്കുന്ന ആളാണെന്നത്രേ അവൾക്കു തോന്നിയത്. അവൾ ഒരു യുവാവിനോടും അടുത്തു പരിചയിച്ചിട്ടില്ലെങ്കിലും താൻ കേട്ടിട്ടും കണ്ടിട്ടും ഉള്ള അനേകം യുവാക്കന്മാരിൽ ഒരാളോടെങ്കിലും തനിക്കൊരു ബഹുമാനമോ പ്രീതിയോ ജനിക്കുക ഉണ്ടായിട്ടില്ല. സിഗററു വലിക്കുക, മുടി വെടിപ്പായി ചീകിമിനുക്കിവെയ്ക്കുക മുതലായവയിൽ കവിഞ്ഞ് ഒരുൽക്കർഷേച്ഛയുള്ളവനോ, നാക്കെടുത്താൽ നാനാവിധം പച്ചത്തെറി പറയാത്തവനോ ആയി അവരിൽ ഒരാളെ എങ്കിലും അവൾ കണ്ടിട്ടില്ല. എന്നാൽ ഈ പുതിയ മനുഷ്യനാക

ട്ടെ തീരെ ആ മാതിരിയിൽപ്പെട്ട ഒരാളല്ല. വിശ്വനാഥൻ തന്റെ വിശ്രമസമയത്തെ ഒന്നുകിൽ പുസ്തകം വായിക്കുവാനോ, അല്ലെങ്കിൽ ശിഷ്യരുടെ കായികവിനോദങ്ങളിൽ പങ്കുകൊള്ളുവാനോ ആയിട്ടല്ലാതെ വിനിയോഗിക്കുന്നതായി അവൾ കേൾക്കുകയോ കാണുകയോ ചെയ്തിട്ടില്ല.

ഉമ എല്ലാ ദിവസവും ഭക്ഷണസമയത്തു് വിശ്വനാഥനെ നോക്കിക്കൊണ്ടിരുന്നു. ആയാൾ ആഹാരത്തിലത്ര ആഭിമുഖ്യം കാണിക്കാതെയിരുന്നതു് അവളുടെ ശ്രദ്ധേയ്ക്കു വിഷയമായി. വിശ്വനാഥൻ അതിൽ കാണിച്ചിരുന്ന അമാന്തം ഉമയുടെ ഹൃദയത്തിൽ ഗാഢമായി തട്ടി. അവൾ അസ്വാസ്ഥചിത്തയായി തന്നെത്താൻ ശപിച്ചു. പറയത്തക്ക ഫലമൊന്നും ഉണ്ടാകാതെ തന്നെ ആയാളുടെ ആഹാരം ആകർഷണക്ഷമമാക്കുന്നതിനായി അവൾ തനിക്കുള്ള ത്രാണി മുഴുവൻ വിനിയോഗിച്ചുനോക്കി.

പെട്ടെന്നു ഒരു ദിവസം വിശ്വനാഥൻ അവളുടെ ശ്രമത്തെക്കുറിച്ചു മനസ്സിലാക്കിയതിന്മണ്ണം, ഉമയുടെ മുഖത്തേയ്ക്കു നോക്കി ഒന്നു പുഞ്ചിരിച്ചുകൊണ്ടു്, ലജ്ജയോടും പരിഭ്രമത്തോടും കൂടി, "നിങ്ങളുടെ ദയ എനിക്കു് എന്നും സ്മരണീയമായിട്ടുണ്ടു്" എന്നിങ്ങനെ തനിക്കുള്ള കൃതജ്ഞതയെ പ്രകാശിപ്പിച്ചു.

വിശ്വനാഥൻ അന്നു ആദ്യമായാണു് ഉമയോടു സംസാരിച്ചതു്. അവൾ ലജ്ജയാൽ നമ്രവും വിവർണ്ണവുമായ മുഖത്തോടെ അടുക്കളയ്ക്കുള്ളിൽ മറഞ്ഞു. അവൾ ഇങ്ങിനെ വിചാരിച്ചു: "ആയാളെന്തൊരു മനുഷ്യനാണു്? അങ്ങിനെ എന്റെ മുഖത്തുനോക്കി ചിരിക്കേണ്ടിയിരുന്നുവോ? ആയാൾ മൃഷ്ടമായി ഊണു കഴിക്കട്ടെ, കഴിക്കാതിരിക്കട്ടെ; അതിൽ എനിക്കെന്താണുള്ളതു്?"

ആവോ! അവൾക്കൊന്നുമില്ലയോ?

എന്നാൽ, പിറ്റേദിവസം അവൾ ആയാളെ സന്തോഷിപ്പിക്കുന്നതിനുള്ള തന്റെ ശ്രമത്തെ നിറുത്തൽ ചെയ്തുവോ? ഇല്ല. വീടുവിട്ടു് വിദേശത്തിൽ വസിക്കുന്ന വിശ്വനാഥനു് ആകുന്നിടത്തോളം സൌകര്യവും, സുഖവും ഉണ്ടാക്കിക്കൊടുക്കുന്നതു് അവൾക്കു ഒഴിച്ചുകൂടുവാൻ പാടില്ലാത്തതൊന്നായിരുന്നു. പക്ഷേ, അവളുടെ ശക്തി പരിമിതവും ക്ലിപ്തവുമാണല്ലോ. ആ

യാൾക്കു വേണ്ടി ആഹാരം നന്നാക്കിക്കൊടുക്കുന്നതിൽ ശ്രദ്ധാലുവായി അവൾക്കെന്തു ചെയ്യാൻ കഴിയും? വിശ്വനാഥൻ തന്റെ ശ്രമത്തെ അറിഞ്ഞു കൃതജ്ഞതയോടെ അഭിനന്ദിക്കുന്നുണ്ടെന്നുള്ളത് അവളുടെ ഹൃദയത്തിന് ഇത്തിരി ആശ്വാസവും കൃതാർത്ഥതയും ഉളവാക്കി. കവിതാരീതിയിലല്ലാതെ തന്നെ അവർക്ക് അന്യോന്യം ശരിക്കു മനസ്സിലാക്കുവാൻ സാധിച്ചു. 'കണ്ഠാമണി' പിടിപ്പുള്ള ഒരു സിവിൽക്കേസ്സിൽ ചെന്നു ചാടിയതിനാൽ ശങ്കുചാരന്നു തന്റെ വിധവയായ പുത്രിയുടെ ജീവിതരീതിയെ പരിശോധിക്കുവാനോ സംസ്കരിക്കുവാനോ സാധിക്കാതെയായി. വീട്ടിലുള്ളവർ ഓരോരുത്തരും ഭക്ഷണം കഴിഞ്ഞാൽ ഓരോ ജോലികൾക്കായി പുറത്തു പോവുക പതിവാണ്. ഗൃഹനായികയാണെങ്കിൽ ഉച്ചഭക്ഷണം കഴിഞ്ഞാൽ ഉറങ്ങാനും പോകും.

ഉമ ഉച്ചയ്ക്കുള്ള വിശ്രമസമയത്ത്, തന്റെ മുറിയിൽ ജനലിന്റെ അടുത്തായി പഴയ രാമായണ പുസ്തകവും മടിയിൽ മലർത്തിവെച്ചു കുറെനേരം നോക്കിക്കൊണ്ടിരിക്കും. അവൾ പ്രത്യേകം വല്ല പ്രതിപത്തിയും ഉള്ളതുകൊണ്ടല്ല ആ പഴയ ഇതിഹാസ പുസ്തകം നോക്കിക്കൊണ്ടിരിക്കാറുള്ളത്. അവളുടെ സ്ഥിതിക്ക് ആ പുസ്തകമല്ലാതെ മറ്റൊന്നും സുലഭമായിരുന്നില്ല. അവളുടെ മദ്ധ്യാഹ്നചര്യ മിക്കവാറും ഇങ്ങിനെയാണു കഴിഞ്ഞുകൂടിയിരുന്നത്.

ഒരു ദിവസം വിശ്വൻ ഒരു പുതിയ നോവൽപ്പുസ്തകവും കൊണ്ടുവന്നു. ഈശ്വരൻ തനിക്കായി കൊടുത്തയച്ചിട്ടുള്ളതാണ് അതെന്നത്രെ ഉമ വിചാരിച്ചത്. നോവൽ കൈയ്യിൽ വന്നതോടുകൂടി അവൾക്ക് അന്യചിന്തയില്ലാതായി. ചെറിയമ്മയുടെ നിർദ്ദയമായ ശബ്ദത്തിന്നു മാത്രമേ അവളെ നോവൽ വായനയിൽ നിന്നു നിവർത്തിപ്പിക്കുവാൻ കഴിയാറുള്ളു.

ആ നോവൽപ്പുസ്തകം വിശ്വനാഥന്റേതായിരുന്നു. അയാൾ തന്റെ പുസ്തകം അന്വേഷിച്ചു തുടങ്ങിയപ്പോൾ വിഷ്ണു തന്റെ ചേട്ടത്തിക്ക് വായിപ്പാൻ കൊടുത്തിരിക്കയാണെന്നു പറഞ്ഞു. ആ പഴയ രാമായണംപുസ്തകം ഉമയുടെ മുറിയിൽ

നിന്നു പിണങ്ങിപ്പിരിഞ്ഞുപോയി. വിശ്വനാഥന്റെ ഗ്രന്ഥശാലയിലുള്ള ബെങ്കാളിനോവൽ ബുക്കുകൾ പകുതിവായി ആ വിധവയുടെ മുറിയിൽ എങ്ങിനേയോ ആരും അറിയാത്ത നിലയിൽ വന്നും പോയും കൊണ്ടിരുന്നു.

വിശ്വനാഥൻ സ്വതവേ ഒരു ശുദ്ധചിത്തനായിരുന്നുവെങ്കിലും പെട്ടെന്ന് എങ്ങിനേയോ അത്ഭുതകരമായ വിധത്തിൽ തന്റെ പരിസരത്തിൽ ഒരു മനുഷ്യജീവി ഉച്ഛ്വസിക്കുന്നുണ്ടെന്ന് മനസ്സിലാക്കി. പ്രതിഫലമായിട്ട് മർമ്മഭേദകങ്ങളായ ശകാരങ്ങളും കേട്ടുകൊണ്ട് ആ വീട്ടിലെ സകല ജോലികളും ചെയ്തു കഷ്ടപ്പെടുന്ന സുന്ദരീരത്നമായ ആ യുവതിയിൽ വിശ്വനാഥന്നു വലുതായ സഹതാപം ജനിച്ചു തുടങ്ങി. ഇപ്പോൾ ആയാൾ ആ വീട്ടിലെ ഒരാളായിട്ടുതന്നെയാണു ഗണിക്കപ്പെട്ടുവരുന്നത്. അതിനാൽ അയാളുടെ സാന്നിദ്ധ്യത്തെ വീട്ടുകാർ ഒന്നിനും പ്രതിബന്ധമായി കരുതുന്നില്ല.

ചെറിയമ്മ കൂടെക്കൂടെ വിശ്വനാഥന്റെ മുമ്പിൽ വെച്ചുതന്നെ ഉമയെ കഠിനമായി ഭത്സിച്ചിരുന്നു. ആ സാധുവായ പെൺകുട്ടി തന്റെ കരച്ചിലും ശോച്യദശയും ആ അന്യപുരുഷന്റെ ദൃഷ്ടിയിൽ നിന്നു മറയ്ക്കുവാനായി കഴിയുന്നത്ര ശ്രമം ചെയ്തു. പക്ഷെ അവൾക്കു വിശ്വനാഥന്റെ നേത്രങ്ങളെ വഞ്ചിക്കുവാൻ സാധിച്ചില്ല. ഉമയെ സംബന്ധിച്ചിടത്തോളം ആയാളുടെ ദൃഷ്ടി അസാധാരണമായ സൂക്ഷ്മഗ്രഹണശക്തിയുള്ളതായിരുന്നതിനാൽ അവളുടെ ശ്രമം വന്ധ്യമാവുകതന്നെ ചെയ്തു.

തന്റെ മുമ്പിൽ വെച്ച്, നിശിതങ്ങളായ വാക്ശരങ്ങൾകൊണ്ട് ഉമയെ തേജോവധം ചെയ്യുന്ന ഗൃഹനായികയോടു വിശ്വനാഥന്നു വലിയ വിദ്വേഷവും രോഷവും ജനിച്ചു. തന്റെ കോപവും താപവും അവളുടെ ക്ലേശങ്ങളെ വർദ്ധിപ്പിക്കുവാനല്ലാതെ, കുറച്ചെങ്കിലും കുറയ്ക്കുന്നതിന്നു പര്യാപ്തമായിത്തീരുന്നവയല്ല എന്ന് ആയാൾക്കു നല്ലവണ്ണം അറിയാമായിരുന്നു. എന്നാൽ ആ അന്യായവും കണ്ടു മിണ്ടാതെ അടങ്ങിയിരിപ്പാൻ ആയാൾക്കു സാധിക്കുകയുമില്ല. ഉമയുടെ നേർക്കുള്ള അനുകമ്പയ്ക്കും സഹതാപത്തിന്നും ആണെങ്കിൽ അതിരുമളവുമില്ലാതെയായി.

എന്നാൽ ആയാൾക്ക് ആ സാധു യുവതിയോട് തോന്നിയിരുന്ന ആ മനോഭാവം കേവലം ഒരു സഹതാപം മാത്രമായിരുന്നുവോ? ആയാളുടെ പെരുമാററങ്ങൾ കണ്ടാൽ അവ ബലവത്തരമായ ഏതോ ഒരു ചേതോവികാരത്താൽ ഉത്തേജിതങ്ങളാണെന്നാണ് തോന്നുക. ആയാൾ ഉമയെ രക്ഷിക്കുന്ന വിഷയത്തിൽ തീരെ അശക്തനും, ആ വീട്ടിലെ സകല പേരുടേയും നേരെ കുപിതനും ആയിത്തീർന്നു.

വിഷ്ണുവും അവന്റെ ഒരിളയ സഹോദരനും വിശ്വനാഥനോടുകൂടി, ഉറങ്ങുന്നതിനും മററുമായി ഒരേ മുറിയാണുപയോഗിച്ചുവന്നത്. അവക്കു ശയ്യ തെയ്യാറാക്കിക്കൊടുക്കുന്നത് ഉമയുടെ ചുമതലയാണ്. വിശ്വനാഥൻ ഒരു ദിവസം സ്കൂളിൽനിന്നു മടങ്ങിവന്നപ്പോൾ ഗൃഹനായികയുടെ ലഹളയാണ് കേട്ടത്.

“ഉമേ! നിന്റെ ബുദ്ധിയെപ്പററി ഞാൻ അത്ഭുതപ്പെടുന്നു! ആ മുറിയൊന്നു വൃത്തിയാക്കിയിടുന്നതിന് നിനക്ക് കുറച്ചെങ്കിലും ശ്രദ്ധ വെച്ചുകൂടയോ? നിനക്കു നാണമാകുന്നില്ലല്ലോ. അതാ! ആ മുറിയിലേയ്ക്കു ഒന്നു നോക്ക്!” എന്നിങ്ങിനെ ശങ്കരന്റെ ഭാര്യ ഒരു കാര്യമില്ലാതെ ഉമയോട് ‘തട്ടിക്കയറുന്നതു’ കേട്ടു വിശ്വനാഥനു പന്തിയല്ലാതെ ദേഷ്യം വന്നു. ആയാൾ അകത്തു കടന്നു ക്ഷണേന കോസരിയും പായയും എല്ലാം വാരി

വാൻ സാധിക്കുകയില്ലെങ്കിലും സഹായിക്കേണമെന്ന വിചാരം ബലവത്തരമായി വിശ്വനാഥനുണ്ടെന്ന് ഉമയ്ക്കറിയാമായിരുന്നു.

ആ വീട്ടിലെ നന്ന ചെറിയ കുട്ടികൾ ഉമയുടെ ചെറിയമ്മയുടെ മക്കളായ നാണുവും തുണുവുമായിരുന്നു. ആ കുട്ടികൾ, അന്നു കാലത്തുണർന്നതിനെ അറിയിച്ചത് പ്രാതലിന്നായുള്ള നിലവിളി കൊണ്ടാണ്. ഏകാദശിയായിരുന്നതിനാൽ തലേദിവസം മുഴുവനും ഉപവാസം അനുഷ്ഠിച്ചിരുന്നതുകൊണ്ട് കുട്ടികൾക്ക യാതൊന്നും കൊടുക്കുന്നതിന്ന് ഉമയ്ക്കു സാധിച്ചില്ല. ഏകാദശിനാളിൽ ഒരു ഹൈന്ദവവിധവ ആഹാരം തൊടുകയേ പാടില്ലെന്നാണ് ശാസ്ത്രവിധി. കുട്ടികൾ പ്രാതൽ കിട്ടാതെ നിലവിളി കലശലാക്കിത്തുടങ്ങിയപ്പോൾ, ഗൃഹനായിക അമോഘവീര്യമായ തന്റെ ആയുധവുംകൊണ്ട് യുദ്ധരംഗത്തിൽ സന്നിഹിതയായി. ധാരധാരയായൊഴുകുന്ന കണ്ണീരിൽ 'കുളികുളിച്ച' മുഖത്തോടെ ഉമ അടുക്കളയിലേയ്ക്കും തിരിച്ചു. വിശ്വനാഥൻ തന്റെ ശയനഗൃഹത്തിൽ ഇരുന്നുകൊണ്ട്, തുറന്നുകിടന്ന ജനാലിലൂടെ ഇതെല്ലാം നോക്കിക്കണ്ടു. ആ കരയുന്ന കുട്ടികളുടേയും 'കടുകെട്ട' ചെട്ടയായ തള്ളയുടേയും 'കരിമുഖങ്ങൾ' കുത്തിപ്പൊളിക്കുന്നതിന്നു തക്കവണ്ണം വിശ്വനാഥനു ദ്വേഷ്യം തോന്നി. അയാൾ അതു ചെയ്യുന്നതിന്നു പകരം അവിടെ നിന്നു പോവുകയും, അവിടവിടെ കുറേ ചുററിനടന്ന് തിരിയെ വരികയും ചെയ്തു.

അടുത്ത ഏകാദശിയും വന്നുകഴിഞ്ഞു. ഇത്തവണ വഴക്കിന്നു വഴിയുണ്ടാകരുതെന്നു ഉമ കാലേക്കൂട്ടി നിശ്ചയിച്ചിരുന്നു. തക്ക സമയത്തേയ്ക്കു സകലതും ഒരുക്കിവെച്ചു. അതിന്നുവേണ്ടി അവൾ മരിക്കുന്നതിന്നുകൂടി തെയ്യാറാണ്. വീട്ടിൽ ആരും ഉണർന്നു കഴിഞ്ഞിട്ടില്ല. ഉമ വെള്ളത്തിന്നായി തന്റെ പിച്ചളപ്പാത്രവും എടുത്തു പുഴയ്ക്കു പുറപ്പെട്ടു. പുറത്തിറങ്ങിയപ്പോഴേയ്ക്കും വിശ്വനാഥൻ കുട്ടികൾ കിടന്നുറങ്ങുന്ന മുറിയുടെ ജനലിന്നരികത്തു ചെന്നുനിന്നു. "നാണൂ! തുണൂ! എണീക്കിൻ! ഇതാ! ഞാൻ നിങ്ങൾക്ക കൊണ്ടുവന്നിട്ടുള്ളതെന്താണെന്നു നോക്കിൻ! വേഗം എണീററു വരുവിൻ! നിങ്ങൾ ഇന്നലെ വേണമെന്നു പറഞ്ഞ താമരപ്പൂവ് ഇതാ നിങ്ങൾക്ക ഞാൻ പറിച്ചുതരാം" എന്നു പതുക്കെ പറയുന്നതു കേട്ടു. കുട്ടികൾ വലിയ സന്തോഷത്തോടെ എണീ

റു ചാടിപ്പുറപ്പെട്ടു. അവർ പ്രാതലിന്റെ കഥയെ മറന്നുകളഞ്ഞു. വിശ്വനാഥൻ കുട്ടികളേയും കൂട്ടിക്കൊണ്ടു പോറുകയും ചെയ്തു.

ഉമ തിരിയെ തന്റെ മുറിയിൽവന്നു് ആ തണുത്ത നിലത്തു വീണു. അവളുടെ ഹൃദയരോദനം തുടൎന്നു. സ്നേഹശൂന്യവും അതിക്രൂരവുമായ ഒരു ലോകത്തിൽ തന്നെ വെടിഞ്ഞുംവെച്ചു് തന്റെ മാതാവു് പരലോകം പൂകിയതിന്നുശേഷം, ഉമ വിടാതെ വേല ചെയ്യുന്നതിന്നായി നിൎമ്മിക്കപ്പെട്ടിട്ടുള്ള ഒരു സചേതനയന്ത്രമായിട്ടാണു് ഗണിക്കപ്പെട്ടുവന്നിരുന്നതു്. എന്നാൽ അവളുടെ അമ്മ അവളെ തീരെ വിസ്മരിച്ചുകളഞ്ഞിട്ടില്ല. വിശ്വനാഥൻ എന്ന ആ യുവാവു് ദുഃഖപൂൎണ്ണയായ തന്റെ മകളുടെ ആശ്വാസനത്തിന്നായി മാതാവിനാൽ അയയ്ക്കപ്പെട്ടിട്ടുള്ള ഒരാൾ തന്നെയല്ലയോ? ആരെയാണു് താൻ വരിക്കുന്നതെന്നു തനിക്കുതന്നെ നല്ല നിശ്ചയമില്ലാതെ അവൾ നിലത്തുവീണു് സാഷ്ടാംഗനമസ്കാരം ചെയ്തു.

ഉമ പുഴയിൽ നിന്നു വെള്ളവുംകൊണ്ടു മടങ്ങിവരുന്നതിന്നു കുറെ താമസിച്ചു. റോഡിൽ അങ്ങുമിങ്ങും ഉലാത്തിക്കൊണ്ടിരുന്ന വിശ്വനാഥൻ പതിവുപോലെ കുളിക്കുന്നതിന്നായി പുഴക്കടവിലേയ്ക്കു ചെന്നു. വിശ്വനാഥനെ കണ്ട മാത്രയിൽ ഉമയുടെ നയനങ്ങളിരണ്ടും ജലപൂൎണ്ണങ്ങളായി. ആയാൾ അനിമിത്തമായി തന്റെ ദയനീയദശയിൽ അനുശോചിക്കുന്നതോൎത്തു അവളുടെ ഹൃദയത്തിൽ കൊടുങ്കാറ്റടിയുണ്ടായതുപോലെ കാണപ്പെട്ടു. ആ അകാരണബന്ധുവിന്റെ പാദപാംസുക്കൾ ശിരസ്സിലണിഞ്ഞു് ഒന്നു നമസ്കരിച്ചാൽ കൊള്ളാം എന്നുള്ള ആഗ്രഹം അവളെ മുന്നോട്ടു നയിക്കാതെയിരുന്നില്ല. പക്ഷേ ലജ്ജവന്നു തടുത്തു പിന്നോട്ടു തള്ളിയതിനാൽ, ആയാൾക്കു കടന്നുപോകുന്നതിന്നായി ഒതുങ്ങി നിന്നു വഴി മാറിക്കൊടുക്കുക മാത്രമേ അവൾ ചെയ്തുള്ളു. വിശ്വനാഥൻ കടന്നു പോകാതെ അവിടെത്തന്നെ നിന്നു്, "ഉമ എന്തിനാണു് ഇത്ര നേരത്തെതന്നെ ഇറങ്ങിയതു്? ഇതുവരെയും ഉപവാസത്തിന്റെ പാരണ കഴിഞ്ഞിട്ടില്ലല്ലോ!" എന്നു ചോദിച്ചതിന്നു്, "അങ്ങയ്ക്കു് സ്കൂളിൽ പോകാറാകുന്നതിന്നു മുമ്പു് ഊണു് കാലമാക്കേണ്ടിയിരിക്കുന്നു" എന്നു് അവൾ ഒഴികഴിവായ ഒരു മറുപടി പറഞ്ഞു: വി

ശ്വനാഥൻ കുറച്ചു പരുഷമായ ഒരു സ്വരത്തിൽ ഇങ്ങിനെ ഉരചെയ്തു:—"എന്റെ സ്വന്തം സൌകൎയ്യത്തിനായി അന്യരെ ഉപദ്രവിക്കുന്ന സ്വഭാവം എനിക്കില്ല. എനിക്കു് ഒരു കുളിരും പനിയും പിടിപെട്ടിരിക്കുന്നതിനാൽ ഇന്നു തീരെ സുഖം തോന്നുന്നില്ല. അതുകൊണ്ടു് എനിക്കിന്നു ഭക്ഷണമൊന്നും വേണ്ട."

ഇത്രയും പറഞ്ഞു് വിശ്വനാഥൻ അവിടെനിന്നു നടകൊണ്ടു. ഉമ വേഗത്തിൽ വീട്ടിലേയ്ക്കു തിരിച്ചു. വിശ്വനാഥനു് പെട്ടെന്നുണ്ടായ ആ പനിയുടെ അൎത്ഥം അവൾക്കു് നല്ലവണ്ണം അറിയാമായിരുന്നു. ദുഃഖമാണു് അവരെ വാസ്തവത്തിൽ അന്യോന്യം ഘടിപ്പിച്ചിരിക്കുന്നതു്. സന്തോഷമായിരുന്നുവെങ്കിൽ അവരെ അകറ്റിനിൎത്തുകയേ ചെയ്യുമായിരുന്നുള്ളു.

"കേട്ടോ, ഉമേ, ഇന്നു നിനക്കു് ജോലിക്കിത്തിരി വേഗംവേണം. എന്റെ അനുജനും ഭാൎയ്യയും ഇന്നിവിടെ വരുന്നുണ്ടു്. അവൎക്കു ഭക്ഷണവും മറ്റും കുറച്ചു 'ഭേദമായിട്ടു' കൊടുക്കണം."

ചെറിയമ്മയുടെ ശക്തിയേറിയ ഈ ശാസനമാണു്, വിചാരധാരയിൽ മുഴുകിയിരുന്ന ഉമയെ ബാഹ്യലോകത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവന്നതു്. അവൾ തന്റെ വിചാരധാരയെ വിച്ഛേദിച്ചു്, വീട്ടുജോലികളിൽ വ്യാപൃതയായി.

വിശ്വനാഥൻ സ്കൂൾവിട്ടുവന്നു സ്വന്തം മുറിയിലേയ്ക്കു കടന്നപ്പോൾ, തന്റെ ശയ്യയിൽ പുകവലിച്ചുകൊണ്ടൊരു പുതിയ മനുഷ്യൻ ഇരിക്കുന്നതു കണ്ടു. പുതുപരിഷ്കാരത്തിനൊത്ത വേഷപ്പകിട്ടും, നെറുകയുടെ നേരെ നടുവിൽക്കൂടെ ഒരു റോഡു വെട്ടിത്തെളിച്ചുകൊണ്ടു് ചീകിമിനുക്കിവെച്ചിട്ടുള്ള തലമുടിയും ആ മനുഷ്യൻ ഒരു നാഗരികനാണെന്നു വിളിച്ചുപറഞ്ഞിരുന്നു. വിശ്വനാഥൻ ഗൌരവം വിടാതെ ആ മനുഷ്യനെ നോക്കിയുംവെച്ചു് അവിടെ നിന്നുപോയി. വിശ്വനാഥൻ പോയിക്കഴിഞ്ഞപ്പോൾ ആ പുതിയ മനുഷ്യൻ, 'ഇതാണോ നിന്റെ പുതിയ മാസ്റ്റർ?' എന്നു വിഷ്ണുവിനോടു ചോദിച്ചു. എന്നിട്ടായാൾ ഇങ്ങിനെ 'റിമാർക്ക്' ചെയ്കയുംചെയ്തു:—"ഓ! എന്തൊരു ഗൌരവനിലയാണ്! ആയാളുടെ മട്ടും ഭാവവും കണ്ടാൽ ആയാൾ ഒരു സ്കൂൾ മാസ്റ്ററൊന്നുമല്ലെന്നുതന്നെ തോന്നിപ്പോവും. എന്തു ഗൌരവത്തോടുകൂടിയാണ് ആയാളെന്നെ ഒന്നു നോക്കിയതു്!"

ഈ പുതിയ മനുഷ്യൻെറ പേർ സുരേശൻ എന്നാണ്. ഉമയുടെ, അഥവാ ഗൃഹനായികയുടെ, സോദരനാണ് സുരേശനെന്ന സംഗതി വഴിയെ വെളിപ്പെട്ടു. സുരേശൻ സാധാരണ വീട്ടിൽനിന്ന പുറത്തുപോയാൽ പല കാരണങ്ങളാലും മടങ്ങിവരുന്നതു് വളരെയധികം വൈകിയിട്ടായിരിക്കും. സഹോദരിയുടെ ഭവനത്തിൽ വന്നിട്ടും, ആയാൾ ആ പതിവിന് മാററം ഒന്നും വരുത്തുകയുണ്ടായില്ല. വൈകുന്നേരത്ത് കുട്ടികളുടെയെല്ലാം ഊണുകഴിഞ്ഞു. ചെറിയമ്മയുടെ കല്പനപ്രകാരം ഉമ സുരേശനുള്ള ആഹാരം അവരുടെ മുറിയിൽ കൊണ്ടുപോയി വെച്ചിട്ട മടങ്ങിപ്പോന്നു. അല്പം കഴിഞ്ഞപ്പോൾ ഗൃഹനായികയുടെ തലച്ചോറിൽ വേറൊരു തരത്തിലുള്ള വിചാരംകൂടി കടന്നുകൂടി. "വിശ്വനാഥനുള്ള ഭക്ഷണവും അവിടെത്തന്നെ കൊണ്ടുവന്നുവെച്ചാൽ മതി; അവൾക്ക് ഒന്നിച്ചിരുന്നുണ്ണുന്നതു സന്തോഷമായിരിക്കും" എന്ന് അവർ ഉമയെ വിളിച്ചു പറഞ്ഞു.



ഉമ പറഞ്ഞതുപോലെയെല്ലാം ചെയ്തിട്ട് തൻെറ ലഘുതരമായ ഭക്ഷണത്തിന ചെന്നിരുന്നു. സുരേശൻ മടങ്ങിയെത്തി. അപ്പോഴേയ്ക്കും മണി പതിനൊന്ന കഴിഞ്ഞിരിക്കുന്നു. ആയാൾ കള്ളനെപ്പോലെ പതുങ്ങിനിന്ന് ചുററും എത്തിച്ചുനോക്കിയിട്ട് പതുക്കെ ഉമയുടെ മുറിയുടെ മുമ്പിൽ ചെന്നുനിന്നു. ഉമ സുരേശനെ കണ്ടപ്പോൾ ഒരു ഞെട്ടലോടുകൂടി പെട്ടെന്ന പിടഞ്ഞെഴുനീററു. ധൂർത്തനായ സുരേശനാവട്ടെ തെല്ലുപോലും ശങ്കകൂടാതെ പതിഞ്ഞ ഒരു 'പച്ച ശൃംഗാരച്ചിരി' ചിരിച്ചുംകൊണ്ട് ഉമയെ നോക്കി ഇങ്ങനെ ജല്പിച്ചു:—"ശ്രീമതി, എന്താണ് എന്നോടിത്ര പരിചയക്കേട് നടിക്കുന്നതു്? എൻെറ നേരെ നിങ്ങൾക്ക് കുറച്ച് ദയ ഉണ്ടായിരുന്നാൽ കൊള്ളാം."

ഉമയുടെ നേത്രങ്ങളുടെ നിറമൊന്നു പകർന്നു. അവൾ ഒരക്ഷരവും ഉരിയാടാതെ, നിശിതമായ ഒരു നോട്ടം നോക്കിയുംവെച്ച് വേഗത്തിൽ വാതിലങ്ങു കൊട്ടിയടച്ചു. അവഹേളിതനായിത്തീർന്ന ആ സ്ത്രീലമ്പടനാവട്ടെ 'ഇളിഭ്യ'നായിട്ട് അവിടെ നിന്നുപോന്ന് പ്രതികാരക്രിയയ്ക്കുള്ള വഴികളെപ്പററി വിചിന്തനം ചെയ്വാൻ ആരംഭിച്ചു. ആഹാരത്തിന തൻെറ കല്പനാശക്തികൊ

ളെ് സൃഷ്ടിച്ചുണ്ടാക്കുവാൻ സാധിക്കുന്നിടത്തോളം കുററങ്ങൾ സൃഷ്ടിച്ചു പറഞ്ഞു. തന്റെ അനാരോഗ്യത്തെക്കുറിച്ച് തന്റെ സ്വന്തം ആളുകൾക്കു തന്നെ യാതൊരു ചിന്തയുമില്ലാതായിത്തീർന്നാൽ എന്താണു ചെയ്യുന്നതെന്നും ഇമ്മാതിരിയുള്ള ഭക്ഷണവും കഴിച്ച് കഴിച്ചുകൂട്ടുന്നത് എങ്ങിനെയാണെന്നും മററും ആയാൾ പരാതിപറയുവാൻ തുടങ്ങി. ആയാളുടെ കൂടെ വന്ന വിധവയായ സഹോദരി ആയാളെ പിന്താങ്ങുകയും ചെയ്തു.

ഗൃഹനായിക വല്ലാതെ വിഷമിച്ചു വശമായി. പുതുതായി ആഹാരമെന്തെങ്കിലും തയ്യാറാക്കിക്കൊടുത്തുകളയാമെന്നു വെച്ചാൽ, അതിന്നു നേരം വളരെ വൈകുകയും ചെയ്തിരിക്കുന്നു. തന്റെ ഭർത്തൃഗൃഹത്തിൽവെച്ച് നല്ലൊരു തറവാട്ടുകാരനായ ആ വിശ്വനാഥൻകൂടി കേൾക്കത്തക്കവണ്ണം തന്റെ സ്വന്തം ആളുകൾ ഇങ്ങിനെ 'ചൊററത്തരം' പറയുന്നതോർത്ത് അവർ വല്ലാതെ ലജ്ജിതയായിത്തീർന്നു.



സുരേശനാണെങ്കിൽ ഒട്ടും 'വിടുന്ന പുള്ളിയല്ല'. ഉമയെ വിളിച്ചുവരുത്തി സ്വകൃത്യത്തിൽ അമാന്തം കാണിച്ച വകയ്ക്ക് മർമ്മഭേദകങ്ങളായ വാക്‌ശരങ്ങൾകൊണ്ട് അവളെ ശിക്ഷിക്കുന്നതുവരേയും ആ മനുഷ്യൻ വിടാതെ വഴക്കു പറഞ്ഞുകൊണ്ടിരുന്നു. ഉമ തന്റെ ഭക്ഷണംകൂടി മുഴുവനാക്കാതെ, പുതുതായി ആഹാരം തയ്യാറാക്കുവാനായിട്ടു പോയി എന്നു കണ്ടപ്പോൾ സുരേശൻ ജയഭേരി മുഴക്കുന്ന മട്ടിൽ ഒന്നു മന്ദസ്മിതം തൂകി.

“എന്തു് 'കടകെട്ട' ഒരു സ്വഭാവമാണിവളുടെ? വിധവകളായാൽ ഇങ്ങിനേയുള്ള ഒരു ഭാവമാണോ കാണിക്കേണ്ടതു്? ഞങ്ങളും വീട്ടിൽ ഉദിച്ചാൽ അസ്തമിക്കുംവരെ മുറയ്ക്കു പണിയെടുക്കുന്നവരാണ്”.

ഗൃഹനായികയുടെ വിധവാ സോദരി ഇങ്ങിനെ 'ഒന്നിടം കോലിട്ടു' കൊടുക്കുകയും ചെയ്തു.

വിശ്വനാഥൻ ഒരുത്തമകുലീനന്റെ ഗൌരവത്തോടും ശാന്തതയോടുംകൂടി മിണ്ടാതെ, ഇതെല്ലാം കേട്ടുകൊണ്ടിരിക്കുകയായിരുന്നു. എന്തെങ്കിലും ഒരു ഒഴികഴിവു പറഞ്ഞു പിന്മാറുവാൻ ഒരു നിവൃത്തിയുമില്ലാതിരുന്നതുകൊണ്ടു മാത്രമായിരുന്നു ആയാൾ

സുരേശനുമൊരുമിച്ചു ഭക്ഷണത്തിനിരുന്നതു്. വിശ്വനാഥൻ 'ഭക്ഷണംകഴിച്ചു എന്നു വരുത്തിയുംവെച്ചു്' അവിടെനിന്നു് എണീററുപോയി. സുരേശൻ അവിടെ ഇരുന്നു മൂക്കുമുട്ടെ ഊണുകഴിക്കുകയും ചെയ്തു.

വിശ്വനാഥന്നു് അന്നത്തെ രാത്രി വല്ലാത്ത ഒന്നായിരുന്നു. ഉറക്കം തീരെ ഉണ്ടായില്ല. തിരിഞ്ഞും മറിഞ്ഞും കിടന്നു് ഒരുവിധത്തിൽ ആ രാത്രി പുലർത്തിക്കൂട്ടി. നേരം കഷ്ടിച്ചു പുലർന്നപ്പോൾ ആയാൾ എഴുന്നീററു് പുറത്തേയ്ക്കിറങ്ങി. ആയാൾ പുഴവക്കിലുള്ള റോഡിൽ കുറെ നടന്നിട്ടു് നേരെ പുഴക്കടവിലേയ്ക്കു തിരിച്ചു. കടവിൽ ആരും ഉണ്ടായിരിക്കുകയില്ലെന്നായിരിക്കാം ആയാൾ വിചാരിച്ചതു്. ചെന്നുനോക്കുമ്പോൾ കല്ക്കടവിലുണ്ടു് ഒരാൾ ഇരിക്കുന്നു. പുലർവേളയിലെ കുളിരിളംകാററു് ആ ആളുടെ വെള്ള വസ്ത്രത്തിന്റെ മടക്കുകളെ കുറേശ്ശ ചലിപ്പിച്ചുകൊണ്ടിരുന്നു. ഇരുണ്ടു ചുരുണ്ടുള്ള ഒരു നീണ്ട തലമുടി അഴിഞ്ഞുലഞ്ഞു് പടവിന്മേൽ ചിന്നിക്കിടക്കുന്നുണ്ടായിരുന്നു. വിശ്വനാഥൻ അടുത്തുചെന്നിട്ടു് "ഉമേ" എന്നു ഒന്നു വിളിച്ചു.

ലളിതമായ ഒരു ശിലാപ്രതിമപോലെ നിശ്ചലയായി അവിടെ ഇരുന്നിരുന്ന ഉമ വിശ്വനാഥന്റെ വിളികേട്ട മാത്രയിൽ ഒന്നു തിരിഞ്ഞുനോക്കുകയും, പെട്ടെന്നു പൊട്ടിക്കരയുകയും ചെയ്തു. ശബ്ദനിർഗ്ഗമത്തെ നിരോധിക്കുന്ന നിലയിൽ പുറപ്പെട്ട നിശ്വാസങ്ങളുടെ തള്ളലോടുകൂടി അവളവിടെ ഇരുന്നേടത്തു നിന്നു വീണു! വിശ്വനാഥൻ അവളുടെ അരികത്തുചെന്നിരുന്നു. അവളെ ആശ്വസിപ്പിക്കുന്നതിനുള്ള വാക്കുകൾ ഒന്നും അപ്പോൾ തന്റെ നിഘണ്ടുവിൽ ആയാൾ കണ്ടെത്തിയില്ല. അഴിഞ്ഞുലഞ്ഞു ചിതറിക്കിടക്കുന്ന ഉമയുടെ വാർകുഴലിൽ നാലഞ്ചു തുള്ളി ബാഷ്പങ്ങൾ പതിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ പിന്നെയും ആയാൾ 'ഉമേ' എന്നു വിളിച്ചു. ഒരു മറുപടിയും പുറപ്പെട്ടില്ല. അവളുടെ തളിരൊളിമേനിയിൽ ഒന്നാകെ ഒരു വിറയലുണ്ടായി. അവളുടെ തലമുടിയിൽ ആരുടെ കയ്യാണു് 'കടന്നുചെല്ലുന്നതു്'? ഉമയുടെ ഉള്ളിൽക്കൂടെ ഊക്കോടുകൂടി ഒരു വൈദ്യുതവീചി കടന്നുപോയി.

വിശ്വനാഥൻ തന്റെ കയ്യിനെ വെച്ച ദിക്കിൽനിന്നു് അനക്കിയില്ല. പരിഭ്രമത്തോടുകൂടി ആയാൾ ഇങ്ങിനെ പറഞ്ഞു:--

"ഉമേ, ദുസ്സഹമായ ഭവതിയുടെ ഈ സ്ഥിതി ഇനിയും നീണ്ടുനിൽക്കുവാൻ പാടില്ല. എനിക്കിതു് കണ്ടുംകൊണ്ടു കഴിച്ചുകൂട്ടുവാൻ കഴിയാതായിരിക്കുന്നു."

വിശ്വനാഥൻ ഒന്നു നിശ്വസിച്ചു് കലശലായ നെഞ്ചിടിപ്പോടുകൂടി ഇടറി പറഞ്ഞു:—"ഭവതി എന്റെകൂടെ വരിക. പണവും പെരുമയും പൂണ്ട ഒരു പദവിയിലേയ്ക്കൊന്നുമല്ല ഞാൻ ക്ഷണിക്കുന്നതു്. എന്നാൽ എന്റെ കൂടെ വരുന്നപക്ഷം, പണത്തെക്കാളും പെരുമയെക്കാളും മേത്തരമായ ഒന്നു് ഭവതിക്കു് കാണുവാൻ കഴിഞ്ഞുവെന്നു വന്നേയ്ക്കാം."

ഉമയ്ക്കു് കുറച്ചുസമയത്തേയ്ക്കു് സ്വബുദ്ധി തന്നെവിട്ട് എങ്ങോട്ടോ പോയതുപോലെ തോന്നി. അവൾ അവിടെ നിന്നെണീറ്റു് വിശ്വനാഥന്റെ നേരെ ഭയവും ക്രോധവും കലർന്ന ഒരു നോട്ടവും നോക്കി, മിന്നൽ വേഗത്തിൽ അവിടെ നിന്നു് അന്തർദ്ധാനം ചെയ്തു. ഉമ തന്റെ മുറിയിൽ ചെന്നെത്തിയതും, ബോധമറ്റു നിലത്തു പതിച്ചതും ഒന്നിച്ചു കഴിഞ്ഞു. കുറച്ചു കഴിഞ്ഞപ്പോൾ അവൾ ആ മതിമയക്കത്തിൽ നിന്നുണർന്നു. അപരാധത്തിന്റെയും ലജ്ജയുടെയും ബലഹീനമായ ഒരു ബോധം അവളുടെ ഹൃദയത്തിൽ കടന്നുകൂടി. അവൾക്കു തന്റെ ശ്വാസഗതിയെ ആരോ തടഞ്ഞു നിർത്തുന്നതുപോലെ തോന്നിത്തുടങ്ങി. കഷിലയായ ഒരു ലടയെപ്പോലെ 'തോന്ന്യാസം' കാണിച്ചിട്ട് തന്നത്താൻ ദുഷിപ്പിച്ചു കളഞ്ഞ തനിക്കിപ്പോൾ എങ്ങിനെ ലജ്ജയുണ്ടായി? താൻ വിധവയായിത്തീർന്ന തിയ്യതി മുതൽ തന്റെ അച്ഛൻ തന്നെക്കൊണ്ടു് നിഷ്കൃഷ്ടയായി അനുഷ്ഠിപ്പിച്ചു വന്നിട്ടുള്ള വിധവാചര്യകളുടെയെല്ലാം പരിണാമത്തിലും ഇങ്ങിനെയാണോ? വിധവയായ തന്റെ മുഖത്തുനോക്കി ഒരു പുരുഷനു് വിവാഹത്തെപ്പററി സംസാരിക്കുന്നതിന്ന താൻ ഇടകൊടുത്തില്ലയോ? മതാചാരനിഷ്ഠയിൽ വർത്തിക്കുന്ന മഹത്തരമായ ഒരു ബ്രാഹ്മണകുലത്തിൽ ജനിച്ച ഒരു ബ്രാഹ്മണന്റെ പുത്രിക്കു്—അതിലും വിശേഷിച്ചു് വിധവയായിത്തീർന്നിട്ടുള്ള ഒരു ബ്രാഹ്മണസ്ത്രീക്കു്—വിവാഹം എന്ന വാക്കുതന്നെ വിഷംപോലെ വിവർജ്ജനീയമായിരിക്കേണ്ടതല്ലയോ? വിവാഹം എന്ന ആ മൂന്നക്ഷരം എങ്ങിനെ തന്റെ കണ്ണു

ങ്ങളിൽക്കൂടി കടന്നുപോയി? തൽക്ഷണം തന്റെ തല നൂറായിരം നുറുങ്ങായി പൊട്ടിത്തെറിച്ചു പോവേണ്ടതല്ലയോ? ആ അക്ഷരങ്ങൾ പുറത്തു പുറപ്പെടുന്നതിനു മുമ്പിൽത്തന്നെ എന്തുകൊണ്ടു് താൻ മരിച്ചില്ല? തന്നെ ഇത്രമേൽ ലജ്ജിതയും നീചയും ആക്കിത്തീൎത്ത ആയാൾ എന്തൊരുത്തനാണ്!"

ഈ വക വിചാരങ്ങൾ ഒന്നൊന്നു മേലായി മുന്നോട്ടു കുതിച്ചുവന്നപ്പോൾ അവൾ തന്റെ കഴിവുള്ളേടത്തോളം കോപത്തെയും വെറുപ്പിനെയും വിളിച്ചുവരുത്തുവാൻ നോക്കി. ആ നീതിലംഘകന്റെ നേരെ അവൾ തന്റെ ഹൃദയത്തെ കഴിയുന്നതു കഠോരമാക്കിത്തീൎക്കുവാൻ നിശ്ചയിക്കുകയും ചെയ്തു. പക്ഷേ ആ നിശ്ചയത്തിന് എത്രത്തോളം ഉറച്ചുനില്ക്കുവാൻ സാധിക്കും? കുലീനയായ ഒരു പെൺകിടാവിന്റെ പരിശുദ്ധമായ ആത്മാവല്ലേ അശുദ്ധപ്പെടുത്തപ്പെട്ടിരിക്കുന്നതു്? ആവോ, അങ്ങിനെ തന്നെയാണോ? ആണെങ്കിൽത്തന്നെ അതിന്നവൾ ആരെയാണ് ശിക്ഷിക്കുന്നതു്? വിശ്വനാഥൻ തനിക്കാകാവുന്നിടത്തോളം പാതകത്തിൽ അവളെ ചാടിച്ചുകൊള്ളട്ടെ; എന്നാലും, ആയാളെ ശിക്ഷിക്കുന്നതിന്നു പോയിട്ട്, കരുണയറ്റ ഒരു വാക്കു പറയുന്നതിന്നുകൂടിയും തനിക്കു ശക്തിയില്ല എന്നു് ഉറപ്പുപറയാം. ഈ ലോകത്തിൽ തന്നെച്ചൊല്ലി ഒരുതുള്ളി കണ്ണീർ പൊഴിക്കുന്നതിന്നു വിശ്വനാഥനല്ലാതെ ആരാണുള്ളതു്? ആ ആളുടെ നേൎക്കാണോ അവൾ തന്റെ ഹൃദയത്തെ കഠിനമാക്കിത്തീൎക്കേണ്ടതു്? തന്റെ മനസ്സിന്റെ ദൌർബ്ബല്യവും ചാപല്യവുമാണ് തന്നെ ഇത്തരസ്ഥിതിയിൽ അകപ്പെടുത്തിയിരിക്കുന്നതു് എന്നു അവൾക്കറിയാം. തന്റെ മനോവേദനയെ അവൾ മറച്ചുവെയ്ക്കാതെ പുറത്തേയ്ക്കു വിട്ടുകളഞ്ഞു. പക്ഷേ, അതിൽ ഒരു പങ്കു പറ്റുന്നതിന്നു് ഒരാളും ഉണ്ടാവുകയില്ലെന്നായിരുന്നു അവൾ വിചാരിച്ചുപോയതു്. എന്നാൽ അതിന്നു നേരെ വിപരീതമായ വിധത്തിൽ ഒരാൾ വന്നു് സന്തോഷപൂർവ്വകം അതിൽ ഒരുഭാഗം വാങ്ങുന്നതിന്നു സന്നദ്ധനായിത്തീൎന്നിരിക്കുന്നു. രോഗമെന്തെന്നും, അതിന്നുള്ള ചികിത്സാവിധി ഇന്നതാണെന്നും അവൾക്കറിയാം; പക്ഷേ, ചികിത്സിക്കുന്നതിന്നാളും അവൾ ശക്തയല്ല. ഇതിന് അവൾ തന്നെയാണ് അപരാധിനി. അതുകൊണ്ട് അവൾതന്നെ വേണം ശിക്ഷയനുഭവിക്കുവാൻ.

ഉമ തന്റെ മുറിയുടെ ജനലിന്നിടയിൽക്കൂടെ പുറത്തേയ്ക്കു നോക്കിയപ്പോൾ, ലോകം മുഴുവൻ നിറയത്തക്കവണ്ണമുള്ള മനോവ്യഥയും പ്രേമവായ്പും വഴിയുന്ന നോട്ടത്തോടെ നില്ക്കുന്ന വിശ്വനാഥന്റെ മുഖമാണ് കണ്ടത്. അവൾ പെട്ടെന്നൊഴുന്നീറ്റ് നെടുതായൊന്നു നിശ്വസിച്ചുകൊണ്ട്, കൊടുതായ കിതപ്പോടെ എന്തോ ചില അക്ഷരങ്ങൾ പുറത്തേയ്ക്കു വിട്ടു. "എന്നെ ഇനിയും പാപക്കുഴിയിൽ പിടിച്ചു താഴ്ത്തേണ്ട" എന്ന് അവസാനത്തിൽപ്പറഞ്ഞ വാക്കുകൾമാത്രം വിശ്വനാഥൻ വ്യക്തമായിട്ടു കേട്ടു.

വിശ്വനാഥൻ വിഹ്വലവും വിവൎണ്ണവുമായ മുഖഭാവത്തോടുകൂടി അവിടെ നിന്നുപോയി. അവരിരുവരുടേയും ഈ വക അഭിനയങ്ങൾ രംഗത്തുവരാതെ ഒളിച്ചുനിന്നു നോക്കിക്കണ്ട മൂന്നാമതൊരാൾ തന്റെ ജോലി തീൎന്നതിനാൽ തൽക്ഷണം അവിടെ നിന്നു നിഷ്ക്രമിച്ചു.

സുരേശന്റെ ജ്യേഷ്ഠസോദരിയായ ഗൃഹനായിക കാലത്ത് ഉറക്കമുണൎന്നെണീറ്റ് പുറത്തുവന്നു നോക്കുമ്പോൾ സോദരനായ സുരേശൻ മുറയ്ക്കുവിടെ ഹാജർകൊടുത്തിട്ടുണ്ട്. സോദരന്റെ അത്ഥഗൎഭമായ പാൽപ്പുഞ്ചിരി കണ്ടപ്പോൾ കാൎയ്യമെന്തോ ഒന്നുണ്ടെന്ന് മനസ്സിലാക്കിയ ഗൃഹനായിക സംഗതി എന്താണെന്ന് ആയാളോടു ചോദിച്ചു:—"സംഗതിയോ? വളരെയധികമുണ്ട്. ആവശ്യംകഴിച്ചു വേണമെങ്കിൽ പുറത്തേയ്ക്കു കൊടുപ്പാൻ കൂടിയുണ്ട്. ചേട്ടത്തി! ഞാൻ വിചാരിച്ചിരുന്നത് ലോകത്തിൽ കള്ളൻ ഞാനൊരുത്തനേ ഉള്ളുവെന്നായിരുന്നു. എന്നാൽ ഇപ്പോൾ അതേ തോണിയിൽത്തന്നെ അനേകംപേരുണ്ടെന്ന് എനിക്കു മനസ്സിലായി."

ഗൃഹനായിക ഇതുകേട്ടു തന്റെ പ്രഭാതകൃത്യങ്ങൾ വിസ്മരിച്ചുപോയി. അവർ ഉൽക്കണ്ഠയോടുകൂടി ഇങ്ങിനെ ചോദിച്ചു:—"എന്നാൽ പറയൂ. എന്താണുണ്ടായത്?"

"അങ്ങിനെ വേണ്ടതിനൊക്കെ ചോദിക്കൂ. പറയാം. നിങ്ങളുടെ പൂൎവ്വസ്സന്ന്യാസിയായ ആ ഡ്രൂൾമാസ്റ്ററില്ലേ? ആയാൾ........"

സുരേശൻ അര മണിക്കൂറോളം നേരം നൈപുണമായിരുന്നു സംസാരിക്കുവാൻ തീൎച്ചപ്പെടുത്തി.

# III

അന്നത്തെ സന്ധ്യാസമയം നിശ്ശബ്ദവും അന്ധകാരമയവുമായിരുന്നു. ആകാശവീഥിയിൽ കാർമേഘപടലങ്ങൾ വന്നു തടിച്ചുകൂടി. ഘോരമായ ഒരു പെരുമഴ പൊട്ടിച്ചാടുന്നതിനുള്ള വട്ടം എപ്പോഴും ഉണ്ടായിരുന്നു. ആകാശത്തിൽ ആകമാനം വ്യാപിച്ചു കഠിനമായ കാളിമാവ് ആ ഗൃഹത്തിലുള്ള സകലരുടെയും മുഖങ്ങളിൽ പ്രതിഫലിച്ചു കാണപ്പെട്ടു. എല്ലാവരും അവരവരുടെ ജോലികളിൽ ഏർപ്പെട്ടിരുന്നുവെങ്കിലും ആരും ഒരക്ഷരമെങ്കിലും ശബ്ദിച്ചിരുന്നില്ല. ഇത്രത്തോളം ഏകാന്തമായ നിശ്ശബ്ദത ഉണ്ടായിരുന്നില്ലെങ്കിൽകൂടിയും ആ വീട്ടുകാരുടെ ഹൃദയങ്ങളിൽ തിങ്ങിയിരുന്ന വികാരങ്ങളുടെ ബലവത്തരമായ ബഹിഃപ്രവാഹം ദൃഷ്ടിഗോചരമാകുന്നതായിരുന്നു. ആ വീട്ടിലെ ഈ വക മാററമൊന്നും ബാധിക്കാത്തവരായ രണ്ടു കുട്ടികൾ മുററത്തിരുന്ന് 'മണ്ണുകളിക്കുന്ന'തു മാത്രമേ അവിടെ സാധാരണ നിലയിൽ നിന്നു തെററാതെ കണ്ടിരുന്നുള്ളു.

ഉമയുടെ ചെറിയമ്മയായ ഗൃഹനായിക തന്റെ സഹോദരിയോടുമിച്ചിരുന്ന് എന്തോ ചിലതു് 'ചിന്തിക്കുകയും മന്ത്രിക്കുകയും' ചെയ്തുകൊണ്ടിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ മൂത്ത സഹോദരി ഇപ്രകാരം പറഞ്ഞു:—"എന്നാൽ ഇതാണ് നല്ലതു്;" അപ്പോൾ ഇളയസഹോദരി പറഞ്ഞു:—"അതേ, അതുതന്നെയാണ് വേണ്ടതു്. സംശയമുണ്ടോ? നമുക്കെല്ലാം വേണ്ടതുപോലെ ചെയ്യാം" ഇത്രയും പറഞ്ഞിട്ട് ആ സ്ത്രീ മുററത്തു കളിച്ചുകൊണ്ടിരുന്ന കുട്ടികളെ ശാസിച്ച് ബലേന പിടിച്ചുവലിച്ചുകൊണ്ടുപോന്നു. കൊടുങ്കാററടിയോടുകൂടി പെരുമഴ തകൃത്തു പെയ്തുതുടങ്ങി. കാററടിയേററ് കതകുകളും ജനവാതിലുകളുമെല്ലാം തന്നത്താനടഞ്ഞു. ഉമ അപ്പോൾ തന്റെ മുറിയുടെ വാതിൽ തുറന്നിട്ട്, പുറത്തു നടക്കുന്ന പ്രകൃതിയുടെ 'പേക്കൂത്തും' നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

കാററും മഴയും കൊണ്ടുപിടിച്ചു തകർക്കുന്നുണ്ട്. ഘോരരൂപിണിയായ വർഷാരാക്ഷസി ധൃഷ്ടമായി അട്ടഹാസം മുഴക്കിക്കൊണ്ട് നഗ്നവേഷത്തിൽ നൃത്തമാടുന്നതു കണ്ട് സകല ചരാചരങ്ങളും നടുങ്ങിപ്പോയതുപോലെ കാണപ്പെട്ടു. ഉമ, താഴത്തെ

ഞ്ഞിറങ്ങിവരുന്ന കാർമുകിൽച്ചാർത്ത് തിങ്ങി കൂരിരുളടഞ്ഞിട്ടുള്ള ആകാശമണ്ഡലത്തിന്റെ ചുവട്ടിൽ ചെന്നുനിന്നു. ആകാശത്തിന്റെ ആ കരിമുഖമാണ് അവൾക്ക് അപ്പോൾ സ്വന്തം വീട്ടുകാരുടെ മുഖങ്ങളേക്കാൾ സൌമ്യങ്ങളായിട്ടു തോന്നിയതു്.

'ചെറിയമ്മ വിളിക്കുന്നു' എന്നു ഒരു വാലിയക്കാരത്തിവന്ന് ഉമയോടു പറഞ്ഞു:—അവൾ ഒന്നും പറയാതെ ചെറിയമ്മയുടെ അടുക്കലേയ്ക്കു ചെന്നു. ചെറിയമ്മ അവരുടെ സഹോദരിയോടുകൂടി ഗൃഹനായികയുടെ പ്രൌഢിയിൽ വലിയ ഗൌരവഭാവം പൂണ്ടിരിക്കുകയാണ്. ഉമ അടുത്തെത്തിയപ്പോഴേയ്ക്കും ഗൃഹനായികയുടെ വക്ത്രഗഹ്വരത്തിൽനിന്നു ഗംഭീരമായ ഗർജ്ജനം പുറപ്പെട്ടുകഴിഞ്ഞു. "ഉമേ, നിന്റെ സാമാനങ്ങളെല്ലാം എടുത്തുകെട്ടി തെയ്യാറാക്കി വെച്ചുകൊൾക. നാളത്തെ വണ്ടിക്ക് നീ ഇവിടുന്നു പോണം."

ലേശവും പതറിച്ചക്കൂടാതെ ഉമ ധൈര്യപൂർവ്വം ഇങ്ങിനെ ചോദിച്ചു:—"അമ്മേ! എന്തിനാണ് എന്നെ ഇവിടുന്നയയ്ക്കുന്നതു്? ഞാനെങ്ങട്ടാണ് പോവേണ്ടതു്? ഞാനെന്തു പിഴച്ചു?"

"എന്റെ കുട്ടീ! ഒന്നും അറിവില്ലാത്ത പച്ചപ്പരമാർത്ഥിയുടെ ഭാവം ഇനി നീ നടിക്കണമെന്നില്ല. അതിന്റെ സമയം തീരെ തെറ്റിക്കഴിഞ്ഞിരിക്കുന്നു."

വിധവാസഹോദരി കടന്നു പറഞ്ഞു:—"ഹേ മര്യാദക്കാരത്തി! ഞാനൊന്നു പറഞ്ഞോട്ടേ? കേട്ടോ? നിന്റെ ചെമ്പു തെളിഞ്ഞുപോയി! ഇനി നിരപരാധഭാവം നടിക്കേണ്ട. കാളിന്ദിയും ഗംഗയും തമ്മിൽച്ചേരുന്ന പുണ്യസ്ഥലത്തുചെന്ന് സ്നാനം കഴിക്കുന്നതിന്ന് ഞാൻ നാളെ പ്രയാഗയ്ക്കു പോവുന്നു. അവിടുന്ന് കാശിക്കുകൂടി പോവണമെന്നുണ്ട്. നീയും എന്റെ ഒരുമിച്ച് വരണം. നിന്റെ ദുഷ്കൃതങ്ങളായ പാപങ്ങൾക്ക് എന്തെങ്കിലും ഒരു പരിഹാരമുണ്ടാകട്ടെ. എന്താ നീ എന്നെ തുറിച്ചുനോക്കുന്നതു്? ഒഴിവുകഴിവു പറഞ്ഞു പിന്മാറുവാൻ നോക്കേണ്ട. ഞാൻ ഇത്രയും ചെയ്‌വാൻ പുറപ്പെട്ടതുതന്നെ നിന്റെ അച്ഛൻ പറഞ്ഞിട്ടാണ്. അല്ലാതെ, നിന്നെപ്പോലെ ഇത്ര ഗുണശാലിനിയായ ഒരു പെൺകിടാവിന്റെ കൂട്ടുപിടിച്ചാൽ കൊള്ളാമെന്നു വെച്ചിട്ടൊന്നുമല്ല."

ഉമ തന്റെ മുറിയിലേയ്ക്കു മടങ്ങി. തുറന്നുകിടന്ന ജനലിൽക്കൂടെ അകത്തേയ്ക്കു കടന്ന മഴ ആ മുറിമുഴുവൻ നനച്ചു. ആ വകയൊന്നും അവളുടെ ദൃഷ്ടിയിൽ പെട്ടില്ല. അതുവരെയും നിത്യസഹവാസംചെയ്തു് അതിപരിചിതവും പ്രിയതരവുമായിത്തീൎന്നിട്ടുള്ള തന്റെ പരിസരങ്ങളോടെല്ലാം അവൾ യാത്രപറഞ്ഞു പിരിഞ്ഞു പോരേണ്ട സമയമാണു് ഇവിടെ സന്നിഹിതമായിരിക്കുന്നതു്. പരമാൎത്ഥത്തിൽ, വിധവയായിത്തീൎന്നിട്ടുള്ള അവൾക്കു് യാതൊരു വസ്തുവിനേയും വിട്ടുപിരിയുന്നതിൽ സങ്കടമൊട്ടും ഉണ്ടാകുവാൻ പാടുള്ളതല്ല. അങ്ങിനെ സങ്കടമുണ്ടാവുകയാണെങ്കിൽ അതു് അവൾ വിശുദ്ധയായ ഒരു വിധവയല്ല എന്നു മാത്രമേ വിശദപ്പെടുത്തുകയുള്ളു. പക്ഷേ, അവളും ഒരു സ്ത്രീതന്നെയല്ലയോ?

അതാ എവിടെ നിന്നോ വലിയ ഒരു ശബ്ദം കേൾക്കുന്നു! ശങ്കരൻ പരിഭ്രമിച്ചു് ധൃതഗതിയിൽ വീട്ടിന്നകത്തേയ്ക്കു കടന്നു. ഗൃഹനായിക സംഭ്രമത്തോടുകൂടി 'സംഗതി എന്താണ്' എന്നു ചോദിച്ചു:—ശങ്കരൻ പറഞ്ഞു:—"വല്ലാത്ത അത്യാഹിതമാണു! വല്ലാത്ത വ്യസനകരമായ വൎത്തമാനമാണു! അയാളുടെ അമ്മാവനോടു് ഞാനെന്താണു് പറയുക! വിശ്വനാഥനെ നിങ്ങളാരെങ്കിലും കണ്ടുവോ?" അതാ ഉമയുടെ ശ്രോത്രങ്ങൾ അങ്ങോട്ടു പറന്നുചെല്ലുന്നു! ശങ്കരന്റെ ഭാൎയ്യ ഇങ്ങിനെ പറഞ്ഞു:—"വിശ്വനാഥനെ ഇവിടെയെങ്ങും കണ്ടില്ല. എന്താ അയാൾക്കു് പറ്റിയതു്? ഇന്നു വീട്ടിലേയ്ക്കു പോരുന്നുണ്ടെന്നു പറയുന്നതു കേട്ടു. ഒരുപക്ഷേ അങ്ങിനെ ചെയ്തിരിക്കാം."

"വീട്ടിലേയ്ക്കു പോവുകയോ? ഈ മഴയത്തു് എങ്ങിനെ വീട്ടിലേയ്ക്കു പോവും? പോവണമെങ്കിൽ തോണി വേണ്ടയോ? തോണികയറിയെങ്ങാനും പോയിട്ടുണ്ടെങ്കിൽ കാൎയ്യം എല്ലാം ശരിയായി! ഇതാ ഇപ്പോഴാണു് യാത്രക്കാരോടുകൂടി ഒരു വഞ്ചി മുങ്ങിപ്പോയി എന്നുകേട്ടതു്."

ചെറിയമ്മയുടെ കടുത്ത ഒരു വാക്കുകേട്ടാൽപ്പോലും ധാരധാരയായി കണ്ണീർപൊട്ടി പ്രവഹിക്കുന്ന ഉമയ്ക്കു് ഇപ്പോൾ ഒരു തുള്ളിക്കണ്ണീർ പൊഴിക്കുന്നതിന്നായില്ല. അവൾ ഒരു ശിലാപ്രതിമപോലെ നിശ്ചലം നിലകൊണ്ടു. കാറ്റും മഴയും അത്യുഗ്രം

നിലച്ചിട്ടില്ല. 'നേരം നിശീഥമോടടുത്തുതുടങ്ങി'യപ്പോൾ വിഷ്ണു പരിഭ്രാന്തനായി ഓടിവന്ന് വാതിൽ ഉന്തിത്തുറന്ന്, തെങ്ങിത്തെങ്ങിക്കരഞ്ഞുകൊണ്ട് ഗദ്ഗദസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—

"ചേട്ടത്തി, വിശ്വനാഥദാദാ (ചേട്ടൻ) വെള്ളത്തിൽ മുങ്ങി മരിച്ചുപോയല്ലോ! നമ്മുടെ ബോലയാണ് പറഞ്ഞത്. ഞാൻ വാസ്തവം അറിവാൻവേണ്ടി കടവത്തു പോയിരുന്നു. അയ്യോ! ചേട്ടത്തി! എല്ലാവരും അങ്ങിനെതന്നെയാണ് പറയുന്നത്. വിശ്വനാഥദാദാ തോണി മുങ്ങിയപ്പോഴല്ലത്രേ വെള്ളത്തിൽ മുങ്ങിയത് അപ്പോൾ നീന്തി കരയ്ക്കുകയറിപോയി! പിന്നീട്, പുഴയിൽക്കൂടെ ഒലിച്ചുപോയിരുന്ന ഒരു പെൺകുട്ടിയെ പിടിച്ചു കയററി രക്ഷപ്പെടുത്തുവാൻ ശ്രമിച്ചപ്പോഴാണ് ഒരു ചുഴിയിൽപ്പെട്ടു മുങ്ങിത്താണുപോയത്. ആ കുട്ടി ഇത്രയും പറഞ്ഞ് കഠിന ശോകത്തോടുകൂടി ആ നിലത്തുവീണു കേണുതുടങ്ങി. അവന്റെ സഹോദരിയാവട്ടെ അനങ്ങാതെ ഇരുന്നതേയുള്ളു.

പിറേറന്നു നേരം പുലർച്ചയായപ്പോൾ സുരേശനും ആയാളുടെ വിധവാസോദരിയും യാത്ര പുറപ്പെട്ടു. ഇരുട്ട് അപ്പോഴും നല്ലവണ്ണം നീങ്ങിക്കഴിഞ്ഞിട്ടില്ല. അവർ ഉമയെ കാണാനായി അവളുടെ മുറിയിൽച്ചെന്നു നോക്കിയപ്പോൾ അവിടെയെങ്ങും അവളെ കാണ്മാനുണ്ടായിരുന്നില്ല. വിഷ്ണു ആ നനഞ്ഞ നിലത്തു കിടന്നുറങ്ങുന്നുണ്ട്. വീട്ടുകാരെല്ലാം ഉൽക്കണ്ഠയോടുകൂടി ഉമയെ തിരച്ചിൽതുടങ്ങി. ശംഭുചരന്റെ മാതൃ ചെന്ന്, കൂർക്കംവലിച്ചു കിടന്നുറങ്ങിയിരുന്ന ഭർത്താവിനെ പണിപ്പെട്ടു വിളിച്ചുണർത്തി.

എല്ലാവരുംകൂടി ഉമയെ തിരയുവാൻ തുടങ്ങി. അപ്പോൾ വേലക്കാരത്തി വന്ന് ഇങ്ങിനെ പറഞ്ഞു:—"കുറച്ചു മുമ്പ്, വീട്ടിന്റെ പിൻവശത്തുള്ള വാതിൽ തുറക്കുന്നതുപോലെ ഒരു ശബ്ദം കേൾക്കുകയുണ്ടായി. പൂച്ചയായിരിക്കാമെന്ന് വെച്ച് ഞാനപ്പോൾ അത്ര ശ്രദ്ധവെച്ചില്ല."

ശംഭുചരൻ വിളക്കുംകൊളുത്തിയെടുത്ത്, 'ഞാൻ അവളെ തിരയുവാൻ പോവുകയാണ്, ആരും എന്റെ കൂടെ വരേണ്ട,' എന്നു പറഞ്ഞു അവിടെ നിന്നു നടകൊണ്ടു. അപ്പോഴയ്ക്കും ഞെട്ടിയുണർന്ന് കൊട്ടിപ്പിടഞ്ഞെണീററു വന്ന വിഷ്ണു അപ്പൻ

കാണാതെ ഇരുട്ടിൽ മറഞ്ഞു് അച്ഛന്റെ പിന്നാലെ പോയി. ശംഭുചരൻ വീട്ടിന്നടുത്തുള്ള കുററിക്കാടുകളിലും പടർപ്പുകളിലും എല്ലാം കുറെ തിരഞ്ഞുനോക്കിയിട്ടു് ഒടുവിൽ പുഴക്കടവിൽ ചെന്നുനോക്കി. അവിടെ കല്പടവിന്മേൽ, മിക്കവാറും വെള്ളവസ്ത്രംകൊണ്ടു മറഞ്ഞിട്ടുള്ള ഒരു സ്വരൂപം ഇരിക്കുന്നതു കണ്ടു. അതു ഉമയല്ലാതെ മററാരുമായിരുന്നില്ല. കലങ്ങിമറിഞ്ഞു് ഘോരമായ ഇരമ്പലോടുകൂടി ഒഴുകിക്കൊണ്ടിരിക്കുന്ന ആ മഹാനദി മരണദേവതയെപ്പോലെ ഭയങ്കരമായി, അവളുടെ മൃദുലങ്ങളായ പാദങ്ങളിൽ അലച്ചടിച്ചുകൊണ്ടു് പാഞ്ഞുപോകുന്നതു് അവൾ അറിയുന്നതേയില്ല. ഘോരമായടിക്കുന്ന കാററത്തു് ചലിച്ചുകൊണ്ടിരിക്കുന്ന ശംഭുചരന്റെ വിളക്കിന്റെ വെളിച്ചം, ഇരുട്ടടഞ്ഞ ആ പ്രദേശത്തു് ഉരകല്ലിലെ സ്വർണ്ണരേഖപോലെ മിന്നി. ആകാശത്തിൽനിന്നു കൊടുങ്കാററടിച്ചു താഴത്തു തള്ളിയിട്ടിട്ടുള്ള സായന്തനനക്ഷത്രം ആണോ എന്നു തോന്നാവുന്ന ഉമയുടെ അടുക്കൽച്ചെന്നു് ശംഭുചരൻ ഇങ്ങിനെ ശബ്ദിച്ചു:—“ഉമേ, അവിടുന്നെണീക്ക്—പുറപ്പെടാനുള്ള സമയമായി.”

ഉമ ഒന്നും പറയാതെ അവിടെനിന്നെഴുനീററു് പിതാവിനെ പിന്തുടർന്നു. വിഷ്ണു അവളുടെ കയ്യിൽ കടന്നുപിടിച്ചിട്ടു്, “ചേട്ടത്തി, ഇതുവരെ എവിടെയായിരുന്നു?” എന്നു ചോദിച്ചു. ശംഭുചരൻ അവനെ പിടിച്ചു മാററിയിട്ടു്, ‘പോ, നിന്റെ ചേട്ടത്തിയോടു നിനക്കിനി സംസാരിപ്പാൻ പാടില്ല. വിട്ടുപോ’ എന്നു ശാസിച്ചു.

അധികം താമസിക്കാതെ തന്നെ താൻ ജനിച്ചുവളർന്ന തന്റെ പ്രിയപ്പെട്ട മാതൃഭൂമിയോടു പിരിഞ്ഞു് ഉമ ഏററവും അപരിചിതമായ ഒരു പുതിയ ലോകത്തിലേയ്ക്കു യാത്ര പുറപ്പെടുവാൻ നിർബ്ബന്ധയായിത്തീർന്നു. അന്നത്തെ വണ്ടിയിൽ സ്ത്രീകൾക്കിരിക്കുവാനുള്ള മുറിയിൽ ആൾത്തിരക്കു് അധികമുണ്ടായിരുന്നതിനാൽ ഇരിക്കുന്നതിന്നിടം തീരെയുണ്ടായിരുന്നില്ല. ഉമ വണ്ടിയുടെ ജനലിന്നടുത്തു് ഒരിടത്തു് ഞെരുങ്ങിക്കൂടി. അവൾ, ജനലിൽക്കൂടെ തല പുറത്തേയ്ക്കു നീട്ടിക്കൊണ്ടു്, ക്രമേണ കാഴ്ചയിൽനിന്നു മറഞ്ഞുതുടങ്ങുന്ന തന്റെ ജന്മഭൂമിയായ ഗ്രാമത്തെ മുഴുത്ത മനോവികാരത്തോടുകൂടി നോക്കിക്കൊണ്ടിരുന്ന ഉമയുടെ

കൂടെയുണ്ടായിരുന്ന രണ്ടു സ്ത്രീകൾ, മറ്റാരെയും, ഇരിപ്പാൻ സ്ഥലം കൊടുക്കാതെയിരുന്ന മററുള്ള സ്ത്രീയാത്രക്കാരോട് 'യുദ്ധം വെട്ടി'ക്കൊണ്ടുമിരുന്നു.

## IV

നേരം സന്ധ്യയോടു സമീപിച്ചു. ഗംഗയിലെയും യമുനയിലെയും പ്രവാഹങ്ങൾ തമ്മിൽ മേളിച്ച് ഒന്നായി ഓളംവെട്ടി ഉരുക്കൊണ്ടു കടലിലേയ്ക്കു പായുന്നു. ഗംഗ തന്റെ തരളങ്ങളായ തരംഗകരങ്ങൾകൊണ്ട്, അടുക്കൽ വരുന്ന കാളിന്ദിയെ കൈയ്യുപിടിച്ച് കൂട്ടിക്കൊണ്ടുപോകുന്ന ആ കാഴ്ച ഇലോകം കൌതുകജനകംതന്നെയാണ്. തീർത്ഥയാത്രക്കാരുടെ ബാഹുല്യത്താൽ തിക്കംതിരക്കമായി, പകൽ മുഴുവനും പഴുതില്ലാതെയിരുന്ന സ്നാനഘട്ടങ്ങളെല്ലാം ക്രമേണ ശൂന്യങ്ങളായിത്തീൎന്നുതുടങ്ങി. ആ സമയത്ത് മൂന്നു സ്ത്രീകൾ ഒരു സ്നാനഘട്ടത്തിന്നടുക്കൽ വന്നുനിന്നു. മൂന്നുപേരും വൈധവ്യസൂചകമായ വെള്ളവസ്ത്രമാണ് ധരിച്ചിട്ടുള്ളത്. ഒന്നാമത്തെ സ്ത്രീ ഒരു വേലക്കാരത്തിയാണെന്ന് പ്രഥമദൃഷ്ടിയിൽതന്നെ മനസ്സിലാകും. രണ്ടാമത്തെ സ്ത്രീ ഒരു സ്ഥൂലവിഗ്രഹയും ഗംഭീരാകൃതിയുമാണ്. മൂന്നാമതു കാണുന്ന സ്ത്രീ ഒരു ചെറുപ്പക്കാരിയാകുന്നു. അവളുടെ നീലങ്ങളായ നീണ്ട നയനങ്ങൾ നാലുപാടും ചഞ്ചലമായ നോട്ടങ്ങളാണ് വിട്ടുകൊണ്ടിരിക്കുന്നത്.

തടിച്ചു മദ്ധ്യവയസ്കയായ സ്ത്രീ കൎക്കശമായ സ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:— "ആ കാശിനുകൊള്ളാത്ത കിഴവൻ ശാസ്ത്രി ബ്രാഹ്മണൻ എവിടെപ്പോയി? ഒരു ക്ഷുരകനെ അന്വേഷിച്ചു പോയിട്ട് നാഴിക നാലായി. നമ്മളിനി എപ്പഴാണ് വീട്ടിലെത്തുക? ഞാൻ വാത്തളരപ്പെടുകയാണ്!"

തൽക്ഷണം വൃദ്ധനായ ഒരു 'ശാസ്ത്രി' ബ്രാഹ്മണൻ, വഴിനീളെ തെണ്ടിയലഞ്ഞുനടക്കുന്ന ക്ഷുരകന്മാരിൽ ഒരുത്തനേയും കൂട്ടിക്കൊണ്ട് അവിടെ വന്നു. ഗംഗയും യമുനയും തമ്മിൽ മേളിക്കുന്ന പാവനമായ ആ പുണ്യസ്ഥലത്ത് വെച്ച് ശിരോമുണ്ഡനം ചെയ്യുന്നതു ഇലോകം പുണ്യകരമായ ഒരു കൎമ്മമാണുപോൽ! ക്ഷുരകൻ ഒരററത്തിരുന്ന് തന്റെ ഭാണ്ഡസഞ്ചിയെടുത്തുവെച്ചു തുറന്ന് ജോലിക്കു വേണ്ട സാമഗ്രികൾ എടുത്തു പുറത്തു വെച്ചു.

ഉടനെ അവരിൽ പ്രായംകൂടിയ സ്ത്രീ, ചെറുപ്പക്കാരിയായ സ്ത്രീയെ നോക്കി, "ഒന്നു വേഗം ആട്ടെ; നമുക്ക് പോവാൻ വൈകി" എന്നുപറഞ്ഞു.

ആ യുവതിയായ സ്ത്രീയാവട്ടെ, കത്തിക്കൂട്ടി കേൾക്കാത്ത ഭാവവും നടിച്ച് യമുനയിലെ നീലിമ തിരണ്ട തിരമാലകൾ ഗംഗയുടെ വെൺമപൂണ്ട വക്ഷോഭാഗത്തെയ്ക്ക് സന്തോഷസമേതം ചെന്നുവീഴുന്നതും നോക്കിക്കൊണ്ടു നിന്നു. സംഘത്തിലെ നായികയായ സ്ത്രീ അവളുടെ ആ നിലകണ്ട് കോപിഷ്ഠയായ് മുമ്പോട്ടു ചെന്ന് അവളെ ക്ഷുരകനിരിക്കുന്നേടത്തെയ്ക്കു പിടിച്ചുവലിച്ചുകൊണ്ടു ചെന്നു. ക്ഷുരകൻ ഒരു കയ്യിൽ കത്തിയെടുത്ത്, മറ്റെക്കയ്യുകൊണ്ട് അവളുടെ അഴിഞ്ഞുചിന്നിയ തലമുടിയിന്മേൽപ്പിടിച്ചു. യുവതിയാകട്ടെ, കഠിനമായ വിറയലോടെ ക്ഷുരകന്റെ കയ്യിൽ നിന്ന് തന്റെ തലമുടി വലിച്ചു വേർപെടുത്തിക്കൊണ്ട് "തന്റെ മുടി തൊടരുത്" എന്നു ഗൌരവമായി ശാസിച്ചു. വിശ്വനാഥന്റെ കരപല്ലവസ്പർശത്താൽ പവിത്രീഭൂതമായിത്തീർന്നിട്ടുള്ള തന്റെ തലമുടിയെ തന്നിൽ നിന്ന് വേർപെടുത്തിക്കളയുകയോ, മറ്റൊരുത്തന്റെ കരസ്പർശത്താൽ അശുദ്ധമാക്കിത്തീർക്കുകയോ ചെയ്യുന്നത് അവൾ എങ്ങിനെ സമ്മതിക്കും? അവളുടെ കൂട്ടുകാരുടെ മുഖങ്ങൾ കോപത്താൽ കലുഷിതങ്ങളായിത്തീർന്നു. വൈദികബ്രാഹ്മണൻ കോപാക്രാന്തനായി അവളുടെ അടുത്തെയ്ക്കു ചെന്നു. നിരാധാരയായ ആ യുവസുന്ദരിയുടെ നേത്രങ്ങൾ ക്രൂരന്മാരായ നായാട്ടുകാർ ആട്ടിയോടിച്ചുകൊണ്ടുപോരുന്ന ഭീതയായ മാൻപേടയുടെ കണ്ണുകൾപോലെ ഭയത്താൽ വിഹ്വലങ്ങളും, സംഭ്രമത്താൽ ചഞ്ചലങ്ങളും ആയിച്ചമഞ്ഞു. അവൾ വിത്രസ്തയായി നാലുപാടും ഒന്നു നോക്കി. ക്രൂരങ്ങളും നിർദ്ദയങ്ങളുമായ നോട്ടങ്ങളല്ലാതെ, അനുകമ്പയുടെ ഒരു നിഴൽപോലും അവളെവിടെയും കണ്ടില്ല.

അന്ധകാരം ക്രമേണ ലോകത്തെ ഗ്രസിച്ചുതുടങ്ങി. ഭയങ്കരമായ ഒരു നിശ്ശബ്ദത എങ്ങും വ്യാപിച്ചു. വൈദികബ്രാഹ്മണൻ അവിടത്തെ ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ട് ഉമയെ ബലേന പിടിച്ചുവലിച്ചു. അവൾ ആ പിടിയിൽ പെടാതെ, അയാളെ തട്ടി നീക്കി, ഉറക്കെക്കൂകി കുതിച്ച് നദിയിലെയ്ക്കു ഹാ കഷ്ടം!

എട്ടത്തുചാടി!! ..............................................................................................

..............തിരമാലകളുടെ മേലെ തുള്ളിമറിയുന്ന വെള്ളത്താമരപ്പൂപോലെ ലാലസിച്ചിരുന്ന ഉമയുടെ കോമളമായ മുഖം സന്ധ്യയിലെ മങ്ങിയ വെളിച്ചത്തിൽ ഒരുതവണ കൂടി വെളിയിൽ കാണപ്പെട്ടു. ഉത്തരക്ഷണത്തിൽ, കറുത്തിരുണ്ട ഒരു തിരമാല വന്ന് അവളുടെ ശിരസ്സിനെ അടിച്ചു താഴ്ത്തി വെള്ളത്തിൽ മുക്കിക്കളഞ്ഞു!

(൦)

# എന്റെ പുനർവിവാഹം



എന്റെ അച്ഛൻ എന്നെ ചെറുപ്പത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനല്ലാ ഏർപ്പെടുത്തിയത്. അച്ഛൻ ഒരു സംസ്കൃതപണ്ഡിതനായിരുന്നതുകൊണ്ട്, എന്നേയും സംസ്കൃതം പഠിപ്പിക്കണമെന്നു നിശ്ചയിച്ചു; പ്രസിദ്ധപണ്ഡിതനായ ഭട്ടാചാര്യരുടെ അടുക്കെ കൊണ്ടുപോയാക്കി. ഈ ഭട്ടാചാര്യർ അക്കാലത്തു വടക്കൻദിക്കുകളിലെല്ലാം സുപ്രസിദ്ധനും സ്വാതന്ത്ര്യസ്വാതന്ത്ര്യനുമായ ഒരു വിദ്വാനായിരുന്നു. ഞാനദ്ദേഹത്തിന്റെ അടുക്കെ അല്പം ചില കാവ്യങ്ങളും നാടകങ്ങളുമൊക്കെ പഠിച്ചു. പഠിപ്പിൽ അത്യധികം ശ്രദ്ധയും ഉത്സാഹവും പ്രദർശിപ്പിച്ചിരുന്നതിനാൽ ഗുരുനാഥന് എന്റെ പേരിൽ വലിയ പ്രതിപത്തിയായി. എന്റെ പഠനത്തിൽ അദ്ദേഹം വളരെയധികം നിഷ്കർഷ കാണിച്ചുവന്നു. ക്രമത്തിൽ വ്യാകരണം, അലങ്കാരം, തർക്കം മുതലായ ശാസ്ത്രങ്ങളും വായിച്ചുതുടങ്ങി. ഭട്ടാചാര്യരുടെ അനുഗ്രഹത്താൽ എന്റെ വിദ്യാഭ്യാസം ഒരുവിധം തൃപ്തികരമായിരുന്നു. അല്പകാലംകൊണ്ട് ഞാൻ കാവ്യനാടകാലങ്കാരാദികളിൽ പ്രശംസനീയമായ വ്യുൽപത്തി സമ്പാദിച്ചു. ഗുരുനാഥന്റെ അനുമതിയോടുകൂടി പതിനെട്ടാമത്തെ വയസ്സിൽ വിദ്യാഭ്യാസം മതിയാക്കി സ്വദേശത്തേയ്ക്കുതന്നെ പോന്നു.

വിദ്യാഭ്യാസം മതിയാക്കി ഗൃഹത്തിൽ വന്നതിന്റെ ശേഷം എനിക്കു വർത്തമാനപ്പത്രങ്ങളിലേയ്ക്കു ലേഖനമെഴുതുന്നതിൽ വലിയ 'കമ്പ'മായിത്തീൎന്നു. ഇന്ദുകാന്തഭട്ടാദീക്ഷിതരവർകൾ നടത്തിയിരുന്ന "സിദ്ധാന്തചന്ദ്രിക" എന്ന പത്രത്തിലേയ്ക്കു ലേഖനങ്ങൾ എഴുതിത്തുടങ്ങി. പല പുസ്തകങ്ങളും വായിച്ചു ശ്രദ്ധയോടെ എഴുതിയിരുന്ന എന്റെ ലേഖനങ്ങളെല്ലാം സാരള്യയിഷ്ടങ്ങളായിരുന്നു. തന്നിമിത്തം പത്രാധിപൎക്കെന്നിൽ വലിയ സ്നേഹമായി. "സിദ്ധാന്തചന്ദ്രിക"യോടൊപ്പം എന്റെ കീൎത്തിചന്ദ്രികയും ദിക്കൊക്കെ സഞ്ചരിച്ചുതുടങ്ങി.

എനിക്കു വയസ്സിരുപതായി. യൌവ്വനം എന്നെ ഗൃഹസ്ഥാശ്രമത്തിലേയ്ക്കു ക്ഷണിച്ചുതുടങ്ങി. അച്ഛൻ എനിക്ക് അനുരൂപയായ വധുവിനെ തേടിത്തിരഞ്ഞു വിഷമിച്ചു. ഒരു സഹൃദയനായ എന്റെ ഭാൎയ്യയായിരിക്കത്തക്ക പഠിപ്പും യോഗ്യതയും തികഞ്ഞ കന്യകകൾ ആക്കാലത്ത് അവിടങ്ങളിൽ ദുർല്ലഭം തന്നെയാണെന്നു പറയാം. അച്ഛനും ഇരുനാഥനുംകൂടി ആലോചിച്ച് ബങ്കാളത്തിലെങ്ങും സുപ്രസിദ്ധനായ സത്യകാന്തഭട്ടാരക ദീക്ഷിതരുടെ മകൾ "സരോജിനി" എന്ന കന്യകയെ എനിക്കു ഭാൎയ്യയായി തിരഞ്ഞെടുത്തു. ഇതിൽ ഇരുനാഥനാണ് മുൻകടന്നുത്സാഹിച്ചതെന്നുകൂടി പറഞ്ഞുകൊള്ളട്ടെ. പറയത്തക്ക വിദ്യാഭ്യാസമൊന്നുമില്ലെങ്കിലും, സൌഭാഗ്യം, സൌശീല്യം, കലീനത മുതലായ ഗുണങ്ങളാൽ "സരോജിനി" എനിക്കനുരൂപയാണെന്നു പലരും പറയുന്നതു ഞാൻതന്നെ കേട്ടിട്ടുണ്ട്. ഏറെത്താമസിയാതെ അടുത്ത ഒരു ശുഭമുഹൂൎത്തത്തിൽ വിവാഹം സാഘോഷമായി നടത്തപ്പെട്ടു. സരോജിനിയെ കണ്ടപ്പോൾ നാട്ടുകാർ പറയുന്നതു ഏതാണ്ടു യഥാർത്ഥമാണെന്നു എനിക്കും തോന്നി. ശൈശവസാമ്രാജ്യത്തിൽ മഹാരാജ്ഞീപദമലങ്കരിച്ചിരുന്ന "സരോജിനി" എന്റെ മാനസഭൃംഗത്തിനൊരു സരോജിനിതന്നെയായിരുന്നു.

വിവാഹത്തിനു ശേഷം എന്റെ താമസം വിരാടത്തിലും ഭാൎയ്യയുടെ താമസം ബങ്കാളത്തിലുമാണ്. വിവാഹിതയായിട്ടും വധു പിതൃഗൃഹത്തിൽത്തന്നെയാണ് താമസിച്ചിരുന്നത്. ശൈശവവിവാഹത്തിന്റെ പ്രത്യക്ഷഫലങ്ങളിൽ ഒന്നാണല്ലോ ഇത്! എത്ര തന്നെ ആഗ്രഹിച്ചിട്ടും എനിക്കു സരോജിനിയെ ഒരു നോക്കു കാ

ഞാൻ സാധിച്ചിരുന്നില്ല. വിനോദത്തിനുവേണ്ടി "സിദ്ധാന്തചന്ദ്രിക"യെത്തന്നെ നിരന്തരം ആശ്രയിച്ചുപോന്നു. വിരഹികൾക്കു ചന്ദ്രിക ഉൽക്കണ്ഠോദ്ദീപകമാണെങ്കിലും, സഹൃദയനും, കവിയുമായിരുന്ന എന്നെസ്സംബന്ധിച്ചിടത്തോളം അതു വിനോദോപായമായിട്ടുതന്നെയാണ് പരിണമിച്ചത്. മാസ്റ്റു താനമ്മിളയെയാണെന്നു വന്നപ്പോഴും എന്റെ സാഹിത്യപരിശ്രമം നിഷ്ഫലമാണെന്നു തോന്നിത്തുടങ്ങി; അതോടുകൂടി എനിക്കു സ്ത്രീവിദ്യാഭ്യാസത്തിൽ ഒരു പുച്ഛമാണ് ജനിച്ചത്. തനിക്കു കിട്ടാൻ ഇടയില്ലെന്നുള്ളതിൽ അപരാഗം ജനിക്കുന്നതു സാധാരണമാണല്ലോ. തന്റേതു നല്ലതാണെന്നു വിചാരിക്കുന്നതും ഒട്ടും അപ്രകൃതമല്ല. എന്റെ മാസ്റ്റു വിദ്യാഭ്യാസവിരോധിനിയായതുകൊണ്ട് സ്ത്രീവിദ്യാഭ്യാസം നിന്ദ്യമാണെന്നു ഞാൻ "സിദ്ധാന്തചന്ദ്രിക"യിൽ പലകുറിയും പ്രബലമായുപന്യസിച്ചു.

പത്രരംഗത്തിൽ കയറി മാസങ്ങളാറും കഴിച്ചു തിരുതിരുതൽക്ക് ഇന്നോളം എനിക്കൊരു പ്രതിയോഗിയുണ്ടായിട്ടില്ല. ഇപ്പോൾ, ആഹാ, ഇതാ പ്രഥമമായി ഒരു അബല എന്നെ സാഹിത്യപ്പോരിനു വിളിച്ചിരിക്കുന്നു! വിദുഷിയായ അവളുടെ പേർ "നന്ദിനി" എന്നാണ്. ചെറുപ്പത്തിലെ ചോരത്തിളപ്പുനിമിത്തം പോരിനു വിളിച്ചത് അബലയാണെങ്കിലും ഞാനൊട്ടും പിന്നോക്കമൊഴിച്ചില്ല. ശരിയായി കളരിയിൽ കയറി അഭ്യാസമാർഗ്ഗം വശത്തിയ എനിക്കു നന്ദിനിയും തൃണവും തുല്യമായിത്തോന്നി. എന്റെ ലേഖനങ്ങൾക്കു മറുതെഴുതിയ നന്ദിനിയുടെ ലേഖനങ്ങളെ മുഴുവൻ ഞാൻ പ്രത്യുത്തരം തെറ്റുതു ഖണ്ഡിച്ചു. അബലയാണെങ്കിലും നന്ദിനിയൊട്ടും ഒഴികഴി വകയില്ല. ലേശവും പതറാതെ അവളും എതിർത്തുകൊണ്ടിരുന്നു. "പരിഷ്കൃതവും, പരിശുദ്ധവുമായ വിജ്ഞാനം സിദ്ധിക്കാതെ ഉൽകൃഷ്ടവിദ്യാഭ്യാസം ലഭിച്ചവരാണെന്നു നടിക്കുന്ന പുരുഷന്മാർ, ദുരഭിമാനംകൊണ്ടും അസൂയയാലുമാണ് സ്ത്രീവിദ്യാഭ്യാസത്തെ പഴിക്കയും പരിഹസിക്കയും ചെയ്യുന്നതെന്നും" മറുമായി അവൾ പുരുഷവർഗ്ഗത്തെ അടച്ചു പരിഹാസമായാക്ഷേപിച്ചുതുടങ്ങി. ഞാനൊട്ടും കുറഞ്ഞില്ല. "ചന്ദ്രിക"യുടെ ഒരു ഭാഗത്തു പുരുഷന്മാരെ നിന്ദിച്ചു നന്ദിനിയും, മറുഭാഗത്തു സ്ത്രീവർഗ്ഗത്തെ ദുഷിച്ചു ഞാനും കടന്നുകൂടി. ഇങ്ങിനെ മാസങ്ങൾ പലതു കഴിഞ്ഞു. ഇനിയും ഞങ്ങളുടെ വാക്പ്രതി

വാദം നിലച്ചിട്ടില്ല. ഒരുതവണ ഞാൻ സ്ത്രീകളെ ദുഷിക്കുന്ന കൂട്ടത്തിൽ ഇത്രയും ഉപന്യസിച്ചിരുന്നു:—"സ്ത്രീവിദ്യാഭ്യാസം കുറേശ്ശ നടപ്പിലിരിക്കുന്നതുകൊണ്ടാണ്, സ്ത്രീകളിൽ ചിലരിങ്ങിനെ ദുഷിച്ചുപോകുന്നതു്. "ന സ്ത്രീസ്വാതന്ത്ര്യമർഹതി" എന്നതെല്ലാം പണ്ടായിരുന്നു. ഇപ്പോൾ അതു് ഏട്ടിൽ മാത്രമേയുള്ളൂ. ഇവർക്കല്പമൊക്കെ അറിവാൻ സാധിച്ചാൽപ്പിന്നെ പാണ്ഡിത്യത്തിലുള്ള ദുരഭിമാനത്തിന്നൊരു കയ്യുംകണക്കുമില്ല. "മൃച്ഛകടിക"ത്തിലെ വിദൂഷകൻ പറഞ്ഞതുപോലെ സ്ത്രീകൾ സംസ്കൃതം പഠിക്കുന്നതു കാണുമ്പോഴാണ് എനിക്കു വല്ലാതെ ചിരിവരുന്നതു്. സംസ്കൃതം സംസാരിക്കുന്ന സ്ത്രീയും, മൂക്കുകുത്തി കയറിട്ട കടിഞ്ഞൂൽ പശുവും ഒരുപോലെയായിട്ടാണ് എനിക്കു തോന്നീട്ടുള്ളതു്." ഇത്രയും പറഞ്ഞപ്പോഴേയ്ക്കു നന്ദിനിയുടെ മട്ടൊക്കെയൊന്നു മാറി. അടുത്ത ലക്കത്തിൽത്തന്നെ അതാ, അവൾ ചൊടിച്ചെഴുതുന്നു! ഇതെന്തൊരക്രമം? മഹതികളായ മഹിളമാരുടെ മാഹാത്മ്യത്തിന്നു മാലിന്യം വരുത്തുന്നതിന്നായി പുരുഷവൃഷഭന്മാർ എന്നു നടിക്കുന്ന കൂട്ടർ കാണിക്കുന്ന പരാക്രമം കേമംതന്നെ! ആവട്ടേ, തരക്കേടില്ല. ഈ നന്ദിനിയെ "നഃ കേവലാനാം പയസാം പ്രസൂതിമവേഹി മാം കാമദുഘാം പ്രസന്നാം" എന്നുതന്നെ കരുതിക്കൊള്ളണം. എന്നാൽ, വിദൂഷകൻ പറഞ്ഞതിന്റെ അവശിഷ്ടം മറന്നുപോയോ? ഞാൻ പറയുന്നതാവാം; പുരുഷൻ വീണവായിക്കയും പാട്ടുപാടുകയും ചെയ്യുന്നതു കാണുമ്പോഴാണ് എനിക്കു വല്ലാതെ പുച്ഛം തോന്നുന്നതു്. പാട്ടു പാടുന്ന പുരുഷനും ഉണക്കപ്പൂമാല കഴുത്തിലിട്ടു മന്ത്രമുച്ചരിക്കുന്ന വൃദ്ധപുരോഹിതനും ഒരുപോലെയാണ്." ഇങ്ങിനെ എഴുതി നന്ദിനി എന്നെ കണക്കിലധികം നാണിപ്പിച്ചു.

ഞങ്ങളുടെ വാദപ്രതിവാദത്തിന്റെ പര്യവസാനം ഇങ്ങിനെയാണ്. നന്ദിനിക്കു സിദ്ധിച്ച ഒട്ടേറെയായ മനഃപരിഷ്കാരവും വിജ്ഞാനവുമോർത്തപ്പോൾ, ശത്രുപക്ഷത്തിലുള്ള എനിക്കുപോലും വലിയ വിസ്മയവും ബഹുമതിയും ജനിച്ചു. ചന്ദ്രികാപത്രാധിപർ എന്റെ സ്നേഹിതനാണെങ്കിലും ഇക്കാര്യത്തിൽ നന്ദിനിയുടെ ഭാഗത്താണ് നിന്നതു്. ഈ സമരത്തിൽ വിജയം നേടിയതു നന്ദിനിയാണെന്നു പറഞ്ഞു പത്രാധിപരവർകൾ സ്ത്രീവി

ദ്യാഭ്യാസം ശുഭോദൎക്കമായി പരിണമിക്കുമെന്നതിലേയ്ക്കു നന്ദിനിയെത്തന്നെ ദൃഷ്ടാന്തമായി ഒരുപാടു പ്രശംസിച്ചെഴുതിയിരുന്നു!

ഇന്നേവരെയും ഒരു ദിക്കിൽ നിന്നും പരാജയം നേരിടാതെ നല്ല വിലയും നിലയും നേടിയ ഞാൻ ഇപ്പോളിതാ, ഒരബലയോടു പിടിച്ചു തീരെ തോററുപോയിരിക്കുന്നു! ആകപ്പാടെ എന്റെ കാൎയ്യം 'എടുപ്പാനും കൊടുപ്പാനുമില്ലാതായി.' പററിപ്പോയ പരാജയവും പരിവാദവും ഓൎത്തോൎത്തു് എനിക്കു വലിയ വെറുപ്പും വ്യസനവും ലജ്ജയുമായി. നന്ദിനിയോടുള്ള വെറുപ്പുമൂലം സ്ത്രീലോകത്തിലാകെ എനിക്കു വിദ്വേഷം തോന്നി. അതു സരോജിനിയിൽ ഉണ്ടായിരുന്ന അനുരാഗത്തേയും ഒന്നിളക്കിമറിക്കാതിരുന്നില്ല. അക്കാലത്തു് എനിക്കു ഏതൊരു ദശയാണോ അത്യന്തദുസ്സഹമായി തോന്നിയിരുന്നതു്, നിരങ്കുശമായ ദൈവം ആ ദശയെത്തന്നെ എത്തിച്ചു. സരോജിനിയുടെ "ഋതുശാന്തിമുഹൂൎത്തം" സമീപിച്ചു. ആ സന്ദൎഭത്തിൽ പൌരോഹിത്യം വഹിച്ചതു് എന്റെ ആചാൎയ്യൻ തന്നെയാണ്. ഞാൻ നന്ദിനിയോടു തോററ സംഗതി വടക്കൻദിക്കുകളിൽ മുഴുവൻ പ്രസിദ്ധമായിരുന്നതുകൊണ്ടു് ആചാൎയ്യന്റെ മുഖത്തു നോക്കാൻ പോലും ഞാൻ ലജ്ജിതനായിത്തീൎന്നു. അദ്ദേഹമാവട്ടെ ഒന്നും അറിയാത്ത ഭാവത്തിൽ ശാന്തിമുഹൂൎത്തത്തിനു വേണ്ട കൎമ്മങ്ങളെല്ലാം നിൎവ്വഹിച്ചു. ഋതുശാന്തി കഴിഞ്ഞതിന്റെ ശേഷം, ഗുരുകല്പനയാൽ വധുവിനോടുകൂടി ഞാൻ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു.

സരോജിനിയോടുകൂടി ഗൃഹത്തിലേയ്ക്കു മടങ്ങിവന്ന എനിക്കു ലോകമാകപ്പാടെ ഒന്നു പുതുതായിത്തോന്നി. നന്ദിനീകഥ സ്മരണയിൽനിന്നു മറഞ്ഞു. നവയൌവനാവസ്ഥയിലിരുന്ന സരോജിനി, ബാലാരുണകിരണങ്ങളേററുല്ലസിച്ച സരോജിനിയെപ്പോലെ എന്റെ കണ്ണുകൾക്കു കൌതുകം വളൎത്തി. ലജ്ജാവിവശയായ ഭാൎയ്യയോടു സമേതനായ എനിക്കു് അന്നത്തെ ദിവസങ്ങളിൽ മഹോത്സവം തന്നെയായിരുന്നു. "ദൃഷ്ടാദൃഷ്ടി മധോദദാതി കുരുതേ നാലാപമാഭാഷിതാ ശയ്യായാം പരിവൃത്യതിഷ്ഠതി ബലാദാലിംഗിതാ വേപതേ" എന്ന നിലയിലുള്ള സരോജിനിയെ എത്രതന്നെ നോക്കീട്ടും എന്റെ നേത്രങ്ങൾക്കു തൃപ്തിവന്നില്ല.

ഒരു സഹൃദയനായിരുന്നതുകൊണ്ട്, നല്ല കവിതകൾ പലതും എനിക്കു മുഖപാഠമായിരുന്നു. ഞാനതു് ഇടയ്ക്കിടയ്ക്കു സരോജിനിയുടെ അടുക്കലും പ്രയോഗിക്കാതിരുന്നില്ല. പക്ഷെ, 'പോത്തിന്റെ ചെവിയിൽ വീണ വായിക്കുന്നതുപോലെ'യാണ് അതു പരിണമിച്ചതു്. ഞാൻ ശ്ലോകങ്ങൾ ചൊല്ലുമ്പോഴൊക്കെയും അവൾ സഹജമായ ലജ്ജവിട്ടു പരിഹാസപൂർവ്വകം എന്നെ നോക്കിച്ചിരിക്കുക പതിവായിരുന്നു. എനിക്കതും അപ്പോൾ രസംതന്നെ. അനഭിജ്ഞയായ അവൾക്കെങ്ങിനെ അവയുടെ രസമറിവാൻ സാധിക്കുന്നു? എന്തായാലും അവളിൽ എനിക്കു പ്രതിദിനം പ്രേമം വർദ്ധിച്ചുതന്നെ വന്നു.

സരോജിനിയുടെ കാര്യത്തിൽ ഒരു ന്യൂനതമാത്രമേയുള്ളു. അതു മറെറാന്നുമല്ല. രൂപലാവണ്യാപഗിയായ അവൾക്കു് 'ഭാവത്തിൽ തെളിവാനാ ഭാരതി വശത്തില്ലാ'ത്തതു തന്നെ. ഒരു സരസനും സഹൃദയനും ആയ എനിക്കു തീരെ അനഭിജ്ഞയായ ഭാര്യയുടെ ലാഭം ഒരു ഗണ്യമായ വൈകല്യം തന്നെയാണ്. സരോജിനിയാവട്ടെ, നിരതിശയമായ രാഗത്താൽ എന്റെ മനം കവർന്നിരിക്കുന്നു. ഞാൻ "പ്രകാശശ്ചാപ്രകാശശ്ച ലോകാലോക ഇവാചലഃ" എന്ന മട്ടിലായി. ഞാനിടയ്ക്കു വിചാരിക്കാറുണ്ടു്. സരോജിനിയെ എന്റെ ശിഷ്യയാക്കി കുറെ പഠിപ്പിച്ചാലെന്താണു വിരോധം? പക്ഷെ, അതു നാട്ടുനടപ്പിന്നു പററാത്തതല്ലയോ? നാട്ടുകാരെ ഭയപ്പെട്ടു എന്റെ ആ വക മനോരഥങ്ങളെല്ലാം ആദ്യം എന്നിൽത്തന്നെ ലയിക്കയാണ് ചെയ്തതു്. വീണ്ടും ഇടയ്ക്കിടയ്ക്കു ഞാനിതിനെപ്പററി ആലോചിക്കാതിരുന്നില്ല. സരോജിനിയിലുള്ള പ്രേമാതിരേകം നിമിത്തം ഒടുവിൽ, "വരുന്നതു വരട്ടെ" എന്നുകരുതി അവളെ പഠിപ്പിപ്പാൻ നിശ്ചയിച്ചു. സരോജിനിയാവട്ടെ, അതിലത്ര ആദരം കാണിച്ചില്ലെങ്കിലും, തീരെ നിഷേധിച്ചതുമില്ല. ആദ്യം "അകാരാന്തഃ പുല്ലിംഗഃ രാമഃ—രാമൌ—രാമാഃ" എന്നു പഠിപ്പാൻ തുടങ്ങി. രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ അവൾ നെററി ചുളിച്ചു കടക്കണ്ണുകൊണ്ടെറിയുതുടങ്ങി. അല്പദിവസങ്ങൾക്കുള്ളിൽ അവൾക്കെന്റെ പേരിൽ കുറേശ്ശ നീരസം ജനിച്ചുകണ്ടു എന്നുതന്നെയല്ല, പാഠസമയമായാൽ സരോജിനി ആ ദിക്കോട്ടു കൂടിയില്ല! വല്ലപ്പോഴും കണ്ടെത്തിയാൽത്തന്നെ വിലാസങ്ങളും

തീക്ഷ്ണമായ കടാക്ഷവിക്ഷേപങ്ങളുമായി. അവയാൽ മതിമറന്ന എനിക്ക അവളോട് അധികം പറവാനും വയ്യ. പാഠം എന്ന വാക്കപോലും അവൾക്ക കേട്ടുകൂടാതായി. പഠിപ്പിച്ചു പഠിപ്പിച്ചൊടുവിൽ ഭാൎയ്യയെ ഒരു നോക്ക കാണ്മാൻകൂടി പ്രയാസമായിട്ടാണ് കലാശിച്ചത്! പഠിപ്പിപ്പാൻ പുറപ്പെട്ട എനിക്ക മടിപ്പുതുടങ്ങി. വീണ്ടും സ്ത്രീവിദ്യാഭ്യാസത്തെപ്പററിയുള്ള ഓൎമ്മ വന്നു. ഇപ്പോൾ സ്ത്രീവിദ്യാഭ്യാസം അത്യാവശ്യകമാണെന്നത്രേ എനിക്ക തോന്നിയത്. സരോജിനിയോടുകൂടി വിഹരിച്ചിരിക്കയാൽ ഇക്കാലത്ത് "സിദ്ധാന്ത ചന്ദ്രിക"യുടെ കഥതന്നെ മറന്നുപോയിരിക്കുന്നു. ആവശ്യം നേരിട്ടപ്പോൾ ഓൎമ്മിച്ച് 'കാൎയ്യകാലേ സ്മരിക്ക' എന്നത് മനുഷ്യസാധാരണമാണല്ലോ. സരോജിനീനിമിത്തമായിട്ട് ആദ്യം സ്ത്രീവിദ്യാഭ്യാസം പാടില്ലെന്നുപറഞ്ഞു ദുഷിച്ചിരുന്ന ഞാൻ, ഇപ്പോൾ സരോജിനീ നിമിത്തമായിട്ടുതന്നെ മറിച്ചും പറഞ്ഞുതുടങ്ങി. സ്ത്രീവിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പററി ഞാൻ ചില ലേഖനങ്ങൾ എഴുതി. "സ്ത്രീവിദ്യാഭ്യാസം ഒരിക്കലും ഒഴിച്ചുകൂടാവുന്ന ഒന്നല്ല. ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ച പുരുഷന്മാൎക്ക വിദ്യാഭ്യാസ വിഹീനകളായ സ്ത്രീകളെ ഭാൎയ്യമാരായി കിട്ടുന്നതിലധികം പ്രാണസങ്കടം മറെറാന്നില്ല. പുരുഷന്മാരുടെ യോഗ്യതകൊണ്ടോ പഠിപ്പുകൊണ്ടോ അറിവുകൊണ്ടോ യാതൊരു പ്രയോജനമില്ല. പണ്ട സ്ത്രീവിദ്യാഭ്യാസത്തെ ദൂഷിക്കയും നിഷേധിക്കയും ചെയ്ത ഞാൻതന്നെ ഇപ്പോൾ അതു അത്യാവശ്യകമാണെന്നു പറഞ്ഞു പ്രശംസിക്കുന്നതു കാണുമ്പോൾ പലരും പലതും വിചാരിക്കുമായിരിക്കാം. എന്നാൽ ഈ സംഗതിയെ സംബന്ധിച്ചിടത്തോളം ഞാൻ തെററുകാരനല്ല. "ക്ഷണപരിവൎത്തിനോഹിഭാവാഃ ഋതേ ചിതിശക്തേഃ" എന്നല്ലേ പൂജ്യനായ കപിലാചാൎയ്യർ തെളിച്ചെഴുതിട്ടുള്ളത്? എല്ലാ പദാൎത്ഥത്തിന്റെയും സ്വഭാവം പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്നു. ആ സ്ഥിതിക്ക ഞാനിപ്പോളിങ്ങിനേയും അഭിപ്രായപ്പെട്ടതിൽ അത്ഭുതപ്പെടാനില്ലല്ലോ" എന്നിത്രയും പ്രസ്താവിച്ചിരുന്നു.

അപ്പോഴേയ്ക്കുതാ, പണ്ടത്തെ നന്ദിനി തിരശ്ശീല നീക്കി പത്രരംഗത്തിൽ പ്രവേശിക്കുന്നു! നന്ദിനി പേനയെടുത്തപ്പോൾ ഞാനെന്റെ തൂലികയെ പ്രതിസംഹരിച്ചു. അവളുടെ പേനയ്ക്കു്

മുമ്പത്തേതിൽ പതിന്മടങ്ങു മൂർച്ച കൂടിയിരിക്കുന്നു. നന്ദിനിയുടെ പുരുഷമായ ഗദ്യത്തിന്റെ ഗൌരവം മുഴുവൻ ഉണ്ടായിരുന്ന ആ ഉപന്യാസങ്ങളിലെ ഒന്നുരണ്ടു വരികൾ എങ്കിലും ഇവിടെ പകർത്തിക്കാണിക്കാതിരിപ്പാൻ മനസ്സു വരുന്നില്ല. "ഹാ! ഇതാണു് ധൈര്യം! ഇതാണു് പൌരുഷം! അന്നങ്ങിനെയൊക്കെ കൊട്ടിഘോഷിച്ചിട്ടു് ഇപ്പോൾ ഇങ്ങിനെ നേരെ മറിച്ചും പറഞ്ഞതു പൌരുഷത്തിന്റെ ചിഹ്നം തന്നെ! എന്തായാലും ഞാൻ വിചാരിക്കുന്നതിങ്ങിനെയാണു്...... സ്ത്രീ വിദ്യാഭ്യാസത്തെ ആക്ഷേപിച്ചുപന്യസിച്ചപ്പോൾ, നമ്മുടെ ലേഖകന്നു ഭാര്യ ഉണ്ടായിരുന്നില്ല. അതുകൊണ്ടാണു് അന്നങ്ങിനെ പുരുഷലോകത്തിൽ കയറി പൌരുഷമായി പരാക്രമം കാണിച്ചതു്. ധൈര്യമല്ലേ ആളു്! ഇപ്പോൾ മൂപ്പർക്കൊരു ഭാര്യയെ കിട്ടീട്ടുള്ളതു് വിദ്യാഭ്യാസമുള്ള ദിക്കിലേയ്ക്കുപോലും തിരിഞ്ഞു നോക്കിയിട്ടുണ്ടാവില്ല. ഇപ്പോൾ മാത്രമേ ലേഖകന്നു സ്ത്രീവിദ്യാഭ്യാസമില്ലാത്തതിനാലുണ്ടാകുന്ന ഫലം അറിവാൻ സാധിച്ചിട്ടുള്ളു. വാക്കു മറിച്ചുപറയുന്ന വിദ്യാഭ്യാസമുള്ള പുരുഷനെക്കാൾ, വിദ്യാഭ്യാസം ഇല്ലാത്ത സ്ത്രീ എത്രയോ ഭേദമാണു്! നമ്മുടെ ധീരപുരുഷന്റെ വീര്യവും, ധൈര്യവും, സ്ഥൈര്യവുമൊക്കെ ഇപ്പോളെവിടെയാണു്? ഹാ! അന്നെന്തൊരു ധീരനായിരുന്നു! എന്തൊരു ധാടിയും പ്രൌഢിയുമായിരുന്നു! ഇനിക്കിതെല്ലാം കാണുമ്പോൾ പ്രസ്തുത ലേഖകന്റെ പേരിൽ പരിഹാസത്തെക്കാളധികം അനുകമ്പയാണുണ്ടാകുന്നതു്. അല്ലാ, ഇനിയും അദ്ദേഹം പണ്ടത്തെപ്പോലെ വാക്കുമാറുകയാണെങ്കിൽ വരട്ടെ! എന്നാൽ ഞാനൊന്നും പറഞ്ഞിട്ടില്ല. പുരുഷബന്ധുക്കളൊന്നും കേട്ടിട്ടുമില്ല."

ഹാ! നന്ദിനിയുടെ ഈ ലേഖനം കണ്ടപ്പോൾ എനിക്കുണ്ടായ വികാരത്തെപ്പറ്റി ഞാൻ പറഞ്ഞറിയിക്കുന്നതിൽ ഭേദം; വായനക്കാർ സ്വയം ഊഹിച്ചറിയുകയാണു്. ഹാ! ഞാനൊരു സ്ത്രീക്ക ദമനീയനായിത്തീർന്നില്ലേ? ഏറിയ കാലം സാഹിത്യസാഗരത്തിൽ മുഴുകിക്കിടന്നതിന്റെ ഫലം ഇങ്ങിനെയല്ലേ കലാശിച്ചതു്? എന്നിങ്ങിനെ, പല വിചാരങ്ങളോടും ഞാൻ സ്നാനപാനാദികളിൽപ്പോലും തീരെ വിരക്തനായി. സഹധർമ്മിണീനിമിത്തമായിട്ടാണു് ഇങ്ങിനെ രണ്ടുവട്ടവും ഞാൻ പരാജിതനായിപ്പോയ

ണെന്നു തോന്നിയപ്പോൾ അവളുടെ പേരിലും എനിക്കു ബഹുവെറുപ്പായി. എന്റെ പരാജയത്തിനും മാനഭംഗത്തിനും ഹേതുഭൂതയായ അവളെ പലവുരു മനസ്സുകൊണ്ടു ശപിച്ചു. ക്രമേണ എനിക്കു സരോജിനിയെ കാണുന്നതുപോലും ദുസ്സഹമായിത്തീർന്നു. "യ ഏവമേജന:പൂർവ്വമാസീന്മൂർത്തോമഹോത്സവ: ക്ഷതേ ക്ഷാരമിവാസഹ്യം ജാതം തസ്യൈവ ദർശനം" എന്ന കണക്കിലായി. സരോജിനിയോടുള്ള കൂട്ടുകെട്ടു വിടാൻ വേണ്ടി സ്വഗൃഹത്തിൽ നിന്നു പാർപ്പു മാറ്റി, എന്റെ സ്നേഹിതനായ കമലാകരഭട്ടന്റെ ഗൃഹത്തിൽ പാർപ്പാക്കി. എന്നിട്ടും എന്റെ മനസ്സു സ്വസ്ഥമായില്ല. ഒരു വിദുഷിയായ സ്ത്രീയെ ഭാര്യയായി സ്വീകരിച്ചു ഇനിമേൽ ജീവിക്കുള്ളുവെന്നു നിശ്ചയിച്ചു. കമലാകരഭട്ടൻ മുഖേന ഈ സംഗതി അച്ഛൻ മുതലായ സംബന്ധികളെ അറിയിച്ച് ഒരുവിധം അനുവാദം വാങ്ങി. ഗുരുനാഥനെ അറിയിച്ചപ്പോൾ അദ്ദേഹത്തിനും വിരോധമുണ്ടായിരുന്നില്ല. വിവാഹവർത്തമാനം നാടൊട്ടുക്കു പരന്നു പാട്ടായി. സരോജിനിയുടെ കണ്ണിൽ വെള്ളമൂറാൻ തുടങ്ങി. ശാപം കണ്ണീരും കയ്യുമായി കൂടി. അവൾ, "പത്രികയിലൊരു പരസ്യം സ്ത്രീവിദ്യാഭ്യാസത്തെ ഖണ്ഡിച്ചും മണ്ഡിച്ചും ലേഖനങ്ങളെഴുതി എന്നോട് വാദപ്രതിവാദത്തിൽ പരാജിതനായി, അനഭിമതയായ ഭാര്യയുടെ ലാഭത്താൽ അനുതപിച്ചു കിംകർത്തവ്യതാമൂഢനായിരിക്കുന്ന 'ഗോവർദ്ധമിശ്രൻ' അവർകൾക്കു ഞാൻ വിദുഷിയായ ഒരു ഭാര്യയെ കൊടുപ്പാൻ തീർച്ചപ്പെടുത്തിയിരിക്കുന്ന വിവരം എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

എന്ന് 'നന്ദിനി' (ഒപ്പ്)"

ഇതാണ് പരസ്യത്തിലെ വിഷയം. എന്റെ വിവാഹവർത്തമാനം കേട്ടപ്പോൾ എന്നെയൊന്നു കളിയാക്കണമെന്നു വെച്ചാണ് നന്ദിനി ഇങ്ങിനെയൊരു പരസ്യം പ്രസിദ്ധപ്പെടുത്തിയതെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഏതായാലും ഇതുകണ്ടപ്പോൾ വാശി മുഴുത്തു; വിവാഹാനന്തരം മാത്രമേ നന്ദിനിയോടു പൊരുതാൻ പാടുള്ളു എന്നു തീർച്ചപ്പെടുത്തി. പുനർവിവാഹത്തിനു ധൃതികൂട്ടി. പണ്ഡിതപത്രാധിപന്മാരും ഗുരുനാഥനും കൂടി ആലോചിച്ചു വിദുഷിയായ ഒരു കന്യകയെ വേളിക്കു നിശ്ചയി

ച്ചിരിക്കുന്നു. വിവാഹത്തിന്റെ തലേനാൾ ഞാൻ ഗൃഹത്തിൽ പോയി സരോജിനിയെ സാന്ത്വനവാക്കുകൾ പറഞ്ഞു സമാശ്വസിപ്പിച്ചു. താൻ മൂലമാണു് ഭർത്താവിനിങ്ങിനെ രോഗം പിണഞ്ഞതെന്നറിഞ്ഞപ്പോൾ അവൾ "കഷ്ടിവിഷ്ടി" സമ്മതിക്കാതിരുന്നില്ല.

ഇന്നു വിവാഹദിവസമാണു്. വിരാടത്തിൽ സുപ്രസിദ്ധമായ "ജഗന്മോഹനം" എന്ന ഹാളിൽ വിവാഹത്തിനു വേണ്ടുന്ന ഏർപ്പാടുകളൊക്കെ ചെയ്തുകഴിഞ്ഞിരിക്കുന്നു. പുതിയ പരിഷ്ക്കാരമനുസരിച്ചാണു രണ്ടാമത്തെ വിവാഹം. ഇതു അനുരാഗം വഴിക്കു നടക്കുന്ന വിവാഹമാകയാൽ മന്ത്രകർമ്മങ്ങളൊന്നും ആവശ്യമില്ലെന്നു ഗുരുനാഥൻ മന്ദഹാസപൂർവ്വകം അഭിപ്രായപ്പെട്ടു. ബന്ധുക്കളും സ്നേഹിതന്മാരും മററുമായി അസംഖ്യം ജനങ്ങൾ ഹാജരായിട്ടുണ്ടു്. പാണിഗ്രഹണമുഹൂർത്തം അടുത്തു. ആഹാ, ശരീരമാസകലം മൂടുപടത്താൽ മറച്ചു് ഒരു കന്യകാരത്നം മന്ദമന്ദം വിവാഹമണ്ഡപത്തിൽ വന്നുചേരുന്നു. എന്നാൽ, എനിക്കൊരു പുതുമ തോന്നിയില്ല. പുറമേയ്ക്കു കാണുന്ന വിരലുകളുടെ കാന്തിവിശേഷത്താൽത്തന്നെ ആ സർവ്വാംഗം ആകപ്പാടെയൊന്നു പ്രശോഭിതമായിത്തീർന്നിരിക്കുന്നു. ഏതായാലും വൈദഗ്ദ്ധ്യത്തിനൊപ്പം സൌന്ദര്യമുണ്ടെന്നു ഞാൻ സന്തോഷിച്ചു. "കാസ്വിദവഗുണ്ഠനവതീ നാതിപരിസ്ഫുടശരീരലാവണ്യാ" എന്ന ശാകുന്തളത്തിലെ പദ്യം എനിക്കു ഓർമ്മവരാതിരുന്നില്ല. വൈദികൻ പതുക്കെ മൂടുപടം നീക്കി. അപ്പോഴല്ലേ ഞാൻ മലച്ചുപോയതു്! എന്റെ പുതിയ വധു പഴയ സരോജിനിതന്നെയാണു്! ഞാൻ "നിലകെട്ടു പകച്ചുനിന്നുപോയി" "സ്വപ്നമോ? മായയോ? മതിഭ്രാന്തിയോ?" എന്നെനിക്കു തിരെ വിവരമില്ലാതായി. അപ്പോൾ ആചാര്യൻ പുഞ്ചിരികൊണ്ടു് എല്ലാവരും കേൾക്കെ അത്യുച്ചത്തിൽ ഇങ്ങിനെ പറഞ്ഞു:—"ഈ സരോജിനി എന്റെ ശിഷ്യയാണു്. ഗോവർദ്ധനനേപ്പോലെ ഇവളേയും ഞാൻ നല്ലവണ്ണം പഠിപ്പിച്ചിട്ടുണ്ടു്. ഗോവർദ്ധനനിർവ്വിശേഷമായ പാണ്ഡിത്യവും ഇവൾക്കുണ്ടു്. എന്റെ ഉത്സാഹത്താലാണു് ഇവളെ ഗോവർദ്ധനനെക്കൊണ്ടുതന്നെ വേൾപ്പിച്ചതു്. ഈ സരോജിനിതന്നെയാണു് "സിദ്ധാന്തചന്ദ്രിക"യിൽ ഗോവർദ്ധനനോടെതിരിട്ട "നന്ദിനി." ഈ സംഗതി സരോജിനിക്കും ഗോവർദ്ധനന്റെ

സംബന്ധികൾക്കും അറിയാവുന്നതാണ്. ദ്വിതീയവിവാഹം നിഷ്പ്രയാസം അനാവരിക്കപ്പെട്ടതിന്റെ രഹസ്യവും അതുതന്നെ. ഇത്രയുംകാലം ഇതെല്ലാം ഒളിച്ചുവെച്ചതിന്റെ ഉദ്ദേശം മറെറാന്നല്ല. ശിഷ്യവിനോദം മാത്രമാകുന്നു. ഏതായാലും അനുരൂപവധൂവരന്മാരായ നിങ്ങൾ രണ്ടുപേരും, ഐക്യത്തോടും പരസ്പരസഹകരണത്തോടും കൂടി വർത്തിക്കണം. നിങ്ങളുടെ വിചിത്രമായ ദാമ്പത്യം ലോകത്തിന്നൊരു മാതൃകയായിത്തീരണം. സരോജിനിയുടെ നാമം ഇനി മേൽ നന്ദിനി എന്നുതന്നെയാവട്ടെ. ആ പേരാണ് സ്ത്രീവിദ്യാഭ്യാസത്താലുളവാകുന്ന ഗുണഗണങ്ങളെ പൊതുജനത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവരാൻ പര്യാപ്തമായിട്ടുള്ളത്. രണ്ടുപേരും സഹധർമ്മം ആചരിക്കുവിൻ" എന്നരുളിച്ചെയ്തു ഗുരു ഞങ്ങളെ ആശീർവ്വാദപുരസ്സരം യാത്രയാക്കി.

എന്റെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്നു പ്രത്യേകം പറയേണമെന്നില്ലല്ലോ. അനഭിജ്ഞയെന്നു കരുതിയ ഭാര്യ വിദുഷിയാണെന്നു വന്നതിനാലുള്ള സന്തോഷം; ഞാനവളെ പഠിപ്പിപ്പാൻ പുറപ്പെട്ടതും, പ്രസംഗത്തിൽ വെച്ചു പോരാടിയതും, അതിൽ പരാജിതനായതും ഓർക്കുമ്പോഴുള്ള ലജ്ജ, ഇന്നേവരെയും 'കള്ളി' വെളിപ്പെടുത്താതെ കഴിച്ചുകൂട്ടിയ ഭാര്യയുടെ ധൈര്യമോർക്കുമ്പോഴുണ്ടാകുന്ന വിസ്മയം, അവളുടെ സാമർത്ഥ്യവും വൈദഗ്ദ്ധ്യവുമോർക്കുമ്പോഴുള്ള ബഹുമാനം, എന്നിവയെല്ലാം കൂടിയൊത്തു വല്ലാത്ത, ഇങ്ങിനെ ഭാവശബളതാപൂർണ്ണനായ ഞാൻ ഭാര്യയോടുകൂടി സ്വഗൃഹത്തിലേയ്ക്കു മടങ്ങിവന്നു. എനിക്ക് ലജ്ജകൊണ്ട് അയൽപക്കക്കാരുടേയും ഭൃത്യരുടേയും മുഖത്തുനോക്കാൻ സാധിക്കുന്നില്ല. സരോജിനി ഇതാ ഇടയ്ക്കിടയ്ക്കു എന്നെ നോക്കിച്ചിരിക്കുന്നു. വിവാഹം മുതൽ ഇന്നേവരെ നടന്ന സംഭവങ്ങളെ ചന്ദ്രികയിലേയ്ക്കെഴുതാൻ തുടങ്ങുന്ന എന്റെ പേനയെ, ഇതാ സരോജിനി അല്ലെങ്കിൽ നന്ദിനി തടഞ്ഞുനിർത്തുന്നു!

—— (0) ——

# നികഷോപലം.

ഫുല്ലബാലയ്ക്കു് ഇന്നിത്ര ബദ്ധപ്പാടു് കാരണമെന്തു്? മദ്ധ്യാഹ്നഭക്ഷണം മുഴുവനാക്കുന്നതിനുകൂടി ഇടയില്ലാതെ, അവൾ അത്ര ദ്രുതഗതിയായി കോണിപ്പടി കയറിപ്പോകുന്നു! മുകളിലേയ്ക്കു പകുതി കയറിച്ചെന്നപ്പോഴേയ്ക്കും പെട്ടെന്നു് ഉള്ളിലുദിച്ച ഏതോ ഒരു വിചാരം അവളുടെ ആ സത്വരഗതിയെ തടഞ്ഞുനിർത്തി. അവൾ അവിടെനിന്നു് തന്നെത്താൻ ശപിച്ചുംകൊണ്ടു് പറയുകയാണു്:—"ഓ! എനിക്കെന്തൊരു മറവിയാണു്! അടുക്കളവാതിൽ തുറന്നു മലർത്തിയിട്ടിട്ടാണല്ലോ ഞാൻ പോന്നതു്! ബദ്ധപ്പെട്ടു് എന്തെങ്കിലുമൊന്നു ചെയ്യുമ്പോഴൊക്കെയും എനിക്കിങ്ങിനെ എന്തെങ്കിലും 'ക്ഷമിളി' പററുക പതിവാണു്."



ഫുല്ലബാല തിരിയെ താഴത്തേയ്ക്കുതന്നെ ഇറങ്ങിവന്നു. ആവശ്യമില്ലാത്ത ഊക്കോടുകൂടി അടുക്കളവാതിൽ തള്ളിയടച്ചു. അതു് അവൾക്കു എന്തോ വലുതായ ഒരാശ്വാസം നൽകിയതുപോലെ തോന്നി. തിരിച്ചു തന്റെ മുറിയിലേയ്ക്കു പോയപ്പോൾ അവളുടെ മുഖത്തു് പ്രത്യേകമൊരു പ്രസന്നത വിളയാടിക്കൊണ്ടിരുന്നു. സാധാരണമായി മാതൃപദം പ്രാപിച്ചിട്ടില്ലാത്ത യുവതികളുടെ വിലാസമണിമന്ദിരങ്ങൾപോലെതന്നെ ഫുല്ലബാലയുടെ മുറിയും വളരെ വെടുപ്പോടും 'വിലാസ'ത്തോടുംകൂടി സമുല്ലസിച്ചിരുന്നു. മനോഹരങ്ങളായ മുത്തുച്ചിപ്പികളും മുതലമായ മാർബിൾകൊണ്ടുണ്ടാക്കിയിട്ടുള്ള ചില കളിസ്സാമാനങ്ങളും, മററനേകം മനോജ്ഞവസ്തുക്കളും ആ മുറിയിൽ ഒരു ചില്ലലമാറിയിൽ വെടുപ്പായി നിരത്തിവെച്ചിരിക്കുന്നു. ഭംഗിയായി നിറംപിടിപ്പിച്ചിട്ടുള്ള രണ്ടുമൂന്നു സാരികളും, പിംഗളവർണ്ണത്തിലുള്ള ഇഴകൾ ഇടതൂർന്നു മിന്നുന്ന മിനുസപ്പെട്ട മുലപ്പടങ്ങളും ആ മുറിയ്ക്കു് പ്രത്യേകമൊരു രാമണീയകം കൈവരുത്തിയിട്ടുണ്ടു്. മുറിയുടെ ഒററത്തു കിടപ്പുള്ള ഒന്നാന്തരം ഒരു മേശയിന്മേൽ ഉടുക്കുന്നതിനും അണിയുന്നതിനുമുള്ള ഉപകരണങ്ങൾ എല്ലാം ഒരുക്കിവെച്ചിരിക്കുന്നു. മിനുപ്പും മഴപ്പും ഉള്ള വെള്ളമെത്തയെ അലങ്കരിച്ചിട്ടുള്ള ഉപധാനം തെല്ലു മെഴുക്കുപററി കറുത്തതാണു് മങ്ങിച്ചുമഞ്ഞിട്ടുണ്ടെ

ങ്കിലും ഒരു വിലാസമണിമച്ചിൻെറ അന്തസ്സിനൊട്ടും കുറവുവരുത്തിയിട്ടില്ല.

ഫല്ഗുബാല മുറിയിൽ കടന്നു ചില പരിമളപദാർത്ഥങ്ങളെടുത്തുപയോഗിച്ചതിനുശേഷം, സുഗന്ധദ്രവ്യങ്ങൾ ചേർത്തു് ആസ്വാദ്യമാക്കിയിട്ടുള്ള ഒന്നുരണ്ടു വെററിലച്ചുരുളുകൾ എടുത്തു മുറുക്കിക്കൊണ്ടു് മെത്തമേൽപ്പോയി മലർന്നുകിടന്നു. മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞതാലുള്ള സുഖനിദ്രയ്ക്കായിട്ടുള്ളതല്ലാ അവളുടെ ആ കിടപ്പെന്നു് അവളുടെ സ്വാസ്ഥ്യമല്ലാത്ത ഭാവത്തിൽനിന്നു മനസ്സിലാക്കാം. അവൾ കുറച്ചു കഴിഞ്ഞപ്പോൾ അവിടെ നിന്നെണീററു് ചുമരിൽ തൂക്കിയിട്ടുള്ള കണ്ണാടിയുടെ മുന്നിൽച്ചെന്നു നിമിഷനേരം അതിൽ നോക്കിക്കൊണ്ടു നിന്നു. കോമളഗാത്രിയായ അവളുടെ മുഖകമലത്തിൽ കൃതാർത്ഥത കലർന്നുള്ള ഒരു മന്ദസ്മിതലക്ഷ്മി ലാലസിച്ചു. പല്ലവപേശലമായ അവളുടെ പാടലാധരത്തിൽ നിന്നു ചിതറുന്ന കാന്തിധാര കണ്ണുളവായതായിരിക്കാമതു്. അവൾ അറയിൽനിന്നു പുറത്തേയ്ക്കു കടന്നു.

അടുത്ത മുറിയുടെ വാതിൽ പെട്ടെന്നു തുറന്നു. ഫല്ഗുബാല മുറിയുടെ മുൻഭാഗത്തുചെന്നു് മുഖത്തു കയ്യുംകൊടുത്തുനിന്നിങ്ങിനെ പറഞ്ഞു:—"നിങ്ങളുടെയെല്ലാം യാത്രയ്ക്കുള്ള ഒരുക്കം ഇങ്ങിനെയാണല്ലേ? കൊള്ളാം; ഇതിനാണോ ഇയ്യുള്ളവളെ ഇത്ര ബദ്ധപ്പെടുവിച്ചു ബുദ്ധിമുട്ടിച്ചതു്?"

അകത്തു് നാലുപേർ വട്ടമിട്ടിരുന്നു വാശിപിടിച്ചു ശീട്ടുകളിക്കുകയാണ്. മാറത്തൊരു നോവൽപ്പുസ്തകവും തുറന്നുവെച്ചുകൊണ്ടു് ഒരു സ്ത്രീ മുറയ്ക്കു കിടന്നു് 'കുംഭകർണ്ണസേവ' ചെയ്യുന്നു. എല്ലാവരിലും പ്രായംകൂടിയ സ്ത്രീയാവട്ടെ, തിരക്കായി തുന്നൽപ്പണിയിൽ ഏർപ്പെട്ടിരിക്കുകയാണ്. ഒരു പെൺകുട്ടി മുക്കിലായി ചുമരുംചാരി ഇരിക്കുന്നുണ്ടു്.

ഫല്ഗുബാലയുടെ ധൃതികൂട്ടൽ സകലരേയും സ്വകൃത്യങ്ങളിൽനിന്നു വിരമിപ്പിച്ചു. ശീട്ടുകളിച്ചിരുന്നവർ ശീട്ടും വലിച്ചെറിഞ്ഞു് ചമച്ചിലിനായി അവിടെനിന്നു പോയി. ഏകദേശം ഒരു ൧൭-വയസ്സു പ്രായംചെന്ന സുകുമാരിയായ ഒരു കുമാരി അക്ഷമയെ സൂചിപ്പിക്കുന്ന ചടുലനോട്ടത്തോടുകൂടി മധുരസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—

"ഈ അമ്മായിയെപ്പോലെ ഇത്ര ധൃതഗതിയുണ്ടായിട്ട് ഞാനൊരാളെ കണ്ടിട്ടില്ല. എന്തു സംഗതിക്കും ആവശ്യമില്ലാതെ 'പരക്കംപാച്ചിൽ' പിടിച്ചുതുടങ്ങും. ഇപ്പോഴം മണി മൂന്നേ ആയിട്ടുള്ളു. രണ്ടരമണിക്കു മുമ്പായി ജ്യേഷ്ഠനൊട്ടു വരികയുമില്ല. ഇത്രയും സമയംകൊണ്ട് നിങ്ങൾക്കു ചമഞ്ഞൊരുങ്ങുവാൻ സാധിക്കില്ലേ? ഇല്ലെങ്കിൽ ആ 'ചമച്ചിൽ' തീർച്ചയായും വല്ലാത്ത ഒന്നുതന്നെയാണ്!"

ഫില്ലബാല 'ഉതളക്കൂപ്പേരി'പോലെ ചൊടിച്ചു മറുപടി കൊടുത്തു. "എന്റെ കുട്ടീ, അതങ്ങിനെതന്നെയാണ്. എന്നാൽ, കഴിഞ്ഞ തവണത്തെ യാത്രയ്ക്ക്, ചമച്ചിൽ തീരാതെ മുക്കാൽ മണിക്കൂറോളം സമയം വണ്ടിയെ വെറുതേ താമസിപ്പിക്കേണ്ടി വന്നത് എനിക്കല്ലല്ലോ. പുതുമോടിയിൽ തലമുടി മിനുക്കി സില്ക്കുനാടകൊണ്ട് ഭംഗിയായി പിന്നിക്കെട്ടുന്നതിന്ന് പാട്ടപ്പെട്ട് നേരം വൈകിച്ച ആളാരാണെന്ന് എനിക്കു നല്ലവണ്ണം അറിയാം. പക്ഷെ ആര് അപരാധം ചെയ്താലും അതിന്റെ ഭാരം വെച്ചുകെട്ടുന്നത് ഇങ്ങിനെയുള്ളവരുടെ തലയിലാണല്ലോ. പാവപ്പെട്ട ഈജന്മം ഭൂമിയിൽ ജനിച്ചുതന്നെ അതിനായിട്ടാണെന്നു തോന്നുണ്ട്."

ആ പെൺകുട്ടി 'കറികൂട്ടിക്കൊള്ളുന്ന' മറുപടി വെച്ചുകൊടുക്കുവാൻ തുടങ്ങിയപ്പോഴേയ്ക്കും യുവതിയായ മറ്റൊരു സ്ത്രീ ഇടയിൽ കടന്നുപറഞ്ഞു:— "ചാരു, ദയചെയ്തു സംസാരം നിർത്തു; ഒരു കാര്യവുമില്ലാതെയുള്ള ഇത്തരം ശുഷ്കതർക്കത്തിനായിട്ട് സമയം കളയുന്നവല്ലോ! സ്കൂൾപഠിപ്പുകൊണ്ടും നിന്റെ സ്വഭാവത്തിന് യാതൊരു മാററവും വന്നില്ലല്ലോ എന്നാണ് ഞാൻ വിചാരിക്കുന്നത്! വരു; അന്നു നീ കാണിച്ചുതന്ന ആ രീതിയിൽ ഇന്ന് എന്റെ തലമുടി ഒന്നു കെട്ടിത്തരു." ഇത്രയും പറഞ്ഞ് ആ സ്ത്രീ ചാരുവിനെ അവിടെ നിന്ന് പിടിച്ചു വലിച്ചുകൊണ്ടു പോയി.

ഈ തരുണീസമാജത്തിന്റെ ഉച്ചത്തിലുള്ള ഒച്ച ഉറങ്ങിക്കിടന്ന ആളെ ഉണർത്തിവിട്ടു. ഉണർന്ന് കൺതുറന്ന് പാടേ ആ സ്ത്രീ ദേഷ്യപ്പെട്ട്, രൂക്ഷസ്വരത്തിൽ ഈ പെൺകിടാങ്ങളെ ശാസിക്കുവാൻ തുടങ്ങി:—"ലഹള കൂട്ടുന്നതിന് നിങ്ങൾക്കു ഈ

ശഠതയല്ലാതെ വേറെയൊന്നും കണ്ടില്ലേ? ഉറങ്ങിക്കിടന്നവരെ വൃഥാ ഉണർത്തിവിടുന്നതെന്തിനാണ്? പിന്നെ, തിരക്കുകൂട്ടാനിവിടെയല്ല. കടന്നുപോവിൻ!" അവർ തുടർന്ന് പറഞ്ഞു:—"ഠാക്കൂർജി! (ഭർതൃസോദരി) ഞാൻ നിങ്ങളോട് ചോദിക്കയാണ്. ലഹളക്കൂട്ടീട്ട് എന്തോ ഉണ്ടായതെന്തെന്നു നിങ്ങൾക്കെങ്കിലും 'ഇവറ'യോടൊന്നു പറയാമായിരുന്നില്ലേ? അത്ര ജോലിത്തിരക്ക് എന്താണ് നിങ്ങൾക്കുണ്ടായിരുന്നത്?"

ഭർതൃസഹോദരിയാവട്ടെ, അതു കേട്ടപ്പോൾ ഇരുന്നതിൽ നിന്ന് ദൃഷ്ടി എടുത്ത് ശാന്തഗംഭീരമായ ഭാവത്തോടുകൂടി ഇങ്ങിനെ പറഞ്ഞു:— "ഞാനെന്തിന് ശാസിക്കണം? അവരവരുടെ നിലയും വിലയും സൂക്ഷിക്കുവാൻ അവരവർതന്നെ വേണം. ഇവിടത്തെ രാത്രിയെപ്പോലെ കഴിഞ്ഞുകൂടുന്ന ഇരുളുള്ളവരും വല്ലതും പറഞ്ഞാൽ ഇവരാരെങ്കിലും വകവെയ്ക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? പറഞ്ഞാൽ കേൾക്കാത്ത കൂട്ടരോട് വല്ലതും പറവാൻ പോയിട്ട് ബാക്കിയുള്ളവരെന്തിനു വെറുതെ മാനംകെട്ടു പോവുന്നു? നിങ്ങൾക്കാണ് ശാസിക്കുവാൻ അധികാരമുള്ളത്. ഗൃഹനായിക നിങ്ങളല്ലേ?"

ഗൃഹനായിക അതു കേട്ടപ്പോൾ കുറച്ചു പ്രസന്നയായിത്തീർന്നു. അവർ വീണ്ടും കിടന്നുറങ്ങുകയാകുന്ന തന്റെ ജോലിയിൽ ഏർപ്പെട്ടു.—മറേറ സ്ത്രീ തന്റെ തുന്നൽസ്സാമാനങ്ങളും എടുത്തുകൊണ്ട് മറെറാരു മുറിയിലേയ്ക്കും പോയി. ആ പെൺകുട്ടി മാത്രം മുമ്പത്തെപ്പോലെ അനങ്ങക്കൂടാതെ അവിടെ ഇരിക്കുന്നുണ്ട്.

മുറിയുടെ വാതിലിന്നടുത്തുനിന്നു പിന്നെയും ഒച്ച പൊങ്ങിത്തുടങ്ങി. എന്നാൽ, ഇപ്പോഴത്തെ സംഭാഷണം മുമ്പത്തെപ്പോലെ അത്ര ഉച്ചത്തിലായിരുന്നില്ല. ഹല്ലബാലയുണ്ട് പറയുന്നു:— "ഇത് മനഃപൂർവ്വമായ നിർദ്ദയതയല്ലാതെ മറെറാന്നുമല്ല. അവൾ പകൽസമയത്ത് ഒരിക്കലും അമ്മായിയെ കാണ്മാൻ പോവാറില്ല. ഇന്ന് അവൾക്ക് ആ വൃദ്ധയുടെ നേരെ ഇത്ര സ്നേഹം തോന്നുവാൻ കാരണം എന്താണെന്ന് എനിക്കു നല്ലവണ്ണം അറിയാം. എല്ലാവരുംകൂടി അങ്ങോട്ടുപോയാൽപ്പിന്നെ ഭാസി വരുമ്പോൾ വാതിൽ തുറന്നുകൊടുപ്പാൻ ആരാണുണ്ടായിരിക്കുക? വെ

പ്പുകാരിക്ക് സാമാനങ്ങൾ എടുത്തുകൊടുക്കുന്നതാരാണ്? കഷ്ടം! എന്നെപ്പോലെ ഇത്ര ഭാഗ്യംകെട്ട ഒരു പെണ്ണ് ഇതുവരെ ജനിച്ചിട്ടില്ല. ശിവസേന ഇങ്ങിനെ നാടകത്തിനും മററും പോകാറുണ്ടോ? പിന്നെ, ആണുങ്ങളിലൊരാൾക്ക് എങ്ങാനും ഒന്നു പോവുകയാണെങ്കിൽ അതു വേണ്ടതു തന്നെയാണ്."

ചാരുവിനു് ഇതൊന്നും അരോചകമായിത്തോന്നി. അവൾ പറഞ്ഞു:—"നമ്മൾ നാടകത്തിനു പോവുന്നതു് അവർ കല്പിച്ചുകൂട്ടി മുടക്കുകയാണ്. അതവർക്കു നല്ലതിനല്ല. നമ്മൾ പോവുന്നുണ്ടെന്ന് കേട്ടതുമുതൽ അവർ പിറുപിറുക്കുവാൻ തുടങ്ങിയിരിക്കുന്നു. ഞാൻ പോയി ഗൃഹനായികയെ വിളിച്ചുണർത്തട്ടെ."

ഭയങ്കരമായ ആ അഭിപ്രായപ്രകടനം എല്ലാവരെയും ഒന്നു ഞെട്ടിച്ചുകളഞ്ഞു. എല്ലാവരും ഒക്കെത്തൊട്ടുകൂടി ചോദിക്കുന്നു:—"എന്ത്? ചാരു, നിനക്കു ഭ്രാന്തുണ്ടോ? ഒരൊററ നാടകത്തിനു വേണ്ടി ഇത്ര കടന്നു പ്രവർത്തിക്കുവാൻ വകയില്ല. ഞാനൊരു നൂറുതവണ സ്ത്രീയായിട്ടു ജനിച്ചാലും ഇതിൻെറ കലാശം കേൾക്കുവാൻ എനിക്കു ശക്തി ഉണ്ടാവില്ല. എന്തിനു് വെറുതെയിരുന്നു വഴക്കുണ്ടാക്കുന്നു?"

പ്രസാദസുരഭിലങ്ങളായിരുന്ന അവരുടെ മുഖമണ്ഡലങ്ങൾ പെട്ടെന്നു വിവർണ്ണങ്ങളായി. വിശാലമായ അനാഥമായിരുന്ന വീട്ടുകാര്യങ്ങളിൽ തീരെ ദൃഷ്ടിവെയ്ക്കാനാവാത്തതുകൊണ്ട് ആ യുവതികളിൽ ആരെങ്കിലും ഒരാൾ വീട്ടുജോലി സംബന്ധിച്ചു ആവശ്യങ്ങൾക്കായി അവിടെ ഇരിക്കുന്നതു് അത്യാവശ്യമാണ്. എന്നാൽ ആരാണ് അവിടെ ഇരിക്കുക? നാടകം കാണാൻ പോകുന്നതിനു എല്ലാവരും ചമഞ്ഞു പുറപ്പെട്ടു കഴിഞ്ഞിരിക്കുന്നു. നാടക സ്ഥലത്തുവെച്ചു പല തോഴിമാരെയും കാണുന്നതിനും അവരുമായി കൂടിയാടുന്നതിനും ഇടയാവുന്നതോർക്കുമ്പോൾ, നാടകത്തിനു പോവേണ്ട എന്നു വെയ്ക്കുന്നതിന് അവരിൽ ആർക്കുകഴിയും? വീട്ടിലിരിക്കുന്ന കാര്യത്തെപ്പററി സംസാരിക്കുന്നതുതന്നെ ഓരോരുത്തർക്കും മരണതുല്യമായിത്തീർന്നിരിക്കുന്നു.

ചാരുവിൻെറ 'വിളംബര' അഭിപ്രായങ്ങളിൽ തൽക്കാലോചിതമായ ഉപായം എന്താണെന്നുള്ള ബോധം ഉദിക്കുന്നതിനു് അധികമൊന്നും താമസമുണ്ടായില്ല. അവളിങ്ങിനെ അഭി

പ്രായപ്പെട്ടു:—"പിന്നെ, നാമെല്ലാരും കാൎയ്യം ചെയ്യുക. നമ്മുടെ സരോജമില്ലേ? അവളെ അടുക്കളക്കാവലിന്നു പിടിച്ചിരുത്താം. പിന്നെ അടുക്കളവാതിൽ ഉറന്നിട്ടുകൊണ്ടു തന്നെ പോകാം. കലവറയുടെ താക്കോൽ അവളുടെ കയ്യിലേല്പിച്ചുകൊടുക്കണം. വെപ്പുകാരിക്കു് വേണ്ട സാമാനങ്ങളെന്തെല്ലാം എന്നു് അറിയാവുന്നതുമാണു്. ആവശ്യമുള്ളവ സരോജം എടുത്തു കൊടുക്കട്ടെ."

ആ ബാലയുവതീമണ്ഡലത്തിന്റെ മുഖകമലങ്ങൾ പെട്ടെന്നു തെളിഞ്ഞു വികസിച്ചു. ഇമ്മാതിരിയുള്ള വിഷമഘട്ടങ്ങളിൽ തക്കതായ നിവൃത്തിമാൎഗ്ഗം കണ്ടുപിടിക്കുന്നതിനു ചാരുവിനെപ്പോലെ സാമൎത്ഥ്യമുള്ളവർ വേറെയാരുമില്ല. ചാരുവിന്നു തന്നേയും അതിൽ തന്നെപ്പററി അഭിമാനം ഇല്ലേ എന്നു ഇതെഴുതുന്ന ആൾക്കു് സംശയമില്ലാതില്ല. അവൾ അഭിമാനസംവലിതമായ ഒരു സന്തുഷ്ടിയോടുകൂടിയാണു് തന്റെ മുറിയിലേയ്ക്കു പോയതു്. സരോജം അപ്പോഴും പഴയപടി അവിടെ ഒരു മൂലയിൽ ചാരി ഇരിപ്പുണ്ടു്. ചാരു അരികത്തു ചെന്നു് ചെവിയിൽ എന്തോ ചിലതു മന്ത്രിച്ചിട്ടു് അവളെ മുറിയിൽ നിന്നു പുറത്തേയ്ക്കു പിടിച്ചു കൊണ്ടുപോന്നു.

സരോജത്തിന്റെ പ്രായം നിൎണ്ണയിക്കുക എന്നുള്ളതു് തീരെ ദുസ്സാധ്യമായതാണു്. അവളുടെ ഭംഗിയുള്ള മുഖം കണ്ടാൽ അവൾ ഒരു ചെറുപെൺകിടാവാണെന്നു ആരും കരുതും. എന്നാൽ ഹ്രസ്വമായ ആകൃതിയാവട്ടെ, നേരെ വിപരീതമായ ഒരു ബോധമാണുണ്ടാക്കുക. അവൾ ആ തറവാട്ടിലെ കാരണവന്റെ മരുമകളാണു്. അവൾ നന്നെ കുട്ടിയായിരിക്കുന്ന കാലത്തു് ഒരിക്കൽ അവൾക്കു് നന്നെ ഉയരത്തു നിന്നു് ഒരു വീഴ്ച പററിപ്പോയി. ആ വീഴ്ചയിൽ അവളുടെ ഇടത്തുഭാഗം മുഴുവൻ തകൎന്നു് തളൎന്നു വശംകെട്ടുപോയി. നല്ല നിരപ്പുള്ള ഭൂമിയിൽ മാത്രം കഷ്ടിച്ചു താനേ നടക്കുവാൻ സാധിക്കുമെങ്കിലും മുകളിലേയ്ക്കു കയറുക, കീഴ്പോട്ടു ഇറങ്ങുക മുതലായ കൃത്യങ്ങൾക്കു് അവൾക്കു് പരാപേക്ഷ അത്യന്താപേക്ഷിതമാണു്. സംസാരിക്കുന്നതിനുള്ള ശക്തി കുറഞ്ഞിരിക്കുന്നു. ശബ്ദവും തീരെ തളൎന്നു വ്യക്തമല്ലാതെയായി തീൎന്നുപോയി.

ആ യുവതികൾ സരോജത്തിന്റെ ചുററും വളഞ്ഞു നിന്ന് അവളെക്കൊണ്ട് അവൾക്കുള്ള ആവശ്യമെന്തെന്ന് അവളെ മനസ്സിലാക്കുന്നതിലേയ്ക്കായി അത്യന്തമായ പരിശ്രമം ചെയ്തുതുടങ്ങി. ഫുല്ലബാല ഒരുകെട്ട് താക്കോൽക്കൂട്ടം എടുത്ത് അതിൽ നിന്ന് ഒരെണ്ണം തിരിഞ്ഞെടുത്തു നീട്ടിക്കാണിച്ചുംകൊണ്ട് ആംഗികസംജ്ഞയാൽ കലവറയുടെ താക്കോലാണിത് എന്ന് അവളെ ധരിപ്പിക്കുവാൻ ശ്രമിച്ചു. അതിന്റെ ഫലം ഒട്ടും ആശാജനകമായിരുന്നില്ല. സരോജം അമ്പരപ്പും സംശയവും സൂചിപ്പിക്കുന്ന വിധത്തിൽ പകച്ചു തുറിച്ചുനോക്കിക്കൊണ്ടിരിക്കുക മാത്രം ചെയ്തു.

ഇതിനിടയിൽ ആരോ പുറത്തു തെരുവിലേയ്ക്കുള്ള ദ്വാരപ്രദേശത്തിൽ നിന്ന് ഇങ്ങിനെ വിളിച്ചുപറയുന്നതു കേട്ടു. “ചാരു! നിങ്ങളെല്ലാവരും ഒരുങ്ങി ഇരുന്നുകൊൾവിൻ! ഞാൻ പോയി ഒരു വണ്ടി ശട്ടംകെട്ടി വരട്ടെ; തിരിച്ചു വരുമ്പോഴേയ്ക്കും നിങ്ങൾ തയ്യാറായിരുന്നില്ലെങ്കിൽ, ഞാൻ പറഞ്ഞേയ്ക്കാം, നിങ്ങളിൽ ചിലർ യാത്രയ്ക്കുണ്ട് എന്നതന്നെ ഞാൻ വിചാരിക്കുക ഉണ്ടാവില്ല; അത്ര തന്നെ.”

ചാരു ജനലിന്റെ ഇരുമ്പഴികൾക്കു മേൽ [illegible] മാറിടം അമർത്തിനിന്ന് പുറത്തേയ്ക്കു തലയിട്ടുകൊണ്ട് പുഞ്ചിരി തൂകി ഇങ്ങിനെ പറഞ്ഞു:—“എന്താ പറയേണ്ടത്? പിന്നെ! അതിനെപ്പററി ഇവിടെ ആർക്കും അശേഷം ഒരു പരിഭ്രമമില്ല. വല്ലതും താമസം വരികയാണെങ്കിൽ അത് ഞങ്ങൾ നിമിത്തമായിരിക്കില്ല. തീർച്ചയാണ്.”

അവർ പിന്നെയും സരോജത്തിന്റെ ചുററും ചെന്നുകൂടി. ചാരു അക്ഷമയോടുകൂടി സരോജത്തിന്റെ ചുമലിൽ പിടിച്ചു കുലുക്കിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:—“സരോജം! ഞങ്ങൾ പറയുന്നത് നിന്റെ ‘മരമണ്ട’യിൽ തീരെ കയറുന്നില്ലല്ലോ! കഷ്ടം! നീ പറകയ്ക്കുകൊള്ളാത്ത വിഡ്ഢിതന്നെ. ഇതാ കേൾക്കു! കലവറയുടെ താക്കോലാണിത്. ഇത് വെപ്പുകാരി വരുമ്പോൾ അവളുടെ കയ്യിൽ കൊടുക്കണം” ഇത്രയും പറഞ്ഞ് അവൾ തന്റെ കൂട്ടുകാരെ നോക്കിയിട്ടു പറഞ്ഞു:— “നമുക്കിവളെ താഴത്തേയ്ക്കു കൊണ്ടുപോവാം. അവൾ അടുക്കളയിൽ കാവലിരുന്നു കൊള്ളും. നിങ്ങളൊട്ടും സംശയിക്കേണ്ട. നാം പറയുന്നതെല്ലാം അ

വർക്കു മനസ്സിലാകുന്നുണ്ടു്. അവൾക്കുള്ളേടത്തോളം മണ്ടത്തം ഇല്ല!"

അവരെല്ലാവരുംകൂടി ആ 'മുടക്കച്ചരക്കിനെ' എടുത്തു് താഴത്തുകൊണ്ടുവന്നു വെച്ചു. അപ്പോഴേയ്ക്കും പുറത്തു് വണ്ടിച്ചക്രത്തിന്റെ 'കടകട'ശബ്ദം കേട്ടുതുടങ്ങി. ഉടനെതന്നെ സുകുമാരാകാരനായ ഒരു യുവാവു്, വണ്ടിയിൽനിന്നു് ചാടിയിറങ്ങി അവരുടെ സമീപത്തു വരികയും ചെയ്തു. ആഗതനായ യുവാവിന്നു് ആ സ്ത്രീകളുടെ ഉദ്യമം തീരെ ഹൃദ്യമായില്ല എന്നു് ആയാളുടെ ചില്ലിചുളിച്ചുള്ള നോട്ടം വിളിച്ചുപറഞ്ഞു. ആയാൾ രൂക്ഷഭാവത്തിൽ ചോദിക്കുന്നു:—"ചാരു, എന്താണു് സാധു സരോജത്തെ ഒരിക്കലെങ്കിലും നിങ്ങൾ കൂട്ടത്തിൽ കൊണ്ടുപോകാതിരിക്കുന്നതു്? ഇതു തീരെ കൊള്ളാത്തതാണു് കേട്ടോ?"

ചാരു, സരോജത്തെ ഒരിടത്തിരുത്തുവാൻവേണ്ടി ശ്രമിക്കുകയായിരുന്നു. അവൾ ചടുലലീലയോടെ തിരിഞ്ഞുനോക്കിക്കൊണ്ടു പറഞ്ഞു:—"ദമെ, ദമച്ചു് ഒന്നു കലശൽകൂട്ടാതിരിക്കണേ! ഇതുകൊണ്ടു് ഒരു കാര്യവുമില്ല. കൃത്യബോധംകൊണ്ടു ഞങ്ങൾക്കു ബുദ്ധമതി ഉണ്ടാക്കുകയാണു് വേണ്ടതു്. എന്തു്? സരോജത്തെ കൂട്ടത്തിൽ കൊണ്ടുപോവുകയെന്നോ? നന്നായി! പിന്നെ! വേണ്ടതെന്തെന്നു് എനിക്കും കുറേശ്ശെയൊക്കെ അറിയാം. ഞങ്ങൾ സരോജത്തെ ഇവിടെ നിർത്തിയിട്ടാണു് പോവാൻ നിശ്ചയിച്ചിരിക്കുന്നതു്."

"സരോജം! ഇതാ നിനക്കു് പടങ്ങളുള്ള ഒരു നല്ല പുസ്തകം!" അവൾ, സരോജത്തിന്നു പടങ്ങളുള്ള ഒരു പുസ്തകം വലിച്ചെറിഞ്ഞുകൊടുത്തിട്ടു് വേഗത്തിൽ വണ്ടികയറാൻ പോയി. വഴിയെ മററുള്ളവരും അവളെ പിന്തുടന്നു. സരോജം മടിയിൽ ചിത്രപുസ്തകവും മലത്തിവെച്ചു് നോക്കിക്കൊണ്ടിരിക്കുകയാണു്. അത്തരം ചിത്രപുസ്തകങ്ങൾ ആ വീട്ടിൽ അധികമില്ലാത്തതിനാൽ സരോജം അതു് ഒരു നൂറുതവണ തിരിച്ചും മറിച്ചും നോക്കി. സരോജത്തിനെ സന്തോഷിപ്പിക്കുന്നതിന്നു്, ഒരു ചിത്രപുസ്തകം എടുത്തു് അവൾക്കു വലിച്ചെറിഞ്ഞിട്ടുകൊടുക്കുകയാണു് വീട്ടുകാർ കണ്ടുപിടിച്ചിട്ടുണ്ടായിരുന്ന ഒരു മാർഗ്ഗം. ചാരു ചിലപ്പോഴൊക്കെ സരോജത്തിന്റെ സന്നിധിയിൽ ചെന്നിരുന്നു് കഥ പറഞ്ഞുകൊ

ടുക്കുക പതിവായിരുന്നു. അവളെ മുമ്പിൽ പിടിച്ചിരുത്തി, "ഒരു ദിക്കിൽ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിനു രണ്ടു ഭാര്യമാരുണ്ടായിരുന്നു" എന്നിങ്ങിനെ കഥ പറഞ്ഞു തുടങ്ങുമ്പോഴേയ്ക്കും അവളുടെ മുഖത്ത് സന്തോഷം നിറഞ്ഞുകഴിഞ്ഞു! മനുഷ്യരെ പിടിച്ചുതിന്നുന്ന രാക്ഷസന്മാരുടേയും മറ്റും കഥകൾ പറയുമ്പോൾ അവൾ അക്ഷമയായി, 'ഉം, ഉം' എന്ന 'തെരുതെരെ' മൂളിത്തുടങ്ങും. ചാരു ചിലപ്പോൾ ഇത്തരം കഥകൾ വിട്ട്, താൻ ആകാംക്ഷയോടുകൂടി വായിച്ചിട്ടുള്ള ചില ഇംഗ്ലീഷുനോവലുകളിലെ കഥകൾ പറഞ്ഞുകൊടുക്കും. സരോജത്തിന് അവയിൽ അങ്ങുമിങ്ങും ചില അംശങ്ങൾ മാത്രമേ മനസ്സിലാക്കുവാൻ സാധിച്ചിരുന്നുള്ളൂ. കഥ പറഞ്ഞുകൊണ്ടിരിക്കുന്ന അവസരത്തിൽ, എപ്പോഴെങ്കിലും മനസ്സിലാവാത്തതിന്റെ ലക്ഷണം വല്ലതുമൊന്ന് അവളുടെ മുഖത്തു കാണുന്നതായാൽ തൽക്ഷണംതന്നെ ചാരു കഥ നിർത്തി അവളുടെ 'മടയത്ത'ത്തെപ്പറ്റി പരിഹാസവാക്കു പറഞ്ഞുംകൊണ്ട് അവിടെ നിന്നെണീററു പോയ്ക്കളയും. സൗന്ദര്യശാലിമാരും ബുദ്ധിമത്തുഗർവ്വും കൂടുതലുള്ള ആ ബാലികയ്ക്ക് തന്റെ ദയാലുതയില്ലാത്ത ഈ ഗുരുനാഥനോട് എന്തെങ്കിലും ചോദിക്കുവാൻ മനസ്സുണ്ടാവുകയില്ലല്ലോ.

എല്ലാവരും നാടകത്തിനു പോയാൽ തനിച്ചിരുന്നിരുന്ന സരോജത്തിന്റെ സാധുവായ ഹൃദയത്തിൽക്കൂടി ഇന്നുള്ള് പുഴയിൽക്കൂടെ ചെറുവള്ളങ്ങളെന്നപോലെ അവ്യക്തമായ വിചാരങ്ങൾ പലതും കടന്നുപോയിക്കൊണ്ടിരുന്നു. ചാരു പറഞ്ഞുകൊടുത്തിട്ടുള്ള ചില കഥകളിലെ കഥാപാത്രങ്ങളുടെ ഇടയിലെങ്ങോ കടന്നിരിപ്പാണ് അവളുടെ മനസ്സ് അവിടെക്കിടന്നു ഭ്രമണം ചെയ്യുവാൻ തുടങ്ങി. ചാരുവിന്റെ കഥകളിൽ അവിടെയും ഇവിടെയും ചില ഭാഗങ്ങൾമാത്രമേ അവളുടെ മനസ്സിൽ പതിഞ്ഞിട്ടുള്ളുവെന്ന് മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അവൾ സ്വന്തം ഭാവനാശക്തിയുടെ സഹായംകൊണ്ട് അവയിൽ ഇടയ്ക്കുവിട്ട വിസ്തൃതങ്ങളായ പഴുതുകളെ രസകരമായ വിധത്തിൽ അടച്ചു വിട്ടിട്ടുണ്ടായിരുന്നു. ഭാവനാമന്ത്രത്തിന്റെ ശക്തികൊണ്ട് പ്രത്യേകമൊരു സങ്കല്പലോകം അവൾ സൃഷ്ടിച്ചിട്ടുണ്ടായിരുന്നു. ആ ലോകത്തിലെ ആളുകൾ അവളെപ്പോലെ

ഒന്നിനും കൊള്ളാത്ത അചേതനപദാർത്ഥങ്ങളായിരുന്നില്ല. അവർക്ക് മധുരമായി ചിരിപ്പാനും, കൌതുകകരമായി കളിപ്പാനും, ഹാർദ്ദമായി സ്നേഹിപ്പാനും അറിയാം. അവിടത്തെ സ്ത്രീപുരുഷന്മാർ അന്യോന്യം ആകർഷിക്കുകയും അന്യോന്യം സ്നേഹിക്കുകയും ചെയ്യുന്നവരാണ്. ധീരതയും കരുത്തുമുള്ള വീരപുരുഷന്മാർ കാമിനീമണികളുടെ 'ചിത്തവല്ലിച്ചെറുചില്ലക'ളിൽ സ്വൈരമായി ചാഞ്ചാടിക്കൊണ്ടിരിക്കുന്നു. ആ കമനീയലോകത്തിലെ അബലാമണികൾ കാഴ്ചയിൽ, കുസുമങ്ങളാണെങ്കിൽ തങ്ങളുടെ പ്രാണവല്ലഭന്മാരുടെ സേവനത്തിൽ വൈദ്യുതശക്തികളാണ്. കരിങ്കൽക്കൂടങ്ങളെപ്പോലെ അകക്കരുത്തുള്ള അവിടത്തെ പുരുഷകേസരികളുത്രയും മധുമൊഴിമാരുടെ മന്ദാക്ഷമന്ദസ്മിതങ്ങൾക്കു മുമ്പിൽ 'പ്രവാതശഷ്പ' (കാത്തിളകുന്ന ഇളമ്പുല്ല്)ങ്ങളെപ്പോലെ തല കുനിക്കുന്നവരാകുന്നു. ശരൽക്കാലത്തിൽ ആകാശമണ്ഡലം 'അദഭ്രശുഭ്രം' തന്നെയാണ്. 'വാനിൽ നവരത്നതോരണം കെട്ടുന്ന വാർമഴവില്ലും' അവിടെ ചിലപ്പോൾ കണ്ടുവെന്നു വന്നേയ്ക്കാം. ഇങ്ങിനെയുള്ള ഒരു മനോഹരലോകത്തിലാണ് സരോജത്തിന്റെ മനസ്സ് ലയിച്ചിരുന്നത്.

ഗൃഹത്തിന്റെ മുൻവശത്തേയ്ക്കുള്ള വാതലിന്റെ കൊളുത്തുചങ്ങല പെട്ടെന്ന് ഒന്നു കിലുങ്ങി. വെപ്പുകാരിയോ, വേലക്കാരിയോ ആരെങ്കിലുമൊരാൾ വരുന്നതാവാം. സരോജം ഉൽക്കണ്ഠയോടുകൂടി അങ്ങോട്ടു നോക്കി. അവളുടെ നോട്ടത്തിനു ലക്ഷ്യമായിത്തീർന്ന കാഴ്ച അമ്പരപ്പും ഭയവും ജനിപ്പിക്കുന്ന ഒന്നായിരുന്നു. അവൾ പേടിച്ചു വിറച്ചുപോയി. അപരിചിതനായ ഒരു യുവാവ് അവളുടെ മുമ്പിൽ ആവിർഭവിച്ചു. കഠിനായാസം നിമിത്തം അയാളുടെ കോമളമായ മുഖം ചെമ്പരത്തിപ്പൂവുപോലെ ഇടുത്തുവശമായിരിക്കുന്നു. നെറ്റിയിൽ നിന്ന് വിയർപ്പുതുള്ളികൾ ഇറ്റിറ്റു വീഴുന്നുണ്ട്. മുട്ടുകൾവരെ പൊടിപുരണ്ടിട്ടുള്ള പാദങ്ങളിൽ ഒന്നിൽ രക്തം ഒഴുകുന്നു. വസ്ത്രം കീറിപ്പറിഞ്ഞു മുഷിഞ്ഞും വേഷം വല്ലാതെ മലിനമായുമിരിക്കുന്നു. ആ മനുഷ്യൻ മുറ്റത്തിന്റെ അറ്റത്തു വന്നുനിന്ന്, നായാട്ടുകാരുടെ നടുക്കപെട്ട മാൻകുട്ടിയുടെ സംഭ്രമകമ്പങ്ങളോടുകൂടി ചുറ്റുപാടും ഒന്നുനോക്കി. സരോജത്തിന്റെ അധരപുടത്തിൽ അറിയാതെ അവ്യക്തമായ ഒരു ആക്രന്ദനം പുറപ്പെട്ടു.

സരോജത്തിന്റെ മുഖത്തുനിന്ന് ഒരു ശബ്ദം പുറപ്പെടേണ്ട താമസമേ ആ പരിചിതനായ ആ യുവാവ് അവളുടെ കാൽക്കൽ ചെന്നു വീഴുന്നതിന് ഉണ്ടായിരുന്നുള്ളു. അയാൾ നമസ്കരിച്ചതിനുശേഷം എഴുനീററുനിന്ന് ദയനീയമായ നോട്ടത്തോടുകൂടി അവളെ നോക്കിപ്പറഞ്ഞു:—"രക്ഷിക്കണേ, രക്ഷിക്കണേ! നിങ്ങളല്ലാതെ ഇപ്പോൾ എന്നെ രക്ഷിക്കുന്നതിനു മററാരുമില്ല. ഞാൻ വലുതായ ഒരാപത്തിൽ അകപ്പെട്ടിരിക്കുന്നു. പോലീസ്സുകാർ തന്നെ ഇപ്പോൾവന്നു പിടികൂടും. അതാ അവരുടെ ലഹള നിങ്ങൾക്ക് കേൾക്കാനില്ലേ? നിങ്ങളൊരു കാര്യംചെയ്യണം; അധികമൊന്നും നിങ്ങൾ ചെയ്യേണ്ട ആവശ്യമില്ല. ഞാൻ ആ കാണുന്ന പൊക്കിക്കെട്ടിന്റെ പിന്നിൽ ഒളിച്ചിരിപ്പാൻ പോകുന്നു. പോലീസ്സുകാർ വന്നന്വേഷിച്ചാൽ ദയചെയ്ത് അവരെ വിപരീതം ധരിപ്പിക്കരുത്. അത്രയേ വേണ്ടു."

സരോജത്തിന് ഒരക്ഷരവും സംസാരിക്കുവാൻ സാധിച്ചില്ല. യുവാവ് പഴയ പൊതിക്കെട്ടിന്റെ പിന്നിൽ നൂണ്ടുകിടന്നിരുന്നു. അതാ, പുറത്തുനിന്ന് ഒരു 'കലകലം' കേൾക്കുന്നു! സരോജം തൽക്ഷണം ഏതാണ്ട് മരിച്ചമട്ടിലായിത്തീർന്നു. പോലീസ്സുകാർ എങ്ങാനും കടന്നുവന്നാൽ താൻ ആ സാധുമനുഷ്യനെ എങ്ങിനെ രക്ഷിക്കും? ആയാളാകട്ടെ താനൊരുകണ്ണമപേക്ഷിച്ചുകൊണ്ടാണ് സംരക്ഷയെത്തന്നെ ഭരമേല്പിച്ചിരിക്കുന്നത്! സരോജമോ? ഒന്നിനുംകൊള്ളാത്ത ഒരു മൽപ്പിണ്ഡം! ആയാളാവട്ടെ മറെറവിടെയും പോവാതെ അവിടെത്തന്നെ അഭയംപ്രാപിക്കുകയും ചെയ്തിരിക്കുന്നു! അവളുടെ ഹൃദയത്തിൽനിന്ന് എന്തോ ഒന്നു പുറത്തുവരുന്നതിനുവേണ്ടി ആയാസപ്പെട്ടുകൊണ്ട് അവളെ ഇട്ടു ഞെക്കിഞെരുക്കുന്നതുപോലെ അവൾക്കു തോന്നി. നേത്രത്തിൽനിന്നു രണ്ടു ബാഷ്പകണം വീണ് അവളുടെ കവിൾത്തടം നനച്ചു. എന്തുചെയ്തും അവൾ ആ അഭയാഗതനെ സംരക്ഷിക്കുകതന്നെ വേണം. അല്ലെങ്കിൽ ദൈവം എന്തിനായിട്ട് ആയാളെ അവളുടെ അടുത്തേയ്ക്കുതന്നെ അയച്ചു? ലോകത്തിൽ വേറെ ആരുമില്ലാതായിട്ടാണോ? അതും, മററാരു ഭൃത്യരും ഇല്ലാത്ത ഈ അവസരത്തിൽത്തന്നെ വേണമെന്നുണ്ടോ? സരോജം നെടുതായൊന്നു നിശ്വസിച്ചു. അവൾ തനിക്കുള്ള ശക്തി അത്രയും ഉപയോഗിച്ച് ഇരുന്നേടത്തുനിന്നെഴുനീററ് കാലിടറിയും തട്ടിത്തടഞ്ഞും ഒരുവിധത്തിൽ നടന്നുപോയി അടുക്കളവാതിൽ അടച്ചു.

പുറത്തുകേട്ട ശബ്ദകോലാഹലം ക്രമേണ ശാന്തമായ്ത്തീൎന്നു. യുവാവ്, ഒളിച്ചിരുന്ന സ്ഥലത്തുനിന്നു പതുക്കെ പുറത്തേയ്ക്കു വന്നു. കൃതജ്ഞതയോടുകൂടി അയാഠം സരോജത്തിൻെറ മുഖത്തു നോക്കി ഇങ്ങിനെ പറഞ്ഞു:—“നിങ്ങഠം ഇപ്പോഠം എനിക്കു ലോകത്തിലേയ്ക്കുവെച്ച് ഏററവും വലിയ ഒരുപകാരമാണ് ചെയ്തുതന്നിട്ടുള്ളത്. എന്നാൽ ഇതുകൊണ്ടും എൻെറ ബുദ്ധിമുട്ടുകഠം അവസാനിച്ചിട്ടില്ല. നിങ്ങഠം എനിക്ക് ചെറുതായ ഒരുപകാരംകൂടി ചെയ്തുതരണം. എനിക്കു കുറച്ചുപണം വേണം. അതു കിട്ടിയാൽ ഈ നാട്ടിൽ നിന്ന് എങ്ങിനെയെങ്കിലും ചാടിക്കടന്നുപോയി പിഴച്ചുകൊള്ളാം. എൻെറ കയ്യിൽ യാതൊന്നുമില്ല. നിങ്ങഠം എനിക്ക് കുറച്ചു പണം കടം തരണം. ഞാൻ ദൈവത്തെച്ചൊല്ലി ആണയിടുന്നു. കഴിയുന്ന വേഗത്തിൽ അതു മടക്കിത്തന്നുകൊള്ളാം.”

ആ സാധുപ്പെൺകുട്ടിയുടെ കയ്യിൽ പണമെവിടെ? അവഠംക്ക് തൻെറ സ്വന്തമെന്ന നിലയിൽ യാതൊന്നുമില്ല. എന്നാൽ ഒരുവിധത്തിലും ആ യുവാവിനെ ശൂന്യനാക്കി മടക്കിയയപ്പാൻ അവളൊട്ടു ശക്തയുമല്ല:—അഭയംപ്രാപിച്ച ഒരു സഹജീവിയെ ഒരത്യാപത്തിൽനിന്ന് രക്ഷപ്പെടുത്തി എന്നുമാത്രമല്ല; ഇതുവരെയും മിഥ്യാഭൂതമായിത്തന്നിട്ടുള്ള തൻെറ ജീവിതത്തെ ഒരിക്കലെങ്കിലും പ്രയോജനവത്താക്കിത്തീൎക്കുക ഉണ്ടായി എന്നുമാണ് ഇതുകൊണ്ടു വരുന്നത്. കാൎയ്യമൊക്കെ ശരി; അവഠം പണത്തിനെവിടെപ്പോകും? അവളുടെ കയ്യിലുണ്ടോ പണം? സരോജത്തിൻെറ മൃദുലമായ ഹൃദയം അസ്വാധീനതയിൽപ്പെട്ടു കിടന്ന ദേഹത്തിൻെറ നിരുപയോഗത്വവുമായി മല്ലിട്ടുതുടങ്ങി. കുറച്ചു പണത്തിനുവേണ്ടി ഇപ്പോഠം ആ വീടു മുഴുവനും തിരയേണ്ടിവന്നിരിക്കുന്നു. യുവാവ് ആവശ്യപ്പെട്ട തുകയാണെങ്കിൽ ഇലോം തുച്ഛമായ ഒന്നാണ്. പക്ഷെ, ഹാ നിൎഭാഗ്യരാശിയായ മനുഷ്യ! ഇതു 'പാപ്പ'രായിട്ടുള്ള ഒരു 'പുള്ളി'യുടെ അടുക്കലാണല്ലോ താൻ യാചിക്കുവാൻ വന്നതു്!

അവഠം കഷ്ടപ്പെട്ടെഴുനീററ് പതുക്കെ ചുമരു പിടിച്ചു നടന്നുകൊണ്ട് പുറത്തേയ്ക്കു കടന്നു. എങ്ങിനെയോ ഉരുണ്ടുപിരണ്ട് ഒരു വിധത്തിൽ കോണിച്ചുവട്ടിലെത്തി. അവിടെ നിന്ന്

മേല്പോട്ടു കയറിപ്പോവണമെന്നാണെങ്കിൽ മററാരുടെയെങ്കിലും സഹായം അത്യാവശ്യമാണ്. യുവാവ് അവളെ അനുഗമിച്ചു. സരോജം ഫുല്ലബാല ഏല്പിച്ച താക്കോൽക്കൂട്ടം എടുത്തു് മുകളിൽ ചൂണ്ടിക്കാണിച്ച് ആ യുവാവിൻെറ കയ്യിൽ കൊടുത്തു. ആയാൾക്ക് കാര്യം മനസ്സിലായിരുന്നെങ്കിലും തനിച്ചു മുകളിലേയ്ക്കു് കയറിപ്പോകുവാൻ വലിയ ശങ്ക തോന്നി. സരോജം ഹസ്തസംജ്ഞകൊണ്ടു് ആയാളെ നിർബന്ധിച്ചു. യുവാവ് നാലുപാടും ഒന്നു സൂക്ഷിച്ചുനോക്കിയിട്ട് ക്ഷണത്തിൽ കോണി കയറി മുകളിലെത്തി. ഫുല്ലബാലയുടെ മുറി തുറന്നു കിടക്കുകയാണ്. ആയാൾ വേഗത്തിൽ അതിനകത്തു കടന്ന് അലങ്കാരമേശയുടെ അടുത്തുചെന്ന് ഒരു താക്കോൽ തിരഞ്ഞെടുത്തു് അതുകൊണ്ടു് തുറക്കുമോ എന്നു പരീക്ഷിച്ചുനോക്കുന്നതിനായി മേശയുടെ വലിപ്പു പിടിച്ചു വലിച്ചപ്പോൾ അതു നിഷ്പ്രയാസം തുറന്നു കാണപ്പെട്ടു. അകത്തു് ഒരു ആയിരം സാമാനങ്ങൾ കിടന്നിരുന്നതിന്നിടയിൽ തിരഞ്ഞുനോക്കിയപ്പോൾ ഒരു ചെറുമടിശ്ശീല കണ്ടെത്തി. വേഗത്തിൽ അതെടുത്തു തുറന്ന് അതിൽനിന്നു ഒരു ഡപ്പിക എടുത്തു് മടിശ്ശീല യഥാസ്ഥാനത്തുതന്നേ വെച്ചു് വലിപ്പു നീക്കിയടച്ചു പൂട്ടിയുംവെച്ചു് തിരിയെ താഴത്തേയ്ക്കിറങ്ങിപ്പോന്നു.

സരോജം വലിയ സംഭ്രമത്തോടുകൂടി മേല്പോട്ടു നോക്കി, കോണിച്ചുവട്ടിൽ കാത്തുനില്ക്കുകയായിരുന്നു. യുവാവ് അടുത്തുചെന്ന് താൻ എടുത്ത പണ്ടം കാണിച്ചുകൊടുത്തു് ഇങ്ങിനെ പറഞ്ഞു:—"ഭദ്രേ! ഇതിൽ കൂടുതലായി ഒരു പൈപോലുമെടുത്തിട്ടില്ല. നിങ്ങൾ ചെയ്ത വിലയേറിയ ഈ ഉപകാരത്തിന് നന്ദിപറയുന്നതും കാണിക്കുന്നതും എങ്ങിനെയാണെന്ന് എനിക്കു രൂപമാകുന്നില്ല. കഴിയുന്ന വേഗത്തിൽ ഇതു് മടക്കിത്തന്നുകൊള്ളാം. ഇതാ ഈ മോതിരം നിങ്ങടെ കയ്യിലിരിക്കട്ടെ; നിരാധാരനായ ഒരു സഹജീവിയെ സംരക്ഷിച്ച ഈ മഹാമനസ്കതയെ അല്പമെങ്കിലും ഒന്നോരാധിക്കുവാൻ ഇതിനു സാധിക്കുമെങ്കിൽ ഒരു 'സ്മാരക'മായി ഇതു നിങ്ങളുടെ കയ്യിലിരിക്കട്ടെ."

യുവാവ് ആ മോതിരത്തെ അവളുടെ വിറപൂണ്ട കയ്യിലേയ്ക്കു് നീട്ടിയിട്ടുകൊടുത്തിട്ട് ചുറ്റുപാടും ഒന്ന് ഉററുനോക്കി മിന്നൽവേഗത്തിൽ അവിടെനിന്ന് അന്തർദ്ധാനം ചെയ്തു.

സരോജം പൂർവസ്ഥാനത്തുവന്ന് മോതിരവും മടിയിൽവെച്ചുകൊണ്ടിരുപ്പായി. കുറച്ചുനേരത്തേയ്ക്ക്, ഇക്കഴിഞ്ഞതെല്ലാം ഒരു സ്വപ്നപ്രായമായിട്ടാണ് അവളുടെ ഇളകാത്ത ഹൃദയത്തിന്നു തോന്നിയത്. ആ മോതിരം സൂക്ഷിച്ചുവെയ്ക്കുന്നതിന് തക്കതായ ഒരു സ്ഥലം അവൾ കണ്ടില്ല. വീട്ടുകാരിൽനിന്നുള്ള ഭീതിനിമിത്തം അത് കൈവിരലിലിട്ടുകൊള്ളുന്നതിന്നും അവൾ അശക്തയാണ്.

അപ്പോഴേയ്ക്ക് വെപ്പുകാരിയും വേലക്കാരിയുംകൂടി ഉച്ചത്തിൽ 'കൂട്ടംകൂടി'ക്കൊണ്ട് അവിടെ എത്തിക്കഴിഞ്ഞു. സരോജം സംഭ്രമത്തോടുകൂടി മോതിരം ഉടുപ്പിനുള്ളിൽ ഒളിച്ചുവെച്ചു. വേലക്കാരി അവിടവിടെ കിടന്ന പാത്രങ്ങളെല്ലാം പെറുക്കി ഒരിടത്തു നേരെ ഒതുക്കിവെച്ചിട്ട് ഇങ്ങിനെ പറഞ്ഞു:—

“ആഹാ, ഇപ്പോൾ അവരെല്ലാം സരോജത്തെ ഇവിടെ തനിച്ചിട്ടുംവെച്ചാണല്ലോ നാടകത്തിന്നു പോയ്ക്കളഞ്ഞത്? വല്ലാത്ത ഒരു കൂട്ടംതന്നെ! കണ്ടില്ലേ, വാതിൽ തുറന്നു മലർത്തിയിട്ടിരിക്കുന്നത്? ഇക്കൂട്ടർക്ക് ഒരു വിചാരവും പേടിയുമില്ലെന്നോ?” അപ്പോൾ വേലക്കാരി, തന്റെ അനതിനിർമ്മലമായ മേൽവസ്ത്രം അഴിച്ച് ജനാലയുടെ പടിയിൽവെച്ചു ഇപ്രകാരം പറഞ്ഞു:— “ഇപ്പോഴത്തെ പെൺകിടാങ്ങളുടെ കാര്യത്തെപ്പറ്റി ഒന്നും പറയേണ്ട. അവരുടെ കഥ ബഹു വിചിത്രമാണ്! നമ്മളും ഒരു കാലത്ത് പെൺകുട്ടികളായിരുന്നിട്ടുതന്നെയല്ലേ വളർന്നത്? നമ്മളന്ന് ഉദയംമുതൽ അസ്തമയംവരെ വേലയെടുക്കേണ്ടുന്നവരായിരുന്നു. വല്ലതുമൊരു കാഴ്ചയോ വേലയോ കാണ്മാൻ പോവുന്നതിനെപ്പറ്റി നമുക്കന്ന് വിചാരിപ്പാൻപോലും നിവൃത്തിയുണ്ടായിരുന്നുവോ? പക്ഷേ ഇന്നത്തേയ്ക്ക് ആ മട്ടെല്ലാം മാറിപ്പോയി! എന്തിന്നു പറയുന്നു? സരോജം, താക്കോലിങ്ങോട്ടു തരൂ. കഷ്ടം! ആ വയസ്സത്തിയായ അമ്മായിഅമ്മകൂടി നിന്നെ ഇവിടെ ഇട്ടേച്ചു പോയ്ക്കളഞ്ഞുവല്ലോ! അവരു മനുഷ്യരാണോ? നോക്കൂ ഞാൻ അത്ഭുതപ്പെടുകയാണ് ചെയ്യുന്നത്.”

ഈ പരിചാരികമാർക്കിരുവർക്കും സരോജത്തെ വലിയ കാര്യമാണ്. സരോജത്തിന്റെ സാന്നിദ്ധ്യത്തെ അവർ ഒന്നിന്നും ഒരു തടസ്ഥമായിട്ടു കരുതിയിരുന്നില്ല. 'ഒരുവക' വിവരമില്ലാത്ത

ആ 'പാവ'പ്പെട്ട ബാലികയ്ക്കു് വീട്ടിലുള്ളവരുടെ അടുക്കെ ഒന്നും 'കൊളുത്തിക്കൊടുക്കുവാൻ' വയ്യാതെയിരുന്നതിനാൽ അവൾ കേൾക്കവേതന്നെ, അവർ വീട്ടുകാരുടെ കുററം മുറയ്ക്കു പറയുക പതിവായിരുന്നു.

നാടകം കാണ്മാൻ പോയിരുന്നവർ മടങ്ങിവരുന്നതുവരെയും സരോജം കണ്ണോളചിമ്മാതെ കാത്തുകുത്തിരുന്നു. ഏകദേശം പാതിര കഴിഞ്ഞപ്പോഴേയ്ക്കും അവർ വന്നെത്തി. സരോജത്തിന്റെ നിലമാറാത്ത ആ ഇരുപ്പു കണ്ടു് ചാരു പറകയാണ്:— "നോക്കൂ! നമ്മുടെ സരോജം ഉറങ്ങാതെ കാത്തിരിക്കുന്നതു കണ്ടുവോ? ഇങ്ങിനെ കഥ കേൾപ്പാൻ കൊതിയുള്ള ഒരു കുട്ടിയെ ഞാൻ കണ്ടിട്ടില്ല. പറഞ്ഞുകൊടുക്കുന്ന കഥകളിൽ ഒരക്ഷരമെങ്കിലും അവൾക്കു മനസ്സിലാകുന്നുണ്ടോ എന്നു ദൈവം കണ്ടു.

വീട്ടിൽ വന്നെത്തിയ ആ യുവതികൾക്കു് സ്വന്തം ജോലി ചിലതുണ്ടായിരുന്നതിനാൽ ആർക്കും സരോജത്തിന്റെ കാര്യത്തിൽ ശ്രദ്ധ ചെലുത്തുവാൻ സൌകര്യം സിദ്ധിച്ചില്ല. നാടകാഭിനയത്തെപ്പററി അവരവർക്കുള്ള പ്രതീതി (Impression) കളെ വർണ്ണിച്ചുംകൊണ്ടു് എല്ലാവരും ഒരേ സമയത്തു തന്നെ പറയുന്നതന്യോന്യം കേൾക്കാതെ 'പൊടിപാറി' പ്രശംസിച്ചുതുടങ്ങി. ഫുല്ലബാല തന്റെ മുറിയിൽ കടന്നുതാഴ്പൂട്ടി സരോജത്തിന്റെ മട്ടുകൾ മാറിച്ചമഞ്ഞു. അതുകൊണ്ടു് ചാരു ചോദിച്ചു:— "സരോജം, നിനക്കെന്തുപററി? എന്താ ഇങ്ങനെ കുണ്ഠിതപ്പെട്ടിരിക്കുന്നതു്? സുഖക്കേടു വല്ലതുമുണ്ടോ?"

അവൾ നിഷേധഭാവത്തിൽ തലകുലുക്കി. വീട്ടിലുള്ളവർ ഊണുകഴിഞ്ഞുകിടക്കുന്നതുവരെയും അവൾക്കു കഠിനമായ പരിഭ്രമമുണ്ടായിരുന്നു. ഫുല്ലബാലയുടെ മുറിയിൽ നിന്നു വല്ല ശബ്ദവും കേൾക്കുന്നുണ്ടോ എന്ന ശങ്കയും ഭീതിയും അവളെ വല്ലാതെ പീഡിപ്പിച്ചു. ശയ്യയിൽ അങ്ങോട്ടുമിങ്ങോട്ടും കിടന്നുരുണ്ടും ചെരിഞ്ഞും മറിഞ്ഞും കണ്ണടയ്ക്കാതെതന്നെ അവൾ ആ 'കാളരാത്രി' പുലർത്തിക്കൂട്ടി.

ആ കുടുംബത്തിലെ പതിവുകാര്യങ്ങളിൽ വിശേഷവിധിയൊന്നുമുണ്ടാക്കാതെ തന്നെ നാഴികമണിയിലെ സൂചികളെന്നു

വണ്ണം ദിവസങ്ങളങ്ങിനെ മുറയ്ക്കു് മുന്നോട്ടു കടന്നുപോയി. ആ വീട്ടിൽ നടന്ന ഒന്നാമത്തെ കളവു് —അതു കളവാണെങ്കിൽ— ആരുടേയും, വിശിഷ്യ ഫുല്ലബാലയുടെ തന്നേയും അറിവിൽപ്പെടുക ഉണ്ടായില്ല. അവർ തന്റെ മടിശ്ശീല പരിശോധിച്ചുനോക്കുന്നതു് വളരെ ദുർല്ലഭമായേ ഉണ്ടായിരുന്നുള്ളു. ചിലപ്പോൾ രണ്ടു മൂന്നു മാസത്തേയ്ക്കു് മടിശ്ശീല കൈകൊണ്ടു തൊടുകപോലും ചെയ്തില്ലെന്നു വന്നേയ്ക്കാം.

അന്നത്തെ 'കള്ളൻ' മടിശ്ശീലയിൽ നിന്നു മാത്രമല്ലാ കളവു നടത്തിയതു്; അന്ധകാരാവൃതമായിരുന്ന ഒരു നിശ്ശബ്ദഹൃദയത്തിൽ നിന്നുകൂടി അയാൾ മോഷണം നടത്തുക ഉണ്ടായി. സരോജത്തിനു്, യൌവനവിലാസം വിളയാടുന്ന ഒരു കോമളമുഖം ഒഴിച്ചു ബാക്കിയുള്ള ബാഹ്യപ്രപഞ്ചം മുഴുവൻ അന്ധകാരമയവും ശൂന്യവുമായിട്ടു തോന്നി. കുറെ കഴിഞ്ഞപ്പോൾ അവളുടെ മുന്നിൽ ലോകം ഒരു പുതിയ വേഷത്തിൽ പ്രത്യക്ഷപ്പെട്ടു. മുമ്പു് അവർക്കു തന്നെപ്പോലെ മൂകവും ചൈതന്യവിരഹിതവുമായിത്തോന്നിയിരുന്ന ലോകം, ഇപ്പോൾ, സൌന്ദര്യസമ്പത്തിക്കവേണ്ടി ചായം തേച്ചു നിറം കയറ്റലും മിനുക്കുപണിയും ആരംഭിച്ചിരിക്കുന്നതായിത്തോന്നി. ശ്രുതിമധുരമായി കൂജനംചെയ്യുന്ന ചെറുപറവകളുടെ കളസ്വരങ്ങളുമായ നിനാദംമൂലമെന്ന നാദബ്രഹ്മം അവളോടു് പാട്ടു പാടുവാൻ പറഞ്ഞുതുടങ്ങി. ആകാശം ഒരു സജീവ വസ്തുവായിത്തീർന്നു്, തന്നെ കൈകളിലെടുത്താട്ടിക്കൊണ്ടു് നിശ്ശബ്ദസംഗീതാമൃതം പൊഴിച്ചുകൊണ്ടു് തന്റെ കർണ്ണപുടങ്ങളിൽ എന്തോ രഹസ്യമായി മന്ത്രിക്കുവാൻ തുടങ്ങിയതുപോലെ അവർ വിഭാവനം ചെയ്തു. സരോജം തന്റെ ഹൃദയത്തിൽ അമർത്തി നിർത്തുവാൻ വയ്യാത്ത വിധത്തിലുള്ള ഒരു മുഗ്ദ്ധസ്പന്ദം. തൊട്ടുകൂടി വഹിച്ചുകൊണ്ടുവന്ന ആ നികഷോപലം (ഉരകല്ലു്) അവർക്കു് മണ്ണിനെ മാറ്റു് ഏറുന്ന പൊന്നായി മാറ്റിക്കാണിച്ചുകൊടുത്തു.

കളവുപോയതെന്നോ, അല്ലെങ്കിൽ കടം വാങ്ങിയതെന്നോ പറയാവുന്ന ആ പണം തിരിച്ചുകിട്ടുകയുണ്ടായില്ല. ഫുല്ലബാലയുടെ മേശയിൽനിന്നു് തന്റെ സഹായത്തോടുകൂടി കള്ളൻ തോണ്ടിച്ചുകൊണ്ടുപോയ പണം തിരിയെ വെയ്ക്കുവാൻ സാധി

ക്കാതെ വന്നതിനാൽ, സരോജത്തിന്ന് സമാധാനം തീരെ ഇല്ലാതായിത്തുടങ്ങി. അവളുടെ ഹൃദയമണിപീഠത്തിൽ ഉജ്ജ്വലമായി വിളങ്ങിക്കൊണ്ടിരുന്ന ആ സുന്ദരവർമ്മനെത്തെ ശ്യാമളമായ ഒരു നിഴൽ വന്നു മൂടുവാൻ ആരംഭിച്ചു. എന്നുതന്നേയല്ല, ആ നിഴൽ മുള്ളുപോലെ അവളുടെ മൃദുഹൃദയത്തെ കുത്തിമുറിച്ചു വേദനപ്പെടുത്തുവാനും തുടങ്ങി. ആ മനുഷ്യൻ കൊണ്ടുപോയ പണം എന്തുകൊണ്ട് മടക്കിക്കൊണ്ടുവന്നു തന്നില്ല? അഥവാ ആ സാധു പിന്നെയും വല്ല ആപത്തിലും ചെന്നു ചാടിപ്പോയിരിക്കുമോ? അതോ, അന്നു കണ്ടതെല്ലാം വെറും തട്ടിപ്പു വിദ്യയായിരിക്കുമോ? ഛെ! ഒരിക്കലും അങ്ങിനെ വരാനിടയില്ല. കാഞ്ചനം കാചമായിത്തീരുകയോ? അത്ര ദർശനീയാകൃതിയായിട്ടുള്ള ഒരാൾ ഒരു വിധത്തിലും ഒരു അസത്യവാദിയായിരിക്കുകയില്ല. അങ്ങിനേതന്നെയായി വരട്ടേ; ദൈവം തന്റെ പാവപ്പെട്ട ഒരു സൃഷ്ടിയെ അത്രത്തോളം വഞ്ചിച്ചു വിടുകയില്ലതന്നേ. ഗൂഢമായി സൂക്ഷിച്ചുവെച്ചിരുന്ന ആ മോതിരം കയ്യിലെടുത്തു നെററിത്തടത്തോടു ചേർത്തു കുറച്ചുനേരം ധ്യാനിച്ചുകൊണ്ടിരുന്നപ്പോൾ അവളുടെ ശങ്കയും ഭീതിയുമൊക്കെ നിശ്ശേഷം നീങ്ങിപ്പോയി. എന്തുകൊണ്ടെന്നാൽ, ആ മോതിരം അവളുടെ മനോസൃഷ്ടമായ ലോകത്തിന്റെ വാതിൽ തുറക്കുവാനുള്ള താക്കോലായിരുന്നു.

പിറേറന്നു രാവിലെ ഗൃഹനായിക ഉറക്കമുണർന്ന്, നിദ്രാസുഖം സൂചിപ്പിക്കുന്ന മട്ടിൽ ഒന്ന് 'കോട്ടുവായിട്ട്' 'ശരിനിവർന്നു' കിടന്ന കിടപ്പിൽ നിന്നെണീററപ്പോഴെയ്ക്കും, അവരുടെ ഭർതൃസോദരി അസാധാരണമായ താപവും ഗൌരവവും കലർന്ന മുഖഭാവത്തോടുകൂടി ശയ്യാഗൃഹത്തിൽ പ്രവിശിച്ചു. ഗൃഹനായിക ഉദ്വേഗത്തോടുകൂടി അവരുടെ മുഖത്തേയ്ക്കു നോക്കി. ഭർതൃസോദരി പറഞ്ഞു:—"സരോജത്തിന്നു കലശലായ പനിയാണ്. ഇന്നലെ രാത്രി അവൾ എത്ര കഷ്ടപ്പെട്ടാണ് കഴിച്ചുകൂട്ടിയതെന്നു പറവാൻ പ്രയാസമാണ്. ഞാനിന്നലെ കണ്ണിന്റെ പോള കൂട്ടീട്ടില്ല. ഒരു ഡോക്ടരെ വിളിച്ചുകൊണ്ടുവരണം. അല്ലെങ്കിൽ ഇഷ്ടംപോലെ ചെയ്യു. എന്റെ ഭാരം ഞാൻ തീർത്തു. ആ സ്ത്രീ ഇത്രയും പറഞ്ഞു് ഒന്നു നെടുവീർപ്പിട്ട് ഗൃഹനായികയുടെ മുഖത്ത് നോക്കിക്കൊണ്ടുനിന്നു.

എന്നാൽ ആ വർത്തമാനം കേട്ട ആർക്കും അശേഷവും ഒരു 'കലുക്ക'മുണ്ടായില്ല. എന്നുതന്നെയല്ല, അതറിയിച്ചതു തീരെ രസമായില്ലെന്നു നോട്ടംകൊണ്ടു വെളിപ്പെടുത്തുകയും ചെയ്തു. ഈ തറവാട്ടിലെ 'ശവ'ങ്ങളുടെ കാര്യങ്ങൾക്കൊക്കെ ചുമതല വഹിക്കേണ്ടതു ഞാനാണോ? ഈ ദ്രോഹിപ്പെണ്ണുങ്ങൾക്കു ചത്തുപോയപ്പോൾ സ്വന്തം മക്കളേക്കൂടി അങ്ങു കൂടെ കൊണ്ടുപോകായിരുന്നില്ലേ? ഞാൻ 'അദ്ദേഹ'ത്തോടു പറയാൻ പോകയാണ്. സ്വന്തം മരുമക്കളുടെ ചുമതലയെല്ലാം സ്വയംതന്നെ ഏറ്റുകൊള്ളട്ടെ. എനിക്കു വിഷമമാണ്. എന്റെ കുട്ടിയെ ഇനി ഞാനെങ്ങോട്ടു മാറ്റി രക്ഷിക്കേണ്ടു? പനിയാണെങ്കിൽ സർവ്വത്ര പകരുന്നതുമാണ്.

ആ വീട്ടിന്റെ മട്ടു പെട്ടെന്നു ഒന്നു വ്യത്യാസപ്പെട്ടു. എല്ലാവരുടേയും മുഖങ്ങളിൽ അസ്വാസ്ഥ്യസൂചകമായ ഒരു കാളിമാവ് പരന്നു. അതിന്നുകാരണം ആ പാവപ്പെട്ട പെൺകുട്ടിയുടെ സുഖക്കേടായിരിക്കുമോ? ഒരിക്കലുമല്ല; ആ പകരുന്ന പനിയിൽനിന്നു തങ്ങളെ രക്ഷിക്കുന്നതിലുള്ള ഒരു പരിഭ്രമം എല്ലാവർക്കും കലശലായി കാണപ്പെട്ടു. കുട്ടികളെയെല്ലാം രോഗിമന്ദിരത്തിൽനിന്നു കഴിയുന്നത്ര അകററിത്താമസിപ്പിച്ചു. ഒരു വിധത്തിൽ പോകാതെ കഴിക്കാമായിരുന്നെങ്കിൽ മുതിർന്നവരിൽത്തന്നെയും ചിലർ അങ്ങോട്ടു തിരിഞ്ഞുനോക്കുമായിരുന്നില്ല. ഡോക്ടർവന്നു ചികിത്സ നിശ്ചയിച്ചുപോയപ്പോൾ ആ പകർച്ചപ്പനിയിൽ നല്ലവണ്ണം സൂക്ഷിച്ചിരിക്കണമെന്നു എല്ലാവരേയും തെര്യപ്പെടുത്തിയിട്ടുണ്ടായിരുന്നു.

സരോജത്തിന്റെ മൂത്ത മാതുലനായ ഗൃഹനായകൻ 'മുടക്കച്ചുരക്കായി'ത്തീർന്നു തന്റെ മരുമക്കളുടെ നേരെ വളരെ വാത്സല്യമുള്ള ഒരാളാണ്. എന്നാൽ സ്വന്തം 'പരിഗ്രഹ'ത്തിന്റെ കഠിനമായ ശാസനയ്ക്കു കീഴിൽ അമർന്നുവരുന്ന അദ്ദേഹത്തിന്നു അതു വേണ്ടിടത്തോളം പുറത്തേയ്ക്കു കാണിക്കുവാനുള്ള സന്ദർഭം ചുരുക്കമായേ സിദ്ധിച്ചിരുന്നുള്ളു. അദ്ദേഹം ആഫീസ്സിൽനിന്നു മടങ്ങിവന്നതിന്നുശേഷം വളരെനേരം സരോജത്തിന്റെ അടുത്തുചെന്നു നോക്കിക്കൊണ്ടിരുന്നു. അവൾക്കപ്പോൾ ആളെ അറിയുന്നതിനുള്ള 'പ്രജ്ഞ'യുണ്ടായിരുന്നില്ല. അവൾ ശയ്യയിൽ അങ്ങോട്ടു

മിങ്ങോട്ടും കിടന്നുരുളുന്നതിന്നിടയിൽ ദീനവും അവ്യക്തവുമായ സ്വരത്തിൽ എന്തോ പുലമ്പിക്കൊണ്ടിരുന്നു. അതെന്തെന്നു മനസ്സിലാക്കുന്നതിനായി മാതുലൻ തലകുനിച്ചു ചെവിയുംകൊടുത്തു ശ്രദ്ധിച്ചിരുന്നു. സരോജം പിന്നെയും പുലമ്പുന്നു. "പണം, പണം, ആ പണമെവിടേ?" അദ്ദേഹം കീശയിൽനിന്നു നാലഞ്ചുറുപ്പിക എടുത്തു 'ഇതാ പണം' എന്നു പറഞ്ഞു, വിളർത്തു മെലിഞ്ഞ അവളുടെ കയ്യുപിടിച്ചു അതിൽ വെച്ചുകൊടുത്തു. സരോജമാകട്ടെ, ഉറുപ്പിക കിട്ടിയമാത്രയിൽ കയ്യുവലിച്ചു മുറുകെ മടക്കിപ്പിടിച്ചുകളഞ്ഞു. അവൾ തെല്ലൊന്നു ആശ്വാസയായി അല്പനേരം കണ്ണടച്ചു മയങ്ങുകയും ചെയ്തു.

രാത്രി ഒരുകാപ്പി പാലുകൊടുക്കുന്നതിനായി ഫുല്ലബാല അവളുടെ അരികത്തു ചെന്നിരുന്നു. അവൾ പെട്ടെന്നു കിടന്നേടത്തുനിന്നെണീററിരുന്നു, ഫുല്ലബാലയുടെ കോപ്പപിടിച്ചിരുന്ന കയ്യ് പിടിച്ചുണർത്തി തന്റെ കയ്യിൽ മുറുകെപ്പിടിച്ചിരുന്ന പണം അതിനകത്തിട്ടുകൊടുത്തു. ഫുല്ലബാല അത്ഭുതപ്പെട്ടു നില്ക്കവെ പിന്നിൽനിന്നിരുന്ന മാതുലൻ ചിരിച്ചുംകൊണ്ടു പറഞ്ഞു:—"സരോജം വലിയ ധർമ്മിഷ്ഠയായിരിക്കുന്നു. അമ്മായി! നിങ്ങൾ വലിയ ഭാഗ്യവതി തന്നെ. ഞാനിവൾക്ക് കഷായവും കഞ്ഞിയുമൊക്കെ കൊണ്ടുവന്നു കൊടുക്കുക പതിവുണ്ടെങ്കിലും എനിക്കു പണം തരിക ഉണ്ടായിട്ടില്ല."

സരോജത്തിന് അധികനാൾ രോഗത്തിൽപ്പെട്ടു കഷ്ടപ്പെടേണ്ടിവന്നില്ല. അവളുടെ ലഘുവായ ജീവിതനാടകം, ആ രംഗത്തിൽ പത്തുദിവസം അഭിനയിച്ചു കഴിഞ്ഞപ്പോഴെയ്ക്കു തമോമയമായ തിരശ്ശീല ധടിതി വീണു കഴിഞ്ഞുപോയി!

നമ്മുടെ കഥാരംഗമായ ഭവനത്തിന് ഏററവും അടുത്തായി ഇതിലും വലുതായ ഒരു മൂന്നുനില മാളിക നിലകൊള്ളുന്നുണ്ട്. അത് കോളേജുവിദ്യാർത്ഥികൾ താമസിക്കുന്ന മന്ദിരം (Boarding house) ആയിരുന്നു. അതിനകത്ത് വായിച്ചുംകൊണ്ടിരുന്ന വിദ്യാർത്ഥികൾ അടുത്തുനിന്നു കേട്ട "ഹരിബോൽ, ഹരിബോൽ" (ബങ്കാളത്തിൽ ആരെങ്കിലും ഒരാൾ മരിച്ചാൽ ശേഷക്കാർ ദുഃഖസൂചകമായി വിലാപിക്കുന്നതിൽ ഉപയോഗിക്കുന്ന ഈശ്വരനാമം) എന്നുള്ള ആർത്തനാദവും, കരുണമായ മു

വിളിയും കൂടിച്ചേൎന്ന് ഘോരമായിത്തീൎന്ന ഒരു ശബ്ദത്താൽ പെട്ടെന്ന് പുറത്തുള്ള വരാന്തയിലേയ്ക്കു ആകൃഷ്ടരായി ഓരോരുത്തരും ആരെന്തെന്നറിയുന്നതിന്നായി ഉദ്വേഗത്തോടുകൂടി തിക്കിത്തിരക്കി വരാന്തയുടെ ഇരുമ്പുകമ്പികൾക്കിടയിൽക്കൂടെ തലയിട്ടു നോക്കിത്തുടങ്ങി. അപ്പോൾ അതിൽ ഒരു വിദ്യാൎത്ഥി ഇങ്ങിനെ പറഞ്ഞു:—"കൂട്ടരേ, അയൽവീട്ടിലുണ്ടായിരുന്ന വാതം പിടിച്ച ആ പെണ്ണിനെ നിങ്ങൾ അറിയില്ലേ? അവൾ മരിച്ചുപോയത്രേ! പക്ഷേ, അങ്ങിനെയുള്ള ആളുകൾ വേഗത്തിൽ മരിച്ചുപോവുക തന്നെയാണ് നല്ലത്."

അതുകേട്ട ക്ഷണത്തിൽ കൂട്ടത്തിലുണ്ടായിരുന്ന സുഭഗനായ ഒരു യുവവിദ്യാൎത്ഥി ഇടയിൽക്കൂടേ തിക്കിത്തിരക്കി മുമ്പോട്ടു കടന്നുവന്നു നിന്നു പറഞ്ഞു:—"എന്ത്? ആ പെണ്ണു മരിച്ചുപോയി എന്നോ? ഞാൻ വ്യസനിക്കുന്നു. ഒരിക്കൽ ഒരു പന്തയത്തിൽ ജയം നേടുന്നതിന്ന് ആ സാധു പെൺകിടാവിന്റെ സഹായം എനിക്കു വളരെ അധികം ഉപകരിച്ചിട്ടുണ്ടായിരുന്നു. ഹോ! അന്ന് അവളോടു മേടിച്ച പണം ഇന്നുവരെ ഞാൻ മടക്കിക്കൊടുക്കുകയുണ്ടായില്ല!! ദിവസേന കൊടുക്കണമെന്നു കരുതാറുണ്ടായിരുന്നുവെങ്കിലും എങ്ങിനെയോ തിരിഞ്ഞുമറിഞ്ഞു എനിക്കതു സാധിച്ചില്ല എന്നേ പറയേണ്ടു. ഏതായാലും അതു ഇന്നുതന്നെ അവളുടെ വീട്ടിലേയ്ക്ക് എത്തിച്ചു കളയാം."

തൽക്ഷണം സകലരും കൂടി ലഹളകൂട്ടിക്കൊണ്ട് അയാളെ വളഞ്ഞുകഴിഞ്ഞു. "ഏതു പന്തയം? എന്തു പന്തയം? നിങ്ങൾ അതിൽ എങ്ങിനെ ജയിച്ചു? അവൾ നിങ്ങൾക്ക് സഹായിച്ചതെങ്ങിനെ?" എന്ന് ഉൽക്കണ്ഠയോടുകൂടി അവർ ചോദിച്ചുതുടങ്ങി. യുവാവ് ചിരിച്ചു മറുപടി പറഞ്ഞു:—"ഓ! അതു പറയത്തക്കവണ്ണമൊന്നുമില്ല; എങ്കിലും കേൾക്കുവിൻ. ഒരു ദിവസം നമ്മുടെ ഹരൻ വലിയൊരു നിരൂപകനെപ്പോലെ മേലേക്കിടയിൽനിന്നു പറകയാണ്. "ചില നോവലെഴുത്തുകാർ ചവറു പോലെ എഴുതിത്തള്ളിവിടുന്ന ക്ഷുദ്രകൃതികൾക്ക് കയ്യും കണക്കുമില്ലാതായിരിക്കുന്നു. ഏതു നോവൽ എടുത്തു വായിച്ചുനോക്കിയാലും സുമുഖനും ഭാഗ്യവാനും ഇംഗ്ലീഷ്പരീക്ഷാവിജയധോരിയുമായ ഒരു നായകൻ, ഇംഗ്ലീഷിലും, സംസ്കൃതത്തിലും, നാട്ടു

ഭാഷയിലും, നല്ല വിദ്വഷിയും സംഗീതം, സാഹിത്യം, തുന്നൽപ്പണി എന്നിവയിൽ ഇലോകം കൌശലവും സൌന്ദര്യസൌശീല്യങ്ങളുടെ കലവനവുമായ ഒരു നായികയെ കണ്ടുമുട്ടുന്ന മാത്രയിൽത്തന്നെ മയങ്ങിച്ചെന്നു അവളുടെ അടുക്കെ ശൃംഗാരപ്രാർത്ഥന ചെയ്യുന്നതും കവിയാൽ ഹാരാമാകൃഷ്ടമായിട്ടുള്ള ഒരത്യാപത്തിൽപ്പെട്ടു കുഴങ്ങുന്ന നായകനെ നായിക തന്റെ ജീവിതസർവ്വസ്വവും ബലികഴിച്ചു സംരക്ഷിക്കുന്നതും മററും സ്വപ്നദർശനങ്ങളായിരിക്കുന്നു. ഇതിൽ യാഥാർത്ഥ്യത്തിന്റെ ഒരു കണികപോലും ഉണ്ടോ എന്നു നോക്കുക. നോവൽലോകത്തിലുള്ള അത്തരം ആളുകളെപ്പോലെ ഈ ദൃശ്യലോകത്തിലുള്ള നിങ്ങളാരെങ്കിലും ഒരു സുന്ദരിയുടെ സന്നിധിയിൽ മയങ്ങിച്ചെന്നു നോക്കുക. അപ്പോൾ കാണാം ആ പൊൻകാപ്പണിക്കൈകളിൽനിന്നു ചൂലുകൊണ്ടോ ചട്ടുകംകൊണ്ടോ ഉള്ള ഏറുവന്നു നിങ്ങളുടെ തലമണ്ടയ്ക്കു വീഴുന്നതു! അല്ലെങ്കിൽ ലാൽബസാറിലെ പോലീസ്സൈന്യം മുഴുവൻ ഓടി എത്തത്തക്ക വിധത്തിൽ നിങ്ങൾ നിലവിളികൂട്ടത്തക്കവണ്ണമായിരിക്കും അവൾ നിങ്ങളുടെ അടുക്കെ പെരുമാറുക. ഇതുപോലെ ഏതെങ്കിലും ഒരു നായികയെ തിരഞ്ഞെടുത്തു്, അവളുടെ സഹായത്താൽ ഒരാപത്തിൽ നിന്നു മോചിക്കുവാൻ സാധിക്കുന്നതായി നിങ്ങൾക്കാർക്കെങ്കിലും തെളിയിക്കുവാൻ സാധിക്കുമെങ്കിൽ കാണട്ടെ. ആ ആൾക്കു ഞാൻ ൧൦ ക സമ്മാനംകൊടുക്കുന്നതിനുപുറമെ, സ്വന്തം പണം ചിലവാക്കി ബെംഗാളിനാടകക്കമ്പനിക്കാരുടെ രണ്ടുകളി കാണിച്ചുകൊടുക്കുകയും ചെയ്യാം.

ഹരന്റെ വാദകോലാഹലം കേട്ടപ്പോൾ, ഒന്നു പരീക്ഷിച്ചു കളയാമെന്നുറച്ചു ഞാൻ പന്തയംമററ നമ്മുടെ അയൽപക്കത്തു കാണുന്ന ആ വീടുതന്നെ എന്റെ രംഗസ്ഥലമായി നിശ്ചയിച്ചു. ആദിയിൽ വീടിന്റെ സ്ഥിതികളും സമ്പ്രദായങ്ങളുമൊക്കെ സൂക്ഷിച്ചുനോക്കി മനസ്സിലാക്കി. കുറച്ചുനാൾകൊണ്ടു് ആ ഗൃഹവാസികളുടെ സ്ഥിതികളെപ്പററി തലങ്കഷമായ ഒരറിവു സമ്പാദിക്കുവാൻ സാധിച്ചു. സ്ത്രീകളും പുരുഷന്മാരും എത്രയുണ്ടെന്നും അവർ എപ്പോഴാണു് പുറത്തേയ്ക്കിറങ്ങുക എന്നും പരിജനങ്ങൾ ഒഴിഞ്ഞിരിക്കുന്നതെപ്പോഴാണെന്നും, നഗരവീഥിയിലേയ്ക്കുള്ള വാതിൽ എപ്പോൾ തുറന്നിരിക്കുമെന്നും എല്ലാം എളുപ്പത്തിൽ മനസ്സിലാക്കി. ഒരുദിവസം, വീട്ടിലെ പുരുഷന്മാരെല്ലാം കാര്യാർത്ഥമായി പുറത്തേ

ക്കു പോയതും പരിജനങ്ങളാരുമില്ലാതെ വന്നതും എന്റെ വിജയ സിദ്ധിക്കു തക്കതായ സൌകൎയ്യം ഉളവാക്കിത്തന്നു. ഞാൻ തരം നോക്കി വീട്ടിന്നകത്തേയ്ക്കു കയറിച്ചെന്നു. എന്റെ വിജയത്തിന്നു പിന്നെ അധികം താമസമുണ്ടായില്ല. നമ്മുടെ ഹരനാം നരേന്ദ്രവും പോലീസുകാരുടെ വേഷംധരിച്ച് അവരുടെ മട്ടിലും സ്വരത്തിലും ചില അധികാരശബ്ദങ്ങളും ശാസനകളും പുറപ്പെടുവിച്ച് കറച്ചൊന്നു സഹായിച്ചു. വാസ്തവം പറയുകയാണെങ്കിൽ എനിക്കു കിട്ടിയ നായിക ആ സ്ഥാനത്തിന് തീരെ അനുരൂപയായിരുന്നില്ല. ഞാൻ ചില ജാടകളെല്ലാം എടുത്തുകൂട്ടി അവളെ പറഞ്ഞു പറ്റിച്ചു മുന്നണയ്ക്കുള്ള ഒരു പിച്ചളമോതിരം പണയം കൊടുത്തു പണം കയ്ക്കലാക്കി. ആകപ്പാടെ എനിക്ക് ഉറുപ്പിക ഇരുപതോളം കയ്യിൽ കിട്ടി. ഇതാണ് ആ കഥ.”

ആ സാധുപ്പെണ്ണിന്നു ആ പിച്ചള മോതിരം എങ്ങിനേയോ ലോകത്തിലേയ്ക്കുവെച്ചു വളരെ വിലപിടിച്ചു ഒന്നായിട്ടാണ് തീൎന്നതു്. ഈ ജാലവിദ്യയുടെ രഹസ്യം സൂക്ഷിച്ചൊളിച്ചുവെച്ചിരുന്ന ആ ഹൃദയം—കഷ്ടം! എന്നന്നേയ്ക്കുമായി നിശ്ചലനില അടഞ്ഞുംകഴിഞ്ഞു!

ശ്മശാനത്തിലേയ്ക്കു ശവവുംകൊണ്ടുള്ള യാത്ര, ഇടയ്ക്കിടയ്ക്കുണ്ടായിരുന്ന “ഹരിബോൽ, ഹരിബോൽ” എന്നുള്ള ആൎത്തനാദത്താൽ ഏററവും കരുണമയമായ ഒരു കാഴ്ചയായിരുന്നു. വിദ്യാൎത്ഥിവൃന്ദം സ്തോഭത്തോടുകൂടി മൌനാവലംബികളായി കണ്മറയുന്നതുവരെയും ശ്മശാനയാത്ര നോക്കിക്കൊണ്ടുനിന്നു. ഉത്തരക്ഷണത്തിൽ അവരുടെ ശ്രദ്ധ സംഭാഷണത്തിൽത്തന്നെ പതിയുകയും ചെയ്തു.

# "ചെറിയമ്മേ!"

[രോഗശയ്യയിൽ കിടക്കുന്ന ജ്യോതീന്ദ്രബാബുവും, അയാളുടെ ചെറിയമ്മ (മാതൃസഹോദരി) യുമാണ് ഇതിലെ പ്രധാന പാത്രങ്ങൾ]

"ചെറിയമ്മേ!"

"ഉറങ്ങാൻ ശ്രമിക്കു. ജ്യോതീന്ദ്ര, രാത്രി അതിക്രമിച്ചിരിക്കുന്നു."

"അതിനു സാരമില്ല. എനിക്കിനി അധികനാൾ പാർപ്പില്ലല്ലൊ. മണി അവളുടെ അച്ഛന്റെ വീട്ടിൽ പോയിക്കൊള്ളട്ടെ എന്നു വിചാരിക്കുകയായിരുന്നു. അദ്ദേഹം ഇപ്പോൾ എവിടെയാണ്? എനിക്കോർമ്മയില്ല."

"സീതാരാമപുരത്ത്."

"അതെ, അവിടെത്തന്നെ. അവളേ അങ്ങോട്ടയയ്ക്കണം. ഒരു രോഗിയുടെ അടുത്ത് ഇനിയും അവൾ താമസിക്കേണ്ട. പോരെങ്കിൽ അവൾ ദുർബ്ബലയുമാണല്ലൊ."

"നിന്റെ ഈ കിടപ്പു കണ്ടിട്ട് അവൾ എങ്ങനെ പോകും?"

"അപ്പോൾ വൈദ്യന്മാർ പറഞ്ഞ വിവരം അവളറിഞ്ഞോ?"

"അതെന്തിന്? അവൾക്കവളുടെ കണ്ണുകൊണ്ടു കണ്ടുകൂടെ? ഇന്നാളൊരിക്കൽ അച്ഛന്റെ അടുത്തു പോകണമെന്നു പറഞ്ഞപ്പോൾ അവൾ കരഞ്ഞു കലശൽ കൂട്ടി—"

ചെറിയമ്മ ഇപ്പോൾ ഈ പറഞ്ഞത് സത്യത്തിനു വിരുദ്ധമായിരുന്നു എന്നു വായനക്കാരോടു പറയാതിരിപ്പാൻ തരമില്ല. ജ്യോതീന്ദ്രന്റെ പത്നിയായ മണിയും ചെറിയമ്മയും തമ്മിൽ നടന്ന സംഭാഷണം താഴെ കാണുന്ന പ്രകാരമായിരുന്നു.

ചെ:—"കുഞ്ഞേ, നിന്റെ അച്ഛന്റെ അടുത്തുനിന്ന് ആനാഥൻ വന്നിരുന്നല്ലൊ. അവിടെ വല്ലതും വിശേഷമുണ്ടോ?"

"ഉണ്ട്. അടുത്ത വെള്ളിയാഴ്ച എന്റെ കുഞ്ഞനുജത്തിയുടെ ചോറൂണടിയന്തിരമാണ്. അതുകൊണ്ട് ഞാൻ—"

"അതിനെന്താണ്? കുഞ്ഞിനു സമ്മാനമായി സ്വർണ്ണമാല കൊടുത്തയച്ചുകൂടേ? അമ്മയ്ക്കും അതു സന്തോഷമായിരിക്കുമല്ലോ?"

"ഞാൻ പോകണമെന്നുകൂടി വിചാരിക്കുന്നു. ആ കുഞ്ഞിനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. കാണാൻ എനിക്കു വലിയ മോഹമുണ്ട്."

"നീ എന്താണിപ്പറയുന്നത്? ജ്യോതീന്ദ്രനെ തനിച്ചാക്കിട്ടു നീ എങ്ങിനെ പോകും? ഡാക്ടർ പറഞ്ഞ വിവരം നീ അറിഞ്ഞില്ലേ?"

"പക്ഷെ ഇപ്പോൾ ഭയപ്പെടാനൊന്നുമില്ലെന്നല്ലേ, അദ്ദേഹം അഭിപ്രായപ്പെട്ടത്."

"അഭിപ്രായപ്പെട്ടതെന്തായാലും അവന്റെ സ്ഥിതി നീ കാണുന്നില്ലേ?"

"മൂന്നാൻകുട്ടികൾ കഴിഞ്ഞിട്ട് ഒരു പെൺകുട്ടിയുണ്ടായതാണിത്. എല്ലാവരും വലിയ 'ചെല്ലം'മാക്കി വച്ചിരിക്കുകയുമാണ്. അടിയന്തിരം അവരെ കേമമായിരിക്കുമെന്നാണ് പറഞ്ഞതും. ഞാൻ ചെന്നില്ലെങ്കിൽ അമ്മയ്ക്കു വളരെ—"

"അമ്മയുടെ പ്രകൃതം എനിക്കറിഞ്ഞുകൂട. എന്നാൽ ജ്യോതീന്ദ്രനെ ഈ നിലയിൽ കണ്ടുംവെച്ച് നീ അങ്ങോട്ടു ചെന്നാൽ നിന്റെ അച്ഛൻ കണക്കിനു ദേഷ്യപ്പെടുമെന്നെനിക്കറിയാം."

"അതിനു കൊച്ചമ്മ ഒന്നു ചെയ്താൽമതി. ഒന്നു കുറിച്ചുതന്നയയ്ക്കു. ഇപ്പോൾ കലശലൊന്നും ഇല്ലെന്നും അഥവാ ഞാൻ പോയാലും—"

"അതേ, അതു ശരിയാണ്. നീ പോയാലും വലിയ നഷ്ടമൊന്നും വരാനില്ല. പക്ഷേ ഞാൻ നിന്റെ അച്ഛനെഴുതുകയാണെങ്കിൽ സത്യമേ എഴുതുകയുള്ളു.

"എന്നാൽ കൊച്ചമ്മ എഴുതേണ്ട. ഞാൻ എന്റെ ഭർത്താവിനോടു ചോദിച്ചാൽ അദ്ദേഹം തീർച്ചയായും—"

"കുഞ്ഞേ, ഞാൻ പറയുന്നതു കേൾക്ക്. നീ പ്രവർത്തിക്കാറുള്ളതെല്ലാം ഞാൻ സഹിച്ചുവരികയാണ്. എന്നാൽ ഇതു നീ

ദ്രചെയ്യുന്നപക്ഷം അതു ഞാൻ ഒരുനിമിഷമെങ്കിലും ക്ഷമിക്കുകയില്ല. നിന്നെ നിന്റെ അച്ഛന് നല്ലപോലെ അറിയാവുന്നതുകൊണ്ട് അദ്ദേഹം നിന്റെ ചതിയിൽ ഉൾപ്പെടുകയുമില്ല.”

ഇത്രയും പറഞ്ഞിട്ട് ആ ഗുണവതി അവിടെ നിന്നും പോയി. മണി പിണങ്ങി അവളുടെ മെത്തയിൽ ചെന്നു കമഴ്ന്നു കിടപ്പുമായി. ഈ അവസരത്തിൽ മണിയുടെ ചങ്ങാതിയായ അടുത്ത വീട്ടിലെ ഒരു യുവതി വന്ന്, മണിയുടെ കിടപ്പു കണ്ട് അതിന്റെ ഹേതുവെന്തെന്നു ചോദിച്ചതിന് “കേൾക്കണേ! എന്തു കഷ്ടമാണിത്? എന്റെ ഏകസഹോദരിയുടെ അന്നപ്രാശനമാണ് വരുന്നത്. ഇവർ പറയുന്നതു ഞാൻ പോകേണ്ട എന്നാണ്” എന്നാണ് മറുപടിപറഞ്ഞത്.

ചങ്ങാ:—“നിന്റെ ഭർത്താവ് ഈ കിടപ്പു കിടക്കുമ്പോൾ നീ പോകണമെന്നു വിചാരിക്കുകപോലുമില്ലല്ലോ.”

“ഭർത്താവിനുവേണ്ടി ഞാനൊന്നും ചെയ്യാറില്ല. ചെയ്യണമെന്നു വിചാരിച്ചാൽ സാധിക്കയുമില്ല. ഈ വീട്ടിൽക്കഴിച്ചുകൂട്ടുന്നതു തന്നെ എനിക്ക് അസഹ്യമായ സങ്കടമായിരിക്കുന്നു.”

“ആഹാ! നീയൊരസാധാരണ ‘പുള്ളി’യാണല്ലോ.”

“എനിക്കു നിങ്ങൾ ചിലരെപ്പോലെ അന്യന്മാരെ ബോധിപ്പിക്കാൻ വേണ്ടി വിഷാദം കൈക്കൊള്ളാനറിഞ്ഞുകൂട.”

“ആകട്ടേ, പിന്നെ നിന്റെ ഉദ്ദേശമെന്താണ്?”

“എനിക്കു പോകണം. ആരും മറുത്തു പറയരുത്.”

“കഷ്ടം! നീ ഇത്ര തന്നിഷ്ടക്കാരിയോ?!”

മണിയുടെ അസാധാരണമായ ഈ പ്രകൃതിയിൽ കഠിനമായ നീരസത്തോടുകൂടി ആ സ്ത്രീ അവിടെനിന്നും കടന്നുപോയി.

II

വീട്ടിലേയ്ക്കു പോകണമെന്നു സൂചിപ്പിച്ചപ്പോൾത്തന്നെ മണി കരഞ്ഞു കലശൽ കൂട്ടി എന്നു കേട്ട് ജ്യോതിന്ദ്രൻ ആശ്ചര്യത്തോടെ മെത്തയിൽ എഴുന്നേറ്റിരിക്കുകയും തലയിണ സമീപത്തേയ്ക്കു നീക്കി അതിൽ ചാരുകയും ചെയ്തിട്ട് ഇങ്ങനെ പറഞ്ഞു:—“ചെറിയമ്മേ, ഈ ജനൽ കുറച്ചുകൂടി തുറന്നിട്ടു വിളക്കെടുത്തുകൊണ്ടുപോകണം.”

പ്രശാന്തമായ നിശ അത്യന്തഹീനനായ ഒരു തീർത്ഥയാത്രക്കാരനെപ്പോലെ നിശ്ശബ്ദനായി ജനലിന്നരികെ നിൽക്കുന്നതുപോലെയും, ലോകാരംഭംമുതൽ നടന്നുവരുന്ന നിരവധി മരണങ്ങൾക്കു സാക്ഷ്യം വഹിക്കുന്ന താരഗണങ്ങൾ തന്നെ സൂക്ഷിച്ചുനോക്കുന്നതു പോലെയും ജ്യോതിന്നു തോന്നി.

ഇരുട്ടിന്റെ പുറകിൽ തന്റെ മണിയുടെ മഞ്ജുളവദനം ചിത്രീകരിച്ചിരിക്കുന്നതും, അതിൽ കാണുന്ന വിരിഞ്ഞ കരിമീൻകണ്ണുകൾ അശ്രുസമ്പൂർണ്ണങ്ങളായി ജ്വലിക്കുന്നതും അയാൾ കണ്ടു.

ജോതിന്ദ്രൻ അനങ്ങാതിരിക്കുന്നതുകണ്ടു് ഉറങ്ങുകയായിരിക്കാമെന്നു കരുതി ആ സാധ്വി ആശ്വസിച്ചു. എന്നാൽ പെട്ടെന്നു് അയാൾ എഴുന്നേറ്റിരുന്നു പറഞ്ഞുതുടങ്ങി:—“ചെറിയമ്മേ, നിങ്ങളെല്ലാം വിചാരിച്ചിരുന്നതു് മണിക്കു ‘തീരെ കഥയില്ലെന്നും’ അവൾക്കിവിടെ താമസിക്കുന്നതു വെറുപ്പാണെന്നുമല്ലേ? എന്നാൽ ഇപ്പോൾ—”

“അതെ അപ്പനെ; എന്നാൽ ഇപ്പോൾ എനിക്കു് ആ തെറ്റിദ്ധാരണയെല്ലാം പോയി. ഉരച്ചുനോക്കുമ്പോഴല്ലേ മാറ്ററിയുന്നതു്?”

“ചെറിയമ്മേ!”

“ഒന്നുറങ്ങാൻ നോക്കരുതെ, ജോതിന്ദ്രാ”.

“ഞാൻ ഒന്നാലോചിക്കട്ടെ. എനിക്കു കുറെ സംസാരിക്കാനുണ്ടു്. ദേഷ്യപ്പെടല്ലേ!”

“ആകട്ടെ.”

“മണിയുടെ മനസ്സു് എന്റെ മനസ്സുമായി അല്പം യോജിച്ചില്ല. എങ്കിലും ഞാനെല്ലാം സഹിച്ചുവന്നു. എന്നാൽ ചെറിയമ്മേ—”

“ഇല്ല കുഞ്ഞേ, നീയതു പറയേണ്ടാ. ഞാനതു ക്ഷമിച്ചിരുന്നു.”

“ഞങ്ങളുടെ ഹൃദയങ്ങൾ കൈകൊണ്ടു വാരിയെടുക്കാവുന്ന മണ്ണാങ്കട്ടയും മറവും അല്ല. മണിക്കുതന്നെ അവളുടെ ഹൃദയം അറിഞ്ഞുകൂടെന്നു ഞാൻ അല്പം വിചാരിച്ചു. ഒരിവസം എന്തോ സംഭ്രമജനകമായ സംഭവമുണ്ടായി—”

"നീ പറയുന്നതു ശരിതന്നെ."

"അതുകൊണ്ടു് ഞാൻ അവളുടെ സിദ്ധാന്തശീലത്തെ അത്ര ഗണ്യമാക്കിയില്ല."

മാതൃസമാനയായ ആ സാധ്വി ഒരു നെടുവീർപ്പിനെ അമർത്തിക്കൊണ്ടു് നിശ്ശബ്ദയായിരുന്നു. ഒരിക്കലെന്നല്ല, പലപ്പോഴും ജോതിനൻ രാത്രികാലങ്ങളിൽ കിടക്കമുറിയിൽപ്പോയി കിടക്കാതെ മഴപെയ്തു ഈറപ്പുള്ള വരാന്തയിൽ കഴിച്ചുകൂട്ടുന്നതു് അവർ കണ്ടിട്ടുണ്ടു്. അയാൾക്കു കൂടക്കൂടെ വരാറുള്ള അസഹ്യ തലവേദനനിമിത്തം സങ്കടമനുഭവിച്ചുകൊണ്ടു കിടക്കാറുള്ള വേളകളിൽ മണി നാടകം കാണാൻ പോകുന്നതിനു യാത്ര ഒരുങ്ങുന്നതും ഒന്നോ രണ്ടോ തവണയല്ല അവരുടെ കണ്ണിനു ലാക്കായിട്ടുള്ളതു്. തലവേദന വരുമ്പോൾ മണി നെററി ഒന്നു തലോടിയാൽ കൊള്ളാമെന്നു് ജോതിനൻ എത്രമാത്രം ആഗ്രഹിക്കാറുണ്ടെന്നും അവർക്കറിയാമായിരുന്നു. ഇത്തരം സന്ദർഭങ്ങളിൽ ആ മാതൃസഹോദരി വീശുവാനൊ മററൊ ചെന്നാൽ അതിനു സമ്മതിക്കാതെ അവരോടു പൊയ്ക്കൊള്ളാൻ പറയുന്ന അവസരത്തിൽ ജോതിനൻ അനുഭവിക്കാറുള്ള മനോവൈക്ലബ്യവും അവർക്കു നിശ്ചയമുണ്ടായിരുന്നു. ജോതിനനോടു് "ആ കഥയില്ലാത്ത പെണ്ണുകാണിക്കുന്നതൊന്നും നീ വകവയ്ക്കരുതു്. അവൾക്കു കുറെക്കൂടി ലോകപരിചയം വരാനുണ്ടു്" എന്നു പറയണമെന്നു് ചെറിയമ്മ പലപ്പോഴും ആഗ്രഹിച്ചുവെങ്കിലും അയാൾ തെററിദ്ധരിച്ചേയ്ക്കുമൊ എന്നു ശങ്കിച്ചു് ഒരിയ്ക്കലും പറയുകയുണ്ടായില്ല. ജോതിനൻ തന്റെ ഹൃദയക്ഷേത്രത്തിൽ മണിദേവിയെ പ്രതിഷ്ഠചെയ്തിരുന്നു. രാഗമാകുന്ന മധുവിൽ തന്റെ ഭാഗം ഇതുമ്പിപ്പോയതായ ദുർവ്വിധിയെപ്പററി ചിന്തിക്കാൻപോലും ആ സാധു ശക്തനായിരുന്നില്ല. അതുകൊണ്ടു് വിലംഭത്തിലുള്ള ആശയെ ത്യജിക്കാതെ പ്രാർത്ഥനയും പൂജകളും തുടർന്നുകൊണ്ടിരിക്കുകതന്നെ ചെയ്തു.

വീണ്ടും ജോതിനൻ ഉറങ്ങുകയായിരിക്കാമെന്നു് ആ ചെറിയമ്മ വിചാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അയാൾ പെട്ടെന്നു് "മണിയോടുകൂടിയുള്ള എന്റെ ദാമ്പത്യജീവിതത്തിൽ എനിക്കു സുഖമില്ലെന്നു കരുതി നിങ്ങൾ അവളോടു നീരസപ്പെട്ടിരിക്കുന്ന വസ്തുത എനിക്കറിയാം. എന്നാൽ ചെറിയമ്മെ, സൌഖ്യം അ

കാണുന്ന നക്ഷത്രങ്ങളെപ്പോലെയാണ്. അവ അന്ധകാരത്തെ പൂർണ്ണമായി നീക്കുന്നില്ല. ഇരുട്ടടഞ്ഞ ഇടകൾ ധാരാളമുണ്ട്. ജീവിതത്തിൽ നാം അബദ്ധങ്ങൾ പ്രവർത്തിക്കുകയും മൂഢവിശ്വാസങ്ങൾ വച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നുവെങ്കിലും, സത്യം തെളിഞ്ഞു പ്രകാശിക്കുന്നതിനു ധാരാളം ഇടകൾ ഉണ്ട്. ഈ രാത്രിയിൽ എന്റെ ഹൃദയത്തിൽ നിറഞ്ഞു തുളുമ്പുന്ന ഈ ആനന്ദം എവിടെനിന്നു വന്നതാണെന്ന് എനിക്കു നിശ്ചയമില്ല.

ചെറിയമ്മ ജോതിന്റെ നെററിയിൽ വാത്സല്യസമേതം ഒന്നു തലോടി. അവരുടെ കണ്ണിൽനിന്നും ഒഴുകുന്ന അശ്രുക്കൾ ഇരുട്ടിൽ അയാൾ കണ്ടില്ല.

"ചെറിയമ്മെ, അവൾക്കെത്ര ചെറുപ്പമാണ്. ഞാൻ പോയാൽ അവൾ മിത്രരഹിതയായി കഴിച്ചു കൂട്ടുന്ന കാര്യം ഞാൻ ഓർക്കുകയായിരുന്നു—"



"ചെറുപ്പമോ ജോതിൻ! അവൾക്കു പ്രായപൂർത്തിയായില്ലേ? എന്റെ ജീവനാഥൻ എന്നെ പിരിഞ്ഞപ്പോൾ എനിക്കും ചെറുപ്പമായിരുന്നു. ബാഹ്യമായിപ്പിരിഞ്ഞ അദ്ദേഹം എന്റെ ഹൃദയത്തിൽ എന്നേയ്ക്കുമായി സ്ഥിരവാസം ചെയ്യുകയത്രെ ചെയ്യുന്നത്. അതൊരു നഷ്ടമായി എനിക്കു തോന്നുന്നില്ല. അതിനും പുറമെ ആനന്ദം അത്രകണ്ട് ആവശ്യമായ ഒന്നാണോ?"

"ചെറിയമ്മെ മണിയുടെ മനസ്സ് ഉണരാൻ ഭാവിക്കുമ്പോളാണ് ഞാൻ............"

"അതിനെപ്പററി വിഷാദിക്കരുത് കുഞ്ഞേ! അവളുടെ മനസ്സ് ഉണരുകയാണെങ്കിൽ അതു പോരെ?"

ഇതു കേട്ടപ്പോൾ താൻ പണ്ട് ഒരു ഗ്രാമീണഭിക്ഷു പാടി കേട്ടിട്ടുള്ള പാട്ടിന്റെ ചില ഭാഗം ജോതിന്റെ ഓർമ്മയിൽപ്പെട്ടു. അതിപ്രകാരമാണ്:—

"എന്നുടെഹൃദയത്തിലാവാസമുറപ്പിച്ച
ധന്യനെൻകവാടത്തിന്നരികേ വന്നനേരം
ഹാ ജഡഹൃദയമേ! നീയുണർന്നതുമില്ല
കേവലം വിവേകവിഹീനനായുള്ളോരു നീ

പിന്നെയൊ? പ്രേമത്തിന്നുപാത്രമായിട്ടും പുമാ-
നെന്തെടൊ പടികടന്നീടുന്ന കാലൊച്ചയിൽ
നീയുണൎന്നില്ലൊ! ഹാഹാ! ഘോരാന്ധകാരത്തിൽ നീ-
യാവശ്യമില്ലാതുള്ള വേളയിൽത്താനുണൎന്നു!"

"ചെറിയമ്മേ, ഇപ്പോൾ നേരമെന്തായി?"

"ഒൻപതുമണിയായിരിക്കണം."

"അത്രെ ആയുള്ളൊ? എന്ത്? ഞാൻ വിചാരിച്ചതു രണ്ടു മണിയൊ മൂന്നുമണിയൊ മററൊ കഴിഞ്ഞിരിക്കുമെന്നല്ലെ? എന്റെ അൎദ്ധരാത്രി സന്ധ്യാരംഭത്തിലാണ് തുടങ്ങുന്നതു്. പിന്നെ ഞാൻ ഉറങ്ങാൻ ഇത്ര ധൃതിയെന്താണ്?"

"ഇന്നലെ രാത്രിമുഴുവൻ വൎത്തമാനം പറഞ്ഞുകൊണ്ടിരുന്ന് ഉറക്കമൊഴിഞ്ഞതു് ഓൎമ്മയില്ലെ? അതുകൊണ്ട് ഇന്നു നേരത്തെ ഉറങ്ങണം."

"മണി ഉറക്കമായൊ?"

"ഉറങ്ങുകയൊ? അവൾ നിനക്കു സൂപ്പു തയ്യാറാക്കുകയത്രെ."

"അതായിരിക്കുമൊ! അവൾക്കതു പരിചയമില്ലായിരുന്നല്ലൊ ചെറിയമ്മെ?"

"തീൎച്ചയായും അവളല്ലെ നിന്റെ മരുന്നുകളും മററും ശരിയാക്കുന്നതു്?"

"ഞാൻ വിചാരിച്ചതു് മണിക്കു പാചകവിദ്യ................"

"ഒരു സ്ത്രീക്ക് അത്തരം കാൎയ്യങ്ങൾ പഠിക്കുവാൻ അധിക കാലം വേണ്ടിവരുകയില്ല. ആവശ്യം നേരിടുമ്പോൾ തന്നെത്താൻ വശമായിക്കൊള്ളും."

"ഞാൻ രാവിലെ കഴിച്ച മീൻ സൂപ്പിന്റെ രുചികൊണ്ട്, അതു് ചെറിയമ്മ പാകപ്പെടുത്തിയതാണെന്നല്ലെ ഞാൻ വിചാരിച്ചതു്?

"നിനക്കു വേണ്ട കാൎയ്യങ്ങൾ ഞാൻ നടത്തുവാൻ മണി സമ്മതിക്കുമെന്നു കരുതുന്നൊ? നിന്റെ മുണ്ടുകളും മററും അടിച്ചുനനയ്ക്കുന്നതു് അവൾ തന്നെയാണ്. രുചികേടായി യാതൊന്നും കി

ടക്കുന്നതു് നിനക്കിഷ്ടമല്ലെന്നു് അവൾക്കറിയാം. നീ ഇരിക്കുന്ന മുറി ചെന്നു നോക്കുമ്പോളറിയാം അവളെത്ര വൃത്തിയായിട്ടതിനെ വച്ചിരിക്കുന്നു എന്നു്. നിന്റെ ഈ രോഗശയ്യയുടെ സമീപം അവളെ ശുശ്രൂഷിക്കാനാക്കിയെങ്കിൽ കാണാമായിരുന്നു അവളുടെ പാടവം. അതാണിപ്പോളവളുടെ ആവശ്യം."

"അപ്പോൾ മണിയുടെ ശരീരസ്ഥിതി......................"

"ഡാക്ടറന്മാരുടെ അഭിപ്രായം അവൾ കൂടക്കൂടെ ഈ മുറിയിൽ വരരുതെന്നാണ്. അവൾ വളരെ മൃദുമാനസയാണ്."

"ചെറിയമ്മെ, നിങ്ങളെങ്ങനെയാണ് അവളുടെ ഇങ്ങോട്ടുള്ള വരവിനെ വിഘാതപ്പെടുത്തുന്നതു്?"

"ആരതോ, അവൾ എന്റെ ഉപദേശത്തെ അക്ഷരംപ്രതി അനുഷ്ഠിക്കും. നിന്റെ അപ്പോഴപ്പോഴത്തെ സ്ഥിതി ഞാൻ അവളെ അറിയിക്കുകയും വേണം."

നക്ഷത്രജാലങ്ങൾ ആകാശദേശത്തു്, അശ്രുബിന്ദുക്കൾ പോലെ വിളങ്ങി. പിരിയാറായ തന്റെ ആത്മാവിനു് കൃതജ്ഞതാപൂർവം അയാൾ തല കുമ്പിടുകയും, കൂരിരുട്ടിൽ മരണപിശാച് അതിന്റെ വലത്തുകൈ തന്റെ നേരെ നീട്ടിയപ്പോൾ വിശ്വാസത്തോടുകൂടി അതിനെ ഗ്രഹിക്കുകയും ചെയ്തു.

ദീർഘമായി ഒന്നു നിശ്വസിച്ചിട്ടു് ജോതിനൻ അല്പം അക്ഷമനടിച്ചിങ്ങനെ പറഞ്ഞു:—"ചെറിയമ്മെ! മണി ഉറക്കമായിട്ടില്ലെങ്കിൽ—ഏതാനും നിമിഷത്തേയ്ക്കുമാത്രം......................"

"ആകട്ടെ. ഞാൻ പോയി അവളെ വിളിച്ചുകൊണ്ടു വരാം."

"ഞാൻ അവളെ നിറുത്തിത്താമസിപ്പിക്കുകയില്ല. വിശേഷാലൊരു കാര്യം പറയാനാണ്. അതഞ്ചുനിമിഷത്തിനുള്ളിൽ പറഞ്ഞുതീർക്കാം."

ഒരു നെടുവീർപ്പോടുകൂടി ചെറിയമ്മ മണിയെ വിളിക്കാനായിപ്പോയി. ജോതിനന്റെ നാഡി പിടയ്ക്കുവാൻ തുടങ്ങി. തന്റെ പ്രേയസിയുമായി ഒരിക്കലെങ്കിലും സൈ്വരസല്ലാപം ചെയ്യാൻ സാധിക്കാഞ്ഞതിനെപ്പറ്റി അയാൾ ആലോചിച്ചു. വിരുദ്ധമായി കൂട്ടിയിണക്കീട്ടുള്ള രണ്ടു സംഗീതോപകരണങ്ങൾ കൊണ്ടു്

ശരിയായി ഗാനംചെയ്യാൻ സാധിക്കുന്നില്ലല്ലൊ. മണി അവളുടെ സമവയസ്കകളായ ചങ്ങാതികളുമായി സോല്ലാസം സംസാരിക്കുന്നതും ചിരിക്കുന്നതും കേട്ട് ആ സാധുവിനു കൂടക്കൂടെ കലശലായ അസൂയ തോന്നീട്ടുണ്ട്. ഇക്കാര്യത്തിലും ജോതിന്നൻ തന്നെത്തന്നെയാണ് കുററപ്പെടുത്താറുള്ളത്. അവരെപ്പോലെ നർമ്മസംഭാഷണം ചെയ്യാൻ തനിക്കെന്തുകൊണ്ടു വശമായിരുന്നില്ല? അയാൾക്കതിനു ശേഷിക്കുറവുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ അയാളുടെ യുവസ്നേഹിതന്മാരുമായി വിവിധവിഷയങ്ങളെ പുരസ്കരിച്ച് അയാൾ സരസമായി സംഭാഷണം ചെയ്യാറുണ്ടായിരുന്നു. അഥവാ പുരുഷന്മാരെ രസിപ്പിക്കുന്ന മാതിരിയുള്ള സംഭാഷണം സ്ത്രീകൾക്കു രുചിക്കയില്ലായിരിക്കും. തത്വശാസ്ത്രസംബന്ധമായ ഒരു വിഷയത്തെപ്പററിയാണെങ്കിൽ ശ്രോതാക്കളൊരുമില്ലെങ്കിൽ തന്നെത്താൻ ആത്മഗതം ചെയ്യാം. പക്ഷെ ചില്ലറക്കാര്യങ്ങളെപ്പററി വർത്തമാനം പറയുന്നതിനു രണ്ടുപേരെങ്കിലും ആവശ്യമാണ്.

സായാഹ്നവേളകളിൽ വെളിയിലുള്ള വരാന്തയിൽ മണിയുമൊന്നിച്ചിരിക്കാറുള്ളപ്പോൾ അവളോട് വല്ലതും സംസാരിച്ചാൽ കൊള്ളാമെന്ന് എത്ര വളരെ പ്രാവശ്യം ജോതിന്നൻ ആഗ്രഹിച്ചിട്ടുണ്ട്. ഇതറിഞ്ഞ് സന്ധ്യയുടെ നിശ്ശബ്ദതയ്ക്കുപോലും ലജ്ജ തോന്നീട്ടുണ്ട്. തന്റെ സമീപത്തുനിന്നും കടന്നുകളയുവാൻ മണിയ്ക്കു ധൃതിയായിരിക്കുമെന്നു ജോതിന്നനറിയാമായിരിക്കും. ഇങ്ങനെയിരിക്കുമ്പോൾ മൂന്നാമതായി ഒരാൾ അവിടെ വന്നാൽ കൊള്ളാമെന്ന് ജോതിന്നൻ ആഗ്രഹിക്കാറുണ്ട്. തമ്മിൽ സംസാരിക്കാൻ തരമില്ലാത്ത രണ്ടുപേരുടെ അടുത്തു മൂന്നാമതായി ഒരാൾ വന്നാൽ കുറെ ഭേദമുണ്ടല്ലൊ.

തന്റെ ഹൃദയേശ്വരി അവിടെ വരുമ്പോൾ പറയേണ്ടതെന്താണെന്നതിനെപ്പററി ജോതിന്നൻ ആലോചിക്കാൻ തുടങ്ങി. പക്ഷെ അത്തരം കൃത്രിമമായ സംഭാഷണം അയാളെ തൃപ്തിപ്പെടുത്തുകയില്ല. ഇന്നത്തെ രാത്രിയിലെ അമൂല്യനിമിഷം വൃഥാകളയേണ്ടിവരുമോ എന്നയാൾ ഭയപ്പെടുകയാണ്. എങ്കിലും നർമ്മസംഭാഷണം ചെയ്യാനും മററും ഇനി ഏതാനും നിമിഷങ്ങളെ ഉള്ളുവല്ലൊ.

## III

"കഷ്ടം, ഇതെന്തു്? നീയെങ്ങും പോകുകയല്ലല്ലോ?"

"അതെ. ഞാൻ സീതാരാമപുരത്തേയ്ക്കു പോകുന്നു."

"നീ പറയുന്നതിന്റെ സാരമെന്തു്? നിന്നെക്കൊണ്ടുപോകുന്നതാരാണ്?

"അനാഥൻ."

"അയ്യോ! ഇന്നു പോകരുതു്. ഇനി ശുഭദിവസമാകട്ടെ."

"പക്ഷെ തീവണ്ടിയിൽ പ്രത്യേക മുറിയെല്ലാം ഏർപ്പാടു ചെയ്തുകഴിഞ്ഞതല്ലോ."

"അതുകൊണ്ടെന്തു്? അതു സഹിക്കാവുന്ന നഷ്ടമല്ലേ. നാളെ രാവിലെ പോകുകയും ചെയ്യാം."

"ചെറിയമ്മേ, ഞാൻ ഈ ദുരിതത്തിൽ കിടക്കണമെന്നു വിചാരിക്കുന്നില്ല. ഇന്നു തന്നെപ്പോയാലെന്തു്?

"ജോതിനാഥ് നിന്നോടു ചിലതു സംസാരിക്കാനുണ്ടെന്നു പറഞ്ഞു."

"ഇനിയും കുറച്ചുകൂടി സമയമുണ്ടല്ലോ. ഞാൻ പോയി കണ്ടുകളയാം."

"നീ പോകുന്ന വിവരം അവിടെ പറയരുതു്."

"പറയാതിരിക്കാം. എന്നാൽ അവിടെ അധികം സമയം നിൽക്കുവാൻ എനിക്കു തരമില്ല. നാളെ എന്റെ കൊച്ചനുജത്തിയുടെ അന്നപ്രാശനമാകയാൽ ഇന്നുതന്നെ എനിക്കു പോകണം."

"എന്റെ മകളല്ലേ? ഞാൻ പറയുന്നതു കേൾക്കൂ. കുറച്ചുനേരത്തേയ്ക്കു നീ സമാധാനത്തോടുകൂടി അവന്റെ സമീപം ഇരിക്കണം. നിന്റെ ഈ ധൃതിയൊന്നും അവൻ കാണരുതു്."

"ഞാനെന്തുവേണം? തീവണ്ടി എനിക്കുവേണ്ടി നില്ക്കുമോ. പത്തുമിനിട്ടിനകം അനാഥൻ തിരിയെ വരും. അതുവരെ അവിടെ ഇരിക്കാം."

"മെര, അതു പോരാ. ഈ മനസ്ഥിതിയോടുകൂടി നീ അവന്റെ സമീപത്തു ചെല്ലാൻ ഞാൻ സമ്മതിക്കുകയില്ല. നീയെ

ന്തൊരു മൂധേവി! നീ ജനിപ്പിക്കുന്ന ആ സാധു ഇഹലോകവാസം വെടിയാറായി! എന്നാൽ ഞാൻ പറയുന്നു! ഇന്നത്തെ കാര്യം നിന്റെ അവസാനദിവസംവരെ നിനക്കിരുന്നോർക്കുന്നതിനു പശ്ചാത്താപമായിട്ടുള്ളതാണ്! സർവ്വശക്തനും സർവ്വസാക്ഷിയുമായി ഈശ്വരൻ എന്നു് ഒരാളുണ്ടെന്നു നിനക്കു ക്രമേണ മനസ്സിലാക്കാനും കഴിയും!!"

"അയ്യോ! ചെറിയമ്മേ, എന്താണെന്നെ ഇത്ര നിർദ്ദയമായി ശപിക്കുന്നതു്?"

"എന്റെ പൊന്നോമനപ്പുത്രാ! എന്റെ വത്സാ! നീ ജീവിച്ചിരുന്നാൽത്തന്നെ എന്തു ഫലം? ഈ മഹാപാപത്തിനു അവസാനമില്ല, എന്നു വരികിലും എനിക്കതു തടുക്കാൻ ശക്തിയുണ്ടോ?"

കുറേക്കൂടി കഴിഞ്ഞതിന്റെ ശേഷം ജോതിനാൻ ഉറങ്ങിയിരിക്കുമെന്നുള്ള വിശ്വാസത്തോടുകൂടി ചെറിയമ്മ അയാളുടെ സമീപത്തേയ്ക്കു ചെന്നു. എന്നാൽ അവർ ചെന്നപ്പോൾ അയാൾ കിടക്കയിൽനിന്നും തിരിഞ്ഞു കിടക്കുന്നതുകണ്ടു് ഇങ്ങനെ പറഞ്ഞു:— "അവൾ ചെയ്യുന്നതെന്തെന്നു കണ്ടോ?"

"എന്തു പറ്റി. മണി വന്നില്ലേ. ചെറിയമ്മ ഇത്ര വൈകിയതെന്തു്?"

"ഞാൻ ചെന്നപ്പോൾ അവൾ അസഹ്യമായ വേദനയോടുകൂടി കരയുകയായിരുന്നു. അതിനു കാരണം നിനക്കു സൂപ്പിനുള്ള പാൽ വറ്റിപ്പോയതാണത്രെ. പാൽ ഇവിടെ ധാരാളം ഉള്ളതു കൊണ്ടു് വ്യസനിപ്പാനില്ലെന്നു പറഞ്ഞു ഞാൻ അവളെ സമാധാനപ്പെടുത്താൻ നോക്കി. നിനക്കു സൂപ്പു തയ്യാറാക്കുന്ന വിഷയത്തിൽ അവൾക്കിത്ര അശ്രദ്ധ നേരിട്ടല്ലോ എന്നും പറഞ്ഞാണവൾ കരയുന്നതു്. വളരെ പണിപ്പെട്ടതിന്റെ ഫലമായി അവളെ ഒരു വിധത്തിൽ സമാധാനപ്പെടുത്തി ഉറക്കി. ഇന്നു ഞാൻ അവളെ വിളിച്ചില്ല. പാവം കിടന്നുറങ്ങിക്കൊള്ളട്ടേ."

മണിയുടെ വരവു കാണാത്തതിനാൽ നിരാശയ്ക്കു വശംവദനായെങ്കിലും അയാൾക്കു കുറെ ആശ്വാസം തോന്നി. മണി തന്റെ സമീപത്തു വന്നു നില്ക്കുന്നതു തന്റെ ഹൃദയത്തിൽ സ്ഥി

തിചെയ്യുന്ന അവളുടെ വിഗ്രഹത്തെ ക്ഷോഭിപ്പിക്കുമെന്നയാൾക്കറിയാമായിരുന്നു. അത്തരം കാര്യങ്ങൾ അതിനുമുമ്പു സംഭവിച്ചിട്ടുണ്ടായിരുന്നു. തനിക്കുവേണ്ടി കാച്ചിയ പാൽ വററിപ്പോയതുകൊണ്ട് അവൾ സങ്കടപ്പെടുന്നു എന്നു കേട്ടപ്പോൾത്തന്നെ അയാൾക്ക് അളവില്ലാത്ത ആനന്ദം ഉളവായി.

"ചെറിയമ്മേ!"

"എന്താണ് മകനേ?"

"എന്റെ ദിവസങ്ങൾ അവസാനിച്ചുപങ്കിലായി എന്നെനിക്കു ബോദ്ധ്യപ്പെട്ടിരിക്കുന്നു. എന്നാൽ എനിക്കു ലവലേശം മനഃക്ലേശമില്ല. എന്നെക്കരുതി വിഷാദിക്കരുതേ!"

"പൊന്നുമകനെ, ഞാനങ്ങനെ ചെയ്യുകയില്ല. ജീവിതം ആശാസ്യവും, മരണം അനാശാസ്യവും ആണെന്നു വിശ്വസിക്കുന്നകൂട്ടത്തിലല്ല ഞാൻ."



"ചെറിയമ്മേ, മരണം മനോജ്ഞമായിട്ടെനിക്കു തോന്നുന്നു. ഞാൻ യഥാർത്ഥമായിപ്പറയുകയാണ്."

കാർമേഘങ്ങളാൽ ആവൃതമായിരുന്ന ആകാശദേശത്തെ അവലോകനം ചെയ്തുകൊണ്ടിരുന്ന ആ ഹതഭാഗ്യവാൻ മരണരൂപത്തിൽ തന്നെ സമീപിക്കുന്നതു മണിയാണെന്നുദ്ദേശിച്ചു. എന്നും നിലനില്ക്കുന്ന യൌവനമാണ് അവൾക്കുള്ളതെന്നും താരഗണങ്ങൾ അവളുടെ വാർകുന്തലിനെ അലങ്കരിക്കാനായി ഭൂമീദേവിയാൽ പ്രദാനം ചെയ്യപ്പെട്ട പുഷ്പങ്ങളാണെന്നും അയാൾ ഉൽപ്രേക്ഷിച്ചു. താൻ തന്റെ പ്രേയസിയെ മൂടുപടത്തിനിടയിൽക്കൂടി വിവാഹമുഹൂർത്തത്തിൽ ആദ്യമായിക്കണ്ടതുപോലെ ഇപ്പോഴും കാണുന്നതായി അയാൾക്കു തോന്നി. മണിയുടെ നീലോല്പലനയനങ്ങളിൽ നിന്നും ഒഴുകുന്ന സ്നേഹപ്രവാഹം കൊണ്ട് രാത്രി പരിപൂർണ്ണമായതായിട്ട് അയാൾ സങ്കല്പിച്ചു. തന്റെ ഹൃദയനായികയായ മണി—മുഗ്ദ്ധയായ ആ പെൺകുട്ടി—ലോകനായികയായി മാറിയതായും, അവൾ നക്ഷത്രങ്ങളുടെ ഇടയിൽ ഒരു പീഠത്തിൽ—ജീവിതത്തിന്റെയും മരണത്തിന്റെയും സന്ധിയിൽ സ്ഥിതിചെയ്യുന്നതായും അയാൾ കണ്ടു. ആ സാധു കൂപ്പിയ

കൈകളോടു കൂടി തന്നെത്താൻ ഇങ്ങനെ പറഞ്ഞു:—"ആവൂ! അവസാനത്തിൽ ആ തിരസ്കീല നീക്കുകയും അതിനെ കുരിശുട്ടിൽ നിക്ഷേപിക്കുകയും ചെയ്തല്ലോ. ഹാ! മോഹനാംഗി, സരാപി നീ ആരുടെ ഹൃദയത്തെ വ്രണപ്പെടുത്തിക്കൊണ്ടിരുന്നുവോ അവൻ ഇനി നിന്നാൽ പരിത്യജിക്കപ്പെടുകയില്ല!"

## IV

"ചെറിയമ്മേ, ഞാൻ വേദനയനുഭവിക്കുന്നു. എന്നാൽ നിങ്ങൾ ഉദ്ദേശിക്കുന്നിടത്തോളമില്ല. വേദന എന്റെ ജീവിതത്തിൽ നിന്നു വേർപെടുന്നതായി എനിക്കു തോന്നുന്നു. ഒരു കെട്ടുവള്ളം ഒരിടത്തു പാശത്താൽ ബന്ധിക്കപ്പെട്ടിരുന്നാലത്തെപ്പോലെ എന്നിൽ വേദന സ്ഥിതിചെയ്യുകയായിരുന്നു. എന്നാൽ പെട്ടെന്ന് ആ കയറിനെ മുറിച്ചുകളഞ്ഞാൽ വള്ളം ഏതുപ്രകാരം അകലുമൊ അതുപോലെ വേദന എന്നിൽ നിന്നും അകലുന്നു. ഇപ്പോഴും എനിക്കതു കാണാമെങ്കിലും എന്നിൽ അതു സ്ഥിതിചെയ്യുന്നില്ല. അതിരിക്കട്ടെ. ചെറിയമ്മേ, കഴിഞ്ഞ രണ്ടുദിവസമായിട്ടു ഞാൻ മണിയെ ഒന്നു കണ്ടില്ലല്ലൊ."

"കുഞ്ഞേ, നിനക്കു വേറൊരു തലയിണകൊണ്ടുവരട്ടയൊ?"

"ചെറിയമ്മേ, സങ്കടം വഹിച്ചിരുന്ന ആ വള്ളം വിട്ടുപോയതുപോലെ മണിയും എന്നെ വിട്ടുപോയെന്നു എനിക്കു തോന്നുന്നു."

"ഈ മധുരദ്രവം കുറെ കുടിക്കു കുഞ്ഞേ, നിന്റെ തൊണ്ട ഉണങ്ങിയിരിക്കുമല്ലോ."

"ഇന്നലെ ഞാൻ എന്റെ മരണപത്രം എഴുതിയതു ചെറിയമ്മയേ കാണിച്ചോ? എനിക്കോർമ്മയില്ല."

"ജോതിന്ദ്രാ, അതെന്നെ കാണിക്കേണ്ട ആവശ്യമുണ്ടൊ?"

"അമ്മ മരിച്ചപ്പോൾ എനിക്കു യാതൊന്നുമില്ലായിരുന്നു. ചെറിയമ്മയല്ലെ എന്നെ രക്ഷിച്ചു വളർത്തിയതു അതുകൊണ്ട്—"

"അതിനെന്താ ജോതിന്ദ്രാ എനിക്കീ വീടും കുറച്ചു വസ്തുക്കളും മാത്രമെ ഉണ്ടായിരുന്നുള്ളുവല്ലൊ. ബാക്കിയുള്ളതെല്ലാം നീ സമ്പാദിച്ചതല്ലെ?"

"മണിക്കു ചെറിയമ്മയോട് യഥാർത്ഥപ്രതിപത്തിയുണ്ടെന്ന് എനിക്കു നിശ്ചയമുണ്ട്."

"അതെനിക്കു അറിയാം. ആട്ടെ. ഇനിയെങ്കിലും ഉറങ്ങാൻ ശ്രമിക്കു."

"എന്റെ സർവ്വസ്വത്തുക്കളും ഞാൻ മണിയ്ക്കു് ഇഷ്ടദാനമായി എഴുതിക്കൊടുത്തു എങ്കിലും യഥാർത്ഥത്തിൽ അവ ചെറിയമ്മയുടെ വകയായിരിക്കും. അവർ ഒരിക്കലും ചെറിയമ്മയെ അനാദരിക്കുമെന്നു കരുതേണ്ട."

"മകനേ! നീ അതിനെ പ്പററി എന്തിനു ക്ലേശിക്കുന്നു?"

"എന്റെ സർവ്വസ്വത്തിനും വേണ്ടി ഞാൻ അവിടേയ്ക്കു കടപ്പെട്ടിരിക്കുകയാണ്. മരണപത്രം കാണുമ്പോൾ ഒരു നിമിഷത്തേയ്ക്കെങ്കിലും—"

മകനേ, നീയെന്തൊക്കെയാണീപ്പറയുന്നതു്? നിന്റെ സ്വന്തസമ്പാദ്യം നീ മണിക്കു കൊടുത്തതിനെപ്പററി ഞാൻ ഒരു നിമിഷത്തേയ്ക്കെങ്കിലും കുണ്ഠിതപ്പെടുന്നതെന്തിന്? ഞാൻ അത്ര നിന്ദ്യയാണെന്നോ നിന്റെ ഉദ്ദേശം?"

"എന്നാൽ ചെറിയമ്മയ്ക്കും——"

"കേട്ടോ ജോതിന്ദ്രാ, ഇനി ഞാൻ ദേഷ്യപ്പെടുമേ. നീ എന്നെ പണം കൊണ്ട് സമാധാനപ്പെടുത്താൻ ശ്രമിക്കുന്നൊല്ലോ."

"എന്റെ ചെറിയമ്മേ, അവിടേയ്ക്കു് പണത്തേക്കാൾ വിലയുള്ള വല്ലതും തന്നാൽ കൊള്ളാമെന്നു ഞാൻ എത്രയാഗ്രഹിക്കുന്നു?"

"അതു നീ തന്നുകഴിഞ്ഞു മകനേ. വേണ്ടതിലധികം ശൂന്യമായിരുന്ന എന്റെ ഭവനം നിന്റെ അധിവാസം കൊണ്ടല്ലേ ആനന്ദപൂർണ്ണമായതു്. അഭിലഷണീയമായ ആ മഹാപുണ്യം ഞാൻ കഴിഞ്ഞ പല ജന്മങ്ങളിലായി നേടിയതായിരിക്കണം. നിന്റെ സഹവാസംകൊണ്ട്,—മേലാൽ അതെനിക്കു ലഭ്യമല്ലാതിരുന്നാലും സന്താപമുളവാകാതിരിക്കത്തക്കവണ്ണം—അത്രമാത്രം സംതൃപ്തിയുണ്ടായിട്ടുണ്ട്. നിന്റെ വകയെല്ലാം—വീടും, പണവും,

വണ്ടിയും, വസ്തുക്കളുമെല്ലാം—മണിക്കു കൊടുത്തുകൊള്ളുക. ആ ഭാരങ്ങളൊന്നും എനിക്കു വഹിക്കാൻ വഹിയാ".

"അതെ, ജീവിതത്തിലെ സുഖാനുഭവങ്ങളിലുള്ള ആസക്തി ചെറിയമ്മയ്ക്കു നശിച്ചിരിക്കുന്നു എന്നെനിക്കറിയാം. പക്ഷെ മണിക്കെന്തു ചെറുപ്പം! അവരും—"

"അതു്. നീയതു് പറഞ്ഞതു ശരി. നിന്റെ സ്വത്തെല്ലാം അവർക്കു കൊടുക്കുന്നതു ശരിതന്നെ. എന്താൻ സുഖാനുഭവത്തെപ്പററി—"

"ചെറിയമ്മേ, അവർ സുഖിച്ചു കൊള്ളട്ടെ. അതുകൊണ്ടെന്തു തരക്കേടാണുള്ളതു്?"

"ഒരിക്കലും മേലാ. അവളുടെ യൌവനം വരണ്ടു് അതു പൊടിയും ചാരവും പോലെ ആയിപ്പോകും."

ജോതിനൻ കുറേ നേരത്തേയ്ക്കു നിശ്ശബ്ദനായി നിന്നു. ചെറിയമ്മ പറഞ്ഞതു തെററാ ശരിയോ എന്നും, ആ വിധത്തിലായാൽ സങ്കടത്തിനാണോ അവകാശമെന്നും, തന്റെ അഭാവത്താൽ മണിക്കു ലോകം നീരസപ്രദമായിരിക്കുമോ എന്നും അയാൾക്കു തീർച്ചയാക്കാൻ കഴിഞ്ഞില്ല. താരഗണങ്ങൾ ഹൃദയത്തിൽ ഇപ്രകാരം മന്ത്രിക്കുന്നതായിത്തോന്നി. "അതു് യഥാർത്ഥമത്രെ. അനേകായിരം വർഷങ്ങളായി ഇത്തരം കാഴ്ചകൾ കണ്ടുകൊണ്ടിരിക്കുന്ന ഞങ്ങൾ സുഖാനുഭവത്തിനുള്ള ഈ തൃഷ്ണകൾ വൃഥാവിലുള്ളതാണെന്നു അറിയുന്നവരാണ്."

ഒരു ദീർഘശ്വാസം ചെയ്തിട്ടു് ജോതിനൻ പറഞ്ഞു:—"കൊടുക്കേണ്ടതു കൊടുക്കാതെ ഇട്ടുവെച്ചു പോകുന്നതു നമുക്കു യോജിച്ചതല്ല."

"ഓമന മകനെ, നീ കൊടുക്കുന്നതു ചില്ലറയൊ? കൊടുക്കുന്നതിന്റെ വില മനസ്സിലാക്കാനുള്ള ശക്തി അവർക്കു പ്രദാനം ചെയ്യണമെ എന്നു എനിക്കു ദൈവത്തോടു പ്രാർത്ഥനയുള്ളു."

"എനിക്കു വല്ലാത്ത ദാഹം. ആ മാതളദ്രവം കുറേക്കൂടിത്തരു. മണി ഇന്നലെ എന്റെ അടുത്തു വന്നിരുന്നൊ?"

"വന്നിരുന്നു. നീ അപ്പോൾ ഉറക്കമായിരുന്നു. അവൾ നിന്റെ തലക്കൽ ഇരുന്നു വളരെ നേരം നിന്നെ വീശി. അതിന്റെ ശേഷം നിന്റെ മുണ്ടുകൾ അടിച്ചു നനയ്ക്കാനായിട്ടാണ് പോയതു്."

"എന്താശ്ചര്യം! മണി എന്റെ മുറിയിൽ കടക്കാൻ ഭാവിച്ച സന്ദർഭത്തിൽ ഞാൻ സ്വപ്നദർശനം ചെയ്യുകയായിരുന്നു. കതക് അല്പം തുറന്നിരുന്നു. അവൾ അതു തള്ളിത്തുറക്കാൻ ശ്രമിച്ചെങ്കിലും മുഴുവൻ തുറന്നില്ല—പക്ഷെ ചെറിയമ്മ കാഴ്ചത്തിൽ നിന്നും വളരെ അകന്നുപോകുന്നു. ഞാൻ മരിക്കുന്നതു കാണാൻ അവളെ അനുവദിക്കണം. അല്ലെങ്കിൽ മരണാനന്തരം അവൾക്ക് അതു് എത്രയും അസഹ്യമായിരിക്കും."

"അപ്പനെ ഞാൻ ഈ കമ്പിളികൊണ്ട് നിന്റെ കാലു മൂടട്ടെ. അവ തണുത്തിരിക്കുന്നല്ലോ."

"വേണ്ട. എന്റെ മീതെ ഒന്നും ഇടുന്നതെനിക്കിഷ്ടമല്ല."

"ഈ കമ്പിളി നിനക്കായി മണി നിർമ്മിച്ചതാണ്. അവൾ ഉറങ്ങുകയാണെന്നു നാം വിചാരിക്കാറുള്ള സമയത്തു് ചെയ്തുതീർത്തതാണിതു്. ഇന്നലെയാണിതു മുഴുവനായതു്."



ആ ആസന്നമരണൻ കമ്പിളിയെടുത്തു് അതു കൈകൊണ്ട് വാത്സല്യസമേതം സ്പർശിച്ചു. മണിയുടെ മോഹനകളേബരത്തിനുള്ള മിനുപ്പ് കമ്പിളിക്കും ഉണ്ടെന്ന് അയാൾ തീർച്ചയാക്കി. അനുരാഗപരവശമായ അവളുടെ വിചാരങ്ങൾ പല രാത്രികൾകൊണ്ട് നിർമ്മിച്ചതാണ് അതു് എന്നു ആ സാധു വ്യാഖ്യാനിച്ചു. കമ്പിളികൊണ്ടു മാത്രമല്ല അവളുടെ സ്പർശനംകൊണ്ടു കൂടിയാണത്രെ അതു നിർമ്മിതമായിരുന്നതു്. അതുകൊണ്ട് ചെറിയമ്മ ആ കമ്പിളികൊണ്ട് ജോതിന്റെ കാൽ മൂടിയപ്പോൾ, അതു് മണി അവളുടെ മൃദുവായ കരതലംകൊണ്ട് തന്റെ ക്ഷീണിച്ച കാൽ തലോടുന്നതിനു തുല്യമാണെന്നയാൾ സങ്കല്പിച്ചു.

"ചെറിയമ്മെ, മണിക്കീ കമ്പിളിവേല വശമില്ലായിരുന്നെല്ലോ. അവൾക്കതിഷ്ടവുമായിരുന്നില്ല."

"ആ സംഗതി പഠിക്കുവാൻ അത്ര അധികം സമയം വേണ്ടിവരികയില്ല. അത്ര ശരിയായിട്ടുമില്ല."

"അതു ശരിയാകേണമല്ലോ. നാം ഇതു് പാരീസിൽ നടക്കുന്ന പ്രദർശത്തിനോ മറ്റോ അയയ്ക്കുന്നുണ്ടോ? ഭംഗിയായില്ലെങ്കിലും അതു് എൻെറ കാലിനു സുഖം കൊടുക്കുന്നുണ്ടല്ലോ."

മണി പ്രയാസപ്പെട്ടും എന്നാൽ ക്ഷമയോടുകൂടിയും പല രാത്രികളിലായി കമ്പിളിവേല ചെയ്യുന്നതിൻെറ ചിത്രം ജോതിനൻെറ മനോദർപ്പണത്തിൽ പ്രതിഫലിച്ചുകണ്ടു. ഹാ! ആ കാഴ്ച, എത്ര മധുരവും ഹൃദയാർദ്രവുമായിരുന്നു! വീണ്ടും അയാൾ ആ കമ്പിളിയെ വാത്സല്യസമേതം തലോടി.

"ചെറിയമ്മേ! ഡാക്ടർ താഴെ വന്നിരിക്കുന്നോ?"

"അതേ, അദ്ദേഹം ഇന്നുരാത്രി ഇവിടെ താമസിക്കുകയാണ്."

"എന്നാൽ അയാളോടു പറയൂ ഉറങ്ങാനുള്ള മരുന്നു തന്നതുകൊണ്ടു് യാതൊരു പ്രയോജനവുമില്ലെന്നു്. ആ മരുന്നു് എനിക്കാശ്വാസം തരുന്നില്ലെന്നു മാത്രമല്ല വേദന അധികമാക്കുകകൂടിച്ചെയ്യുന്നു. ഞാൻ ശരിയായി ഉണർന്നിരിക്കട്ടെ. ചെറിയമ്മേ, എൻെറ വിവാഹം നടന്നതു് വൈശാഖമാസത്തിലുള്ള വെളുത്ത വാവിൻനാൾ രാത്രിയിലാണെന്നവിടേയ്ക്കറിയാമോ? നാളെയാണ് ആ ദിവസം. അതുകൊണ്ടു് അന്നത്തെ നക്ഷത്രങ്ങൾ തന്നെയായിരിക്കും നാളെയും ആകാശത്തിൽ പ്രകാശിക്കുന്നതു്. മണി ആ കാര്യം പക്ഷേ മറന്നിരിക്കാം. അവളെ അതിനോർമ്മിപ്പിക്കണമെന്നു് ഞാൻ വിചാരിക്കുന്നു. അവളെ ഇങ്ങു വിളിക്കൂ. രണ്ടു നിമിഷത്തേയ്ക്കു മതി..........."

"എന്താണ് മിണ്ടാതെ നിൽക്കുന്നതു്? ഞാൻ ക്രമത്തിലധികം ക്ഷീണിച്ചിരിക്കുന്നതുകൊണ്ടു് ക്ഷോഭജനകമായ എന്തെങ്കിലും സംഭവിച്ചാൽ........എന്നു് ഡാക്ടർ പറഞ്ഞിരിക്കാം അല്ലേ? എന്നാൽ ഞാൻ പരമാർത്ഥം പറയട്ടെ. ഇന്നു രാത്രി എനിക്കു് മണിയുമായി ഏതാനും നിമിഷം സ്വൈരമായി സംസാരിക്കുന്നതിനു സാധിച്ചാൽ പിന്നെ ഉറങ്ങുന്നതിനുള്ള മരുന്നോ യാതൊന്നും ആവശ്യമില്ല. അങ്ങനെ കരയാതിരിക്കൂ ചെറിയമ്മേ! എനിക്കു യാതൊരു സുഖക്കേടുമില്ല. ജീവിതദശയിൽ ഇതിനുമുമ്പുണ്ടായിട്ടില്ലാത്ത വിധത്തിൽ എൻെറ ഹൃദയം സന്തോഷപരവശമായിരി

ക്കുന്നു. അതിനാലാണത്രെ ഞാൻ എന്റെ മണിയെക്കാണാനാഗ്രഹിക്കുന്നതു്. അയ്യോ! ചെറിയമ്മ നിലവിളിക്കുകയോ! ഇതെനിക്കു സഹിക്കാൻ ശക്തിയില്ല. ഇതുവരെ ലവലേശം മനസ്താപം പ്രകടിപ്പിക്കാതിരുന്ന ചെറിയമ്മ ഇന്നിത്ര സങ്കടപ്പെടുന്നതെന്താണ്?"

"എന്റെ മകനേ! ഞാൻ കരുതിയിരുന്നതു് എന്റെ അശ്രുക്കളെല്ലാം ഞാൻ വാർത്തുകഴിഞ്ഞിരിക്കുന്നു എന്നാണ്. എന്നാൽ അവ ഇനിയും ഉണ്ടു് എന്നിപ്പോൾ വെളിവായിരിക്കുന്നു. ഇനി ഒരു നിമിഷത്തേയ്ക്കുപോലും എനിക്കിതു സഹിച്ചുകൂടാ."

"മണിയെ വിളിക്കു. ഞങ്ങളുടെ വിവാഹരാത്രി—നാളെ—അവരും......................"

"ഓ ഞാനതിനിതാ പോകുന്നു. ശംഭു വാതിൽക്കൽ നില്ക്കും. എന്തിനെങ്കിലും ആവശ്യമുണ്ടെങ്കിൽ അവനെ വിളിക്കു."

ആ ശുദ്ധമനസ്വിനി മണിയുടെ കിടക്കമുറിയിൽ പോയി വെറും നിലത്തിരുന്നു് ഇങ്ങനെ വിലപിച്ചു. "അയ്യോ! ഒന്നു വരിക. ഹൃദയമെന്നൊന്നില്ലാത്ത മഹാപാപി! തന്റെ സർവ്വസ്വവും നിനക്കു സമർപ്പിച്ചിട്ടുള്ളവന്റെ ഒടുവിലത്തെ അപേക്ഷയെങ്കിലും നീ ഉപേക്ഷിക്കാതിരിക്കുക. മരിക്കാറായ അവനെ നീ കൊല്ലുകകൂടി ചെയ്യുന്നതു്!"

അടുത്തു കാലൊച്ചകേട്ടു് ജോതിനൻ 'മണി' എന്നു വിളിച്ചുകൊണ്ടു് പെട്ടെന്നെഴുന്നേററു.

"ശംഭുവാണ്. അങ്ങെന്നെയാണോ വിളിച്ചതു്?"

"നിന്റെ സ്വാമിനിയോടു വരാൻ പറയൂ."

"ആരോടു്?"

"നിന്റെ സ്വാമിനിയോടെ—"

"അവർ ഇതേവരെ തിരിയെ വന്നില്ലല്ലൊ."

"തിരിയെ വരുകയൊ? എവിടെ നിന്നു്?"

"സീതാരാമപുരത്തുനിന്നു്."

"അവരും പോയതെപ്പോളാണ്?"

"മൂന്നുദിവസമായി പോയിട്ടു്."

ഒരുനിമിഷത്തേയ്ക്കു് ആ ശുദ്ധാത്മാവിന്റെ ദേഹം മരവിച്ചുപോലെയും തല കറങ്ങുന്നതുപോലെയും തോന്നി. അയാൾ ചാരിക്കിടന്ന തലയിണയിൽനിന്നും എഴുന്നേററു് കാലിൽ ഇട്ടിരുന്ന കമ്പിളി ചവുട്ടി ദൂരെ എറിഞ്ഞു.

ചെറിയമ്മ കുറെ കൂടുതൽ താമസിച്ചിട്ടാണു് വന്നതു്. വന്നപ്പോൾ ജോതിന്ദ്രൻ മണിയുടെ പേർ സൂചിപ്പിക്കപോലും ചെയ്തില്ല.

അടുത്ത നിമിഷത്തിൽ അയാൾ ഇങ്ങനെ വിളിച്ചുപറഞ്ഞു:— "ഇന്നലെ രാത്രി ഞാൻ കണ്ട സ്വപ്നത്തെപ്പററി പറകയുണ്ടായോ?"

"ഏതു സ്വപ്നം?"

"മണി കതക തുറക്കാൻ പണിപ്പെട്ടുവെന്നും എന്നിട്ടതൊരിക്കലും ഒരംഗുലത്തിൽ കൂടുതൽ അകന്നില്ലെന്നും മററുമുള്ളതു. അകത്തു കടക്കാൻ നിവൃത്തിയില്ലാതെ അവൾ പുറത്തുനിന്നു. ഇനി അവസാനംവരെ അവൾ എന്റെ മുറിയുടെ പുറത്തുനിൽക്കണമെന്നെനിക്കറിയാം."

ചെറിയമ്മ മൌനാവലംബിനിയായി നിന്നതേയുള്ളു. ആ സത്യംകൊണ്ടു് താൻ ജോതിന്ദ്രനായി നിർമ്മിച്ച സ്വർഗ്ഗം ട്ടെവിൽ ഇടിഞ്ഞു തകൎന്നു വീഴുകയാണുണ്ടായതെന്നു് ആ സാധ്വി കണ്ടു. സങ്കടം വരുമ്പോൾ അതിനു കീഴടങ്ങുകയത്രെ ഉത്തമം! ദൈവശിക്ഷയിൽനിന്നും രക്ഷ പ്രാപിപ്പാൻ ഇനിയുന്നതു് എത്ര വ്യത്ഥം!

"എന്റെ ചെറിയമ്മേ! അവിടേയ്ക്കു് എന്നിൽ ഉണ്ടായിട്ടുള്ള വാത്സല്യം എന്റെ ജന്മാന്തരങ്ങളിൽക്കൂടി നിലനില്ക്കും. ആ സ്നേഹം ഞാൻ കൂടെ കൊണ്ടുപോകാനായി എന്റെ ആത്മാവിൽ നിറച്ചിരിക്കുന്നു. വരുന്ന ജന്മത്തിൽ എന്റെ മകളായിട്ടു ജനിക്കുന്ന—അതെനിക്കറിയാം—ചെറിയമ്മയെ ഞാൻ എങ്ങനെ ലാളിക്കുമെന്നോ?"

"എന്തു പറയുന്നു കുഞ്ഞേ? ഇനിയും ഞാൻ ഒരു സ്ത്രീയായി ജനിക്കുമെന്നോ? ഞാൻ നിന്റെ മകനായിജ്ജനിക്കണമെന്നു് പ്രാൎത്ഥിച്ചുകൂടെ?"

"പോരാ, മകനായാൽ പോരാ! ചെറിയമ്മ ബാല്യമായിരുന്നപ്പോഴും ഉണ്ടായിരുന്ന അനന്യസാധാരണമായ സൌന്ദര്യത്തോടുകൂടി എന്റെ ഗൃഹത്തിൽ ജാതയാകണം. ഹാ! അന്ന് ഞാൻ ആ വിശ്വലതാംഗിയെ ഏതു വിധത്തിലാണ് വസ്ത്ര വിഭൂഷിതയാക്കേണ്ടതെന്നിപ്പോഴെ ആലോചിക്കുകയാണ്."

"ഇത്രയധികം സംസാരിക്കാതിരിക്കണം. ജോതിനാ, ഉറങ്ങണെ."

"ഞാൻ എന്റെ മകൾക്ക് 'ലക്ഷ്മി' എന്നു പേരിടും."

"പരിഷ്കാരമില്ലാത്ത ഒരു പഴയ പേരോ!"

"അതിനെന്താ; അവിടന്നെന്റെ പഴയ ചെറിയമ്മയല്ലേ? എന്റെ ഗൃഹത്തിൽ മനോഹരമായ ആ പഴയ രീതിയിൽ ആഗതയാകൂ."

"നശിച്ച ഒരു പെണ്ണായി ജനിച്ച് നിന്റെ കുടുംബത്തിന് ഒരു ഭാരമായിത്തീരാൻ ഞാനാശിക്കുന്നില്ല."

"ഞാൻ ക്ഷീണിച്ചു പോയെന്നു കരുതി ചെറിയമ്മ എന്നെ സമാധാനചിത്തനാക്കാൻ ശ്രമിക്കയായിരിക്കാം."

"എന്റെ കുഞ്ഞേ, ഞാനൊരാഭാഗ്യയാണ്. ഞാൻ നിന്നെ എല്ലാത്തരം സങ്കടങ്ങളിൽ നിന്നും രക്ഷിക്കാനായി ശ്രമിച്ചു. പക്ഷേ എന്തു പ്രയോജനം?—"

"എന്റെ ചെറിയമ്മേ, എന്റെ ചുരുങ്ങിയ ജീവിതത്തിനിടയിൽ ഞാൻ പഠിച്ചിട്ടുള്ള പാഠങ്ങൾ പ്രയോഗത്തിൽ വരുത്തുന്നതിന് എനിക്കവസരം കിട്ടീട്ടില്ല. അതു് അടുത്ത ജന്മത്തിലേയ്ക്കു വച്ചിരിക്കുകയാണ്. അപ്പോൾ ഒരു പുരുഷന് എന്തുചെയ്യാൻ സാധിക്കുമെന്നു ഞാൻ കാണിച്ചുതരാം. സദാ തൻകാര്യത്തിനു മാത്രം വേണ്ടി പ്രയത്നിക്കുന്നതു് എത്ര മിഥ്യാഭ്രമമാണെന്ന് ഞാൻ മനസ്സിലാക്കി."

"വത്സനായ പുത്രാ, നീ എന്തുപറഞ്ഞാലും ഒരിക്കലും സ്വാർത്ഥപരമായ ജീവിതമല്ല നീ നയിച്ചിട്ടുള്ളതു്. കഴിയുന്നതും പരാർത്ഥമായിട്ടാണ് നീ ജീവിച്ചിട്ടുള്ളതു്."

"പക്ഷേ ഒരു കാര്യത്തിൽ എനിക്കു വീരവാദം പറയാം. എന്റെ നല്ലകാലത്തു് ഞാൻ അന്യന്മാർക്കൊരു കഠോരനായിരി

ക്കുകയൊ, അന്യന്മാരിൽ എന്റെ അവകാശങ്ങൾ ബലംകൊണ്ടു് പ്രയോഗിക്കുകയൊ ചെയ്തിട്ടില്ല. അസത്യം എന്നു തൃപ്തിപ്പെട്ടതാണെന്നതിനാൽ എനിക്കു കുറെ അധികം കാത്തിരിക്കേണ്ടി വന്നു. അഥവാ ഒടുവിൽ പരമാത്മാവു എന്നിൽ പ്രസാദിച്ചേയ്ക്കാം. ആരാണാ വന്നതു് ചെറിയമ്മെ."

"എവിടെ! അവിടെ ആരുമില്ല."

"അടുത്ത മുറിയിൽ പോയി നോക്കു! —അവിടെ—"

"ഇല്ല മകനെ! അവിടേയും ആരുമില്ല."

"എന്നാൽ—ഞാനാരേയോ—"

"ഇല്ല. മിണ്ടാതിരിക്കു. ഇതാ ഡാക്ടർ വരുന്നു."

ഡാക്ടർ:— നോക്കു, നിങ്ങൾ രോഗിയുടെ സമീപത്തു് എപ്പോഴും ഇങ്ങിനെ ഇരിക്കരുതു്. പോയി ഉറങ്ങിക്കൊള്ളൂ. എന്റെ കൂടെയുള്ള അസിസ്റ്റന്റു് ഇവിടെ ഇരുന്നുകൊള്ളും."

ജോ:—"വേണ്ടാ, ചെറിയമ്മ പോകാൻ ഞാൻ സമ്മതിക്കയില്ല."

"ആകട്ടെ എന്നാൽ ഞാൻ ആ മൂലയിൽ ഇരിയ്ക്കാം."

"അതൊന്നും വേണ്ട. എന്നെ തൊട്ടുകൊണ്ടിരിക്കണം. എന്റെ അവസാനശ്വാസംവരെ ഞാൻ എന്റെ ചെറിയമ്മയുടെ കൈ വിടുകയില്ല. അവിടത്തെ കൈകൊണ്ടു് ഞാൻ വളൎക്കപ്പെട്ടു. അതേ കൈയിൽ നിന്നു തന്നേ വേണം ഞാൻ ദൈവത്താൽ അപഹരിക്കപ്പെടുവാനും!"

ഡാക്ടർ:—"എന്നാൽ നിങ്ങൾ അവിടെ ഇരുന്നുകൊള്ളൂ. പക്ഷെ ജോതീന്ദ്രബാബു! നിങ്ങൾ അവരോടു് സംസാരിക്കാതിരിക്കണം. ആ മരുന്നു കുടിക്കേണ്ട സമയമായി."

"എനിക്കു മരുന്നുകുടിക്കാനുള്ള സമയമൊ? ശിവ ശിവ! എന്തു വിഡ്ഢിത്തം! ആ സമയമെല്ലാം കഴിഞ്ഞില്ലെ? ഇനിയും മരുന്നുകുടിക്കണമെന്നു പറയുന്നതു് എന്നെ കബളിപ്പിക്കുകയാണ്. മാത്രമല്ല, എനിക്കു മരണത്തിൽ ഭയവുമില്ല. ചെറിയമ്മെ, മരണം അതിന്റെ പ്രവൃത്തി നടത്തുമ്പോൾ ഒരു ഡാക്ടർ അതിനു പ്രതിബന്ധമാകയൊ? ഡാക്ടരെ പറഞ്ഞയയ്ക്കൂ! ഇവിടെ ചെറി

യമ്മമാത്രം മതി. വേറെ ആരും വേണ്ട. ഒരുത്തരും ആവശ്യമില്ല. ഇനിയും കളിപ്പിക്കേണ്ട."

ഡാ:—"ഞാനൊരു ഡാക്ടരാണ്. രോഗിയായ നിങ്ങൾ ഇങ്ങനെ സംസാരിക്കരുതെന്നു ഞാൻ ബലമായി ശഠിക്കുന്നു."

"എന്നാൽ പോകൂ ഡാക്ടർ!—എന്നെ ഇനി ഉപദ്രവിക്കരുത്—ചെറിയമ്മേ, അയാൾ പോയോ—കൊള്ളാം—ഇനി എന്റെ തലയെടുത്ത് അവിടത്തെ മടിയിൽ വച്ചു."

"അങ്ങനെയാകട്ടെ മകനെ. ഓമനമകൻ ഉറങ്ങാൻ നോക്കൂ?"

"അരുത്, ചെറിയമ്മേ എന്നോടുറങ്ങാൻ പറയരുത്. ഞാൻ ഉറങ്ങിയാൽപ്പിന്നെ ഒരിക്കലും ഉണരുകയില്ല. കുറേനേരംകൂടി ഉണർന്നിരുന്നാൽ കൊള്ളാമെന്നുണ്ട്. അതാ ഒരൊച്ചകേൾക്കുന്നു. ആരോ വരുന്നല്ലോ!"

V

"മകനേ ജ്യോതീന്ദ്രാ, കണ്ണൊന്നു തുറക്കൂ. അവൾ വന്നിരിക്കുന്നു. ഇതാ നോക്കൂ!"

"ആ—രു വന്നു? സ്വപ്നമോ?"

"സ്വപ്നമല്ല..മണി അവളുടെ അപ്പനൊരുമിച്ചു വന്നിരിക്കുന്നു കുഞ്ഞേ."

"അതാരു?"

"കണ്ടുകൂടെ? നിന്റെ മണിയല്ലെ അത്!"

"മണിയോ? ആ കതകു തുറന്നോ?"

"അതേ, അതു മലർത്തി തുറന്നിട്ടിരിക്കുന്നു".

"ഇല്ല ചെറിയമ്മേ! ആ കമ്പളിയല്ല. കമ്പളി അതല്ല! ആ കമ്പളി ഒരു ചതിവാണ്."

"ജ്യോതീന്ദ്രാ! അതൊരു കമ്പളിയല്ല. നമ്മുടെ മണി. അവൾ നിന്റെ കാൽക്കൽ വീണിരിക്കുകയാണ്. നീ കൈ അവളുടെ ശിരസ്സിൽ വച്ച് അവളെ അനുഗ്രഹിക്കു..........കരയാതിരിക്കു മണി! അതിനിനിയും സമയമുണ്ടല്ലൊ. കുറച്ചു നേരത്തേയ്ക്കു ആശ്വസിക്കൂ!"

——(൦)——

# അന്വേഷണം.

---

## I

ഏററവും അടുത്തായി തൊട്ടുനില്ക്കുന്ന രണ്ടു കെട്ടിടങ്ങൾ കണ്ടുവോ? പുറമെ നിന്നു നോക്കിയാൽ അവ രണ്ടും ഏകരൂപങ്ങളായി തോന്നിയേയ്ക്കാമെങ്കിലും വാസ്തവത്തിൽ അവയ്ക്കു് ഐകരൂപ്യം നന്നെ കുറവാണു്. അവയുടെ ഉടമസ്ഥന്മാർ സകല സംഗതികളിലും അത്യന്തഭിന്നമായ സ്വഭാവത്തോടുകൂടിയവരാകുന്നു. ഒന്നാമത്തെ വീട്ടിൽ താമസിക്കുന്ന വിപിനൻ എന്ന ആൾ നല്ലൊരു പണക്കാരനാണു്. അതിനൊപ്പം ഒരു കർക്കശസ്വഭാവക്കാരനുമാണു്. രണ്ടാമത്തെ വീട്ടിന്റെ ഉടമസ്ഥൻ എന്ന പേരുമാത്രം പറയാവുന്ന ആൾ ഹേമേന്ദ്രലാലനാകുന്നു. വീട്ടിൽ ഇരിക്കുമ്പോൾ പരിഗ്രഹത്തിന്റെയും, ജോലിസ്ഥലത്തു ചെല്ലുമ്പോൾ മേലധികാരിയുടേയും മേൽനോട്ടങ്ങളിൽ വർത്തിച്ചുവരുന്ന ഒരു മനുഷ്യനാണു് ഹേമേന്ദ്രൻ. പണത്തെപ്പററിയടത്തോളം പറഞ്ഞുവരുമ്പോൾ, വരവിൽ കവിഞ്ഞു ചിലവുചെയ്യുക എന്ന കലാവിദ്യയിൽ അയാൾക്കുള്ള അസാധാരണമായ നൈപുണിയെപ്പററി ഒരാൾക്കും വിസ്മരിച്ചുപോവാൻ നിവൃത്തിയില്ല. ഇപ്രകാരം അന്യോന്യവിരുദ്ധമായുള്ള സ്വഭാവത്തോടുകൂടിയവരായ ആ അയൽവാസികൾ രണ്ടുപേരും തമ്മിൽ അത്ര വളരെ ആപ്തമിത്രങ്ങളായിത്തീർന്നതിന്റെ പരമരഹസ്യം നാളിതുവരെയും അറിയപ്പെട്ടിട്ടില്ലാത്ത ഒന്നായിട്ടാണിരിക്കുന്നതു്. കാരണരഹിതങ്ങളാണെന്നു സ്ഥൂലദൃഷ്ടിയ്ക്കു തോന്നിയേയ്ക്കാവുന്നവയായി ലോകത്തിൽ മററനേകം കൂട്ടങ്ങളുള്ളതുപോലെ ഒന്നാണു് ഇതും എന്നു പറഞ്ഞു്, മെല്ലെ ഇതിൽ നിന്നു ഒഴിഞ്ഞുപോകുവാനേ ഇതെഴുതുന്ന ആൾക്കു കഴിവുള്ളു. ഒന്നു പറയാം: അവർക്കു അന്യോന്യമുള്ള മൈത്രീബന്ധം മേൽക്കുമേൽ ദൃഢതരമായിട്ടാണു വന്നതു്.

ഒരേ സമയത്തു തന്നെ അവരിരുവരുടേയും ഭവനങ്ങളിൽ മൃത്യു തന്റെ മുറയനുസരിച്ചു കരം പിരിവിന്നായി കടന്നുചെന്നു. മൃത്യുഗ്രസ്തനായ ഹേമേന്ദ്രലാലൻ അനാഥരായ തന്റെ പത്നിയേയും ചെറുകുട്ടിയേയും സുഹൃത്തമനായ വിപിനനെ ഭരമേല്പി

ച്ചുംവെച്ചാണ് അന്തിമശ്വാസത്തെ വിട്ടത്. ഹേമേന്ദ്രലാലൻ മരിച്ച ദിവസം രാത്രിതന്നെ വിപിനന്റെ ഭാര്യയും ജീവിതയാത്രയിൽ നിന്നു വിരമിച്ചു. മിത്രവ്യസനവും ഭാര്യാവിയോഗവും ഒന്നിച്ചു ചേർന്നുണ്ടാക്കിയ ഉൽക്കടതരമായ ഉദ്വേഗത്താൽ ദുസ്തരമായ ഒരു മരുഭൂമിയിലേയ്ക്ക് എടുത്തെറിയപ്പെട്ടിരിക്കുന്ന തന്റെ ജീവിതത്തെ, തിരിയെ കൊണ്ടുവന്നു മുൻനിലയിൽ നിർത്തുന്നതിനായി പാടുപെട്ടുകൊണ്ടു വിപിനൻ തനിയേ ഇരുട്ടത്തു വളരെ നേരം ചിന്താമഗ്നനായി സ്ഥിതിചെയ്തു. ആ അത്യാപത്തിൽ അയൽവീട്ടുകാരാണ് അമ്മയില്ലാതായിത്തീർന്ന അയാളുടെ ചെറുകുട്ടിയുടെ മേൽ ദൃഷ്ടിവെച്ചിരുന്നത്. നവവൈധവ്യത്താലുള്ള ദുസ്സഹമായ ദുഃഖത്തിന്റെ പ്രഹരമേററു വിവശയായിത്തീർന്ന സുഹൃത്തിന്റെ പത്നി അടുത്ത മുറിയിൽ ഇരുന്ന് കരുണകരുണമായിച്ചെയ്ത വിലാപം സൂചിപോലെ വിപിനന്റെ കർണ്ണപുടങ്ങളെ വേധനം ചെയ്തുകൊണ്ടിരുന്നു.

ഹേമേന്ദ്രലാലൻ, തന്റെ ഗൃഹസ്ഥജീവിതത്തിൽ വല്ലതുമൊന്നു സമ്പാദിച്ചിട്ടുണ്ടെങ്കിൽ അതു കുറേ കടം മാത്രമാണ്. വിപിനൻ ആ കടമെല്ലാം വേഗത്തിൽ കൊടുത്തുതീർക്കുകയും, ഹേമേന്ദ്രന്റെ ഭാര്യയേയും കുട്ടിയേയും സ്വഗൃഹത്തിൽ കൊണ്ടുവന്നു താമസിപ്പിക്കുകയും ചെയ്തു. വീട്ടുപണി 'ഡിപ്പാർട്ടുമെൻറി'ന്റെ ഭരണത്തിനായി വിധവയായ വിപിനന്റെ മൂത്ത സോദരി ഉടനേ വന്നുചേർന്നു 'ചാർജ്ജു' കയ്യേററിരുന്നു. ആ സ്ത്രീയുടെ അഭിപ്രായവും ഈ ഏർപ്പാടും തമ്മിൽ തീരെ പൊരുത്തം ഉണ്ടായിരുന്നില്ല. ആ അനിഷ്ടത്തിന്റെ ആചരണം നിമിത്തം ഉദിച്ചതായ വിരോധത്തെ വെളിപ്പെടുത്തുന്നതിനു തക്കതായ ഒരവസരം കിട്ടായ്കയാൽ അവർ നിരാശരായിത്തന്നേ ദിവസം കഴിച്ചുകൂട്ടി.

വിപിനന്റെ ഏകസന്താനമായ അജയൻ എന്ന ബാലൻ ഇതുവരെയും ഏകാന്തവും സന്തോഷഹീനവുമായ ഒരു ജീവിതരീതിയെയാണ് ശീലിച്ചിട്ടുള്ളത്. തന്റെ മകനു സാഹചര്യം സ്വീകരിക്കുന്നതിന് അനുരൂപനായിട്ടുള്ള ഒരേ ഒരൊററ ആളാം അടുത്തുള്ളു. വൃദ്ധനായ 'ആശാൻ' ആണെന്ന് അജയന്റെ അച്ഛൻ എങ്ങിനേയോ ധരിച്ചുകളഞ്ഞു. ബാലയായ സുലത

ആ ഭവനത്തിലെ മണിമയവേദികളെ നിത്യാപല്ലവിതങ്ങളാക്കിത്തുടങ്ങിയതോടുകൂടി അജയന്റെ മൂകമായിരുന്ന ജീവിതവീണ ക്രമേണ രണനംചെയ്യുവാൻ മുതിൎന്നു. സംഗീതികൂടാതെ അജയൻ സുലതയുടെ സഖ്യം സമ്പാദിച്ചു തുടങ്ങി. അജയന് ഒമ്പതു വയസ്സും സുലതയ്ക്കു അഞ്ചുവയസ്സും മാത്രമേ പ്രായമായിരുന്നുള്ളു. അവരുടെ സ്നേഹം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടുതന്നെ വന്നു.

ആ ബാലികാബാലകന്മാരുടെ വളർച്ച് അവരുടെ പാരമ്പര്യത്തെ അശേഷവും ആദരിച്ചിരുന്നില്ല. 'എടുത്തു ചാട്ട'ക്കാരനായിരുന്നാലും ഉപയോഗമുള്ള ഒരാളായിരുന്ന വിപിനന്റെ മകനായ അജയൻ മുതിരുംതോറും തീരെ മന്ദഗതിക്കാരനും ഉപയോഗ ശൂന്യനുമായിട്ടാണ് തീൎന്നതു്. സൌമ്യനും മര്യാദക്കാരനും ആയിരുന്ന ഹേമേന്ദ്രലാലന്റെ മകളായ സുലതയാവട്ടെ, ഒരു വിധം സ്വഭാവത്തിന് പകരത വന്നിട്ടുള്ള ആളുകളൊക്കെയും കണ്ടാൽ നടുങ്ങിപ്പോകത്തക്കവണ്ണം അത്ഭുതകരമായിട്ടുള്ള പ്രസരിപ്പോടും ഊർജ്ജസ്വലതയോടുംകൂടി വളൎന്നുവന്നു. അത്യുന്നതമായ ഒരു ഗിരിശിഖരത്തിൽനിന്ന് അതിശക്തിയോടുകൂടി തട്ടും തടവും കൂടാതെ കുത്തിയൊലിച്ചു ചാടുന്ന ഒരു നിൎഝരത്തെ നിങ്ങളാരെങ്കിലും കണ്ടിട്ടുണ്ടെങ്കിൽ, സുലതയെ അതിനോടു സാമ്യപ്പെടുത്തിക്കൊണ്ടാൽ മതി. അജയന്റെ നേത്രങ്ങൾ സ്വപ്നദർശനം ചെയ്യുന്നതുപോലെ ചൈതന്യഹീനങ്ങളും ചിന്താപൂർണ്ണങ്ങളും ആയിരുന്നുവെങ്കിൽ സുലതയുടെ ലോചനങ്ങൾ തേജോമയങ്ങളും നീലദ്യുതിതരംഗിതങ്ങളും ആയിരുന്നു.

തന്റെ മകന്റെ മട്ടു കണ്ടിട്ടു വിപിനന്റെ സ്വഭാവത്തിന് വലുതായ ഒരു മാററമുണ്ടായി. പക്ഷെ, അതിനു മതിയായ ഒരു മരുന്ന് അയാൾക്കു കിട്ടുകയുണ്ടായില്ല.

ഒരുദിവസം അജയൻ, തന്റെ വിലപിടിച്ച കൈവാച്ച് സാധുവായ ഒരു സ്നേഹിതനു സമ്മാനിച്ചു. കഷ്ടകാലത്തിന് ആ സംഗതി വീട്ടിൽ വന്നപ്പോൾ പറയുവാനും വിട്ടുപോയി. വിപിനന്റെ ക്ഷമയുടെ 'നെല്ലിപ്പടി' അന്ന് അസാരമൊന്നു കണ്ടു് അയാൾ ഇങ്ങിനെ ശാസിച്ചു: "ഉം നിന്നെ ഞാൻ പഠിപ്പിക്കുതിന് ഒരു 'ബോർഡിംഗ്ഹൌസ്സിൽ അയച്ചിട്ടില്ലെങ്കിൽ' എ

ന്റെ പേർ വിപിനൻ എന്നായിരിക്കയില്ല. നോക്കിക്കോ! ഞാനെന്റെ 'നെററി വിയർപ്പിച്ച്' ഉണ്ടാക്കിയിട്ടുള്ള പണം നിനക്കു 'കുട്ടിച്ചുവരാക്കി'ക്കളയാനുള്ളതല്ല. നിന്റെ ഈത്തരം തോന്ന്യാസങ്ങളൊക്കെ ഞാൻ മാററിക്കളയാം. പഠിപ്പിക്കാൻ സുലതയെ കൂടി നിന്റെകൂടെ അയച്ചേയ്ക്കാം. ഇവിടെ ഇരുത്തി നിന്നെ നന്നാക്കിവിടാൻ എന്നെക്കൊണ്ടാവില്ല."

സുലതയുടെ അമ്മ ഈ അഭിപ്രായം കേട്ടപ്പോൾ നടുങ്ങിപ്പോയി. സുലതയ്ക്കു വയസ്സു നാലോ അഞ്ചോ ഒന്നുമല്ല ആയിട്ടുള്ളതു്. സമുദായ മദ്ധ്യത്തിൽ ഗണനീയമായിട്ടുള്ള ഒരു സ്ഥാനത്തിലേയ്ക്കു കടക്കുന്നതിനുള്ള വാതിലെന്നു പറയപ്പെടാവുന്ന പതിന്നാലാമത്തെ വയസ്സിലാണ് അവൾ വർത്തിക്കുന്നതു്. പിന്നെ അവളുടെ അമ്മ മകളുടെ വിവാഹകാര്യത്തെക്കുറിച്ചു വിചാരപ്പെട്ടു് അക്ഷമയായിരിക്കുന്നതിൽ എന്താണ് അത്ഭുതം? അപ്പോഴാണ് അവളുടെ പള്ളിക്കൂടം പഠിപ്പിനെപ്പററി, സ്വപ്നേപി വിചാരിച്ചിട്ടില്ലാത്തവിധത്തിലുള്ള സംസാരം!

സുലതയുടെ അമ്മ അജയന്റെ അമ്മായി (വിപിനന്റെ സോദരി)യുടെ കൂട്ടുപിടിച്ചു. പതിമൂന്നു വയസ്സുതികഞ്ഞ ഒരു പെൺകിടാവിനെ പള്ളിക്കൂടം പഠിപ്പിനയയ്ക്കുന്നതു് എങ്ങാനും കേട്ടിട്ടുണ്ടോ? വിപിനൻ ആസൂത്രണം ചെയ്തിരിക്കുന്ന ആ 'പ്ലോട്ടി'ന്റെ 'പ്ലാൻ' എങ്ങിനെ എങ്കിലും തകർത്തുകളയുന്നതിനു് അവർ രണ്ടുപേരുംകൂടി ഉദ്യമിച്ചു. നിനച്ചിരിയാത്തവിധത്തിൽ സുലതകൂടി പങ്കെടുത്തതിനാൽ അവരുടെ ആ ഉദ്യമം അനായാസേന ഫലപ്രദമായി പരിണമിച്ചു. തന്നെ 'ബോർഡിംഗ്' സ്കൂളിലേയ്ക്കയയ്ക്കുവാൻ നിശ്ചയിച്ച വർത്തമാനം കേട്ടപ്പോൾ സുലത, കറുത്തുമിനുത്തു ചുരുണ്ട കുനുകുന്തളങ്ങൾ ചിന്നംപെടി നിഷേധഭാവത്തിൽ തലയാട്ടി, പരുഷസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—"ഉവ്വ്വ്! ഞാനിപ്പോൾ ബോർഡിംഗ്സ്കൂളിൽ പോവും! എന്നെ അയയ്ക്കുന്നതൊന്നു കാണട്ടെ!"

വിപിനൻ ഇതു തീരെ പ്രതീക്ഷിക്കാത്തതായിരുന്നു. എന്നാൽ, എന്തോ ചില കാരണങ്ങളാൽ സന്തുഷ്ടഭാവത്തിലാണ് അപ്പോൾ ആയാൾ മറുപടി പറഞ്ഞതു്. "ഉം! ശരിയാണതു്. നിനക്കു് അത്ര ആവശ്യമില്ല."

അജയൻ വിദേശവിദ്യാഭ്യാസത്തിനായി വിട്ടുപിരിഞ്ഞുപോകുന്ന ദിവസം അവൻെറ അമ്മായിയുടേയും സുലതയുടെ അമ്മയുടേയും കണ്ണീർ കിണറുകളുടെ അടി കണ്ടുപോയി. സുലതയുടെ മുഖത്തു് മഹത്തരമായ മനോവിപ്ലവത നിഴലാടി. അജയൻ റയിൽവേസ്റ്റേഷനിലേയ്ക്കു് പോകുന്നതിനായി കൊണ്ടുവന്നു നിർത്തിയിട്ടുള്ള 'ഫീററൻ' വണ്ടിയിൽ കയറുവാൻ തുടങ്ങിയപ്പോഴുണ്ടു്; സുലത ഒരു ചെറിയകെട്ടു പുസ്തകവും കയ്യിലേന്തി, 'നിൻേറകൂടെ ഞാനുമുണ്ടു്' എന്നു പറഞ്ഞു് മുൻകടന്നു വണ്ടിയിൽ കയറുന്നു!

ഇത്തവണ അവൾ അപജയത്തിനു അധീനയാവുകാണു് ചെയ്തതു്. അജയൻ വളരെ ദൈന്യത്തോടുകൂടിയ അഭ്യർത്ഥനങ്ങളെക്കൊണ്ടു് സുലതയെ ആ ഉദ്യമത്തിൽ നിന്നു വിരമിപ്പിക്കുവാൻ ശ്രമിച്ചുനോക്കി. "സുലു, ഇതെന്തൊരു ദുശ്ശാഠ്യമാണു്? ഞാനൊരുമിച്ചു ഒരേ ബോർഡിംഗ്സ്കൂളിൽ നിനക്കു പഠിപ്പാൻ പോകാൻ നിവൃത്തിയില്ലെന്നു നിനക്കറിഞ്ഞുകൂടെ? പിന്നെ എന്താണു് നീ ശുദ്ധ കുട്ടികളെപ്പോലെ കളിക്കുന്നതു്? ദയചെയ്തു വണ്ടിയിൽ നിന്നിറങ്ങൂ. ഞാൻ പറഞ്ഞേയ്ക്കാം. അച്ഛൻ ദേഷ്യപ്പെട്ടും" എന്നിങ്ങനെ അജയൻ സ്നേഹശാസന ചെയ്തുനോക്കി.

പക്ഷെ, ആ പെണ്ണിനാണോ അതുകേട്ടു വല്ല കൂട്ടവും കലുക്കവും? അവൾ വരവണ്ണം നീങ്ങാതെ പാറപോലെ നിശ്ചലയായിരുന്നു. വിപിനൻെറ മട്ടൊന്നു മാറി. അയാൾ അവളെ ഊക്കോടുകൂടി പിടിച്ചു വലിച്ചു വണ്ടിയിൽ നിന്നു പുറത്തേയ്ക്കിട്ടു. സുലത കൈയ്യിലുണ്ടായിരുന്ന പുസ്തകക്കെട്ടു് വിപിനൻെറ നേരെ വലിച്ചെറിഞ്ഞിട്ടു് മുഖവും വീർപ്പിച്ചു് അവിടെ നിന്നു് ഒരോട്ടം കൊടുത്തു. വേഗത്തിൽ മുറിയിൽ കടന്നു വാതിലടയ്ക്കുകയും ചെയ്തു. അജയൻ യാത്ര ചോദിക്കുന്നതിനായി തിരിയെ വന്നു സുലതയുടെ മുറിവാതുക്കൽ ചെന്നു നിന്നു് ഉന്തലും വിളിക്കലും ചെയ്തുതുടങ്ങി. ഒരനക്കവുമുണ്ടായില്ല. ഒടുവിൽ അയാൾ നൈരാശ്യത്തോടും പാരവശ്യത്തോടുംകൂടി അവിടെ നിന്നു മടങ്ങി.

സുലത അന്നേ ദിവസം യാതൊരാഹാരവും കഴിച്ചില്ല. അവൾ മുറിക്കകത്തുണ്ടായിരുന്ന പുസ്തകങ്ങളും കലാസ്സുകളും എ

ല്ലാം വലിച്ചു കീറി ചിന്നിച്ചിതറി ഇടുകയും, 'അനദ്ധ്യായം' കൂടാതെയുള്ള മുറവിളികൊണ്ടു വീട്ടുകാൎക്ക് ഇരിക്കപ്പൊറുതി ഇല്ലാതാക്കുകയും ചെയ്യും. വിപിനൻ മാത്രം അന്നു ആകസ്മികമായി സന്തോഷിച്ചു കാണപ്പെട്ടു്. ആയാൾ പറയുകയാണ്:—"പെണ്ണു കുറെ 'പൊന്നാവരം' തന്നെയാണ്. ഈ പെണ്ണ് ആ ചെക്കനായും ആ ചെക്കൻ ഈ പെണ്ണായും തീൎന്നിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു!"

പിറേറന്നു രാവിലെ സുലത, ഉണൎന്നെണീററ മാത്രയിൽ അമ്മയുടെ അടുക്കൽച്ചെന്ന് അവരെ പിടിച്ചുന്തിക്കൊണ്ട് ഉൽക്കണ്ഠയോടുകൂടി, അജയന്റെ കത്തു വന്നിട്ടുണ്ടോ എന്നു ചോദിച്ചു. സുലതയുടെ അമ്മ അതുകേട്ടു നെററി ചുളിച്ചുംകൊണ്ടു ചോദ്യത്തിനു മറുപടി പറയാതെ മകളെപ്പിടിച്ചു മാററിയിട്ട് ഇങ്ങനെ രൂക്ഷസ്വരത്തിൽ ശകാരിക്കയും ശാസിക്കയും ചെയ്തു:— "എന്താ, നീ അവനെ വെറും അജയൻ എന്നു വിളിക്കുന്നതു്? നിന്റെ മടിയിൽ വെച്ചാണോ അവൻ പെററിട്ടുള്ളതു്? തീരെ മൎയ്യാദകെട്ട ഒരു പെണ്ണ്! അജയനു് നിന്നേക്കാൾ നാലു വയസ്സു കൂടില്ലേ? നിനക്ക് അവനെ 'ഡാഡാ' (ബംഗാളിയിൽ ജ്യേഷ്ഠഭ്രാതാവ്) എന്നു വിളിച്ചുകൂടേ?"

സുലത തലയാട്ടിക്കൊണ്ടു പറയുന്നു:—"എനിക്കു കഴിയില്ല; ഞാൻ അജയനെ ഒരിക്കലും 'ഡാ ഡാ' എന്നു വിളിക്കില്ല. ഒരു തമ്മിൽത്തല്ലിലെങ്കിലും എനിക്കിപ്പോൾ അവനെ തോല്പിക്കുവാൻ സാധിക്കും. അതട്ടെ, അതു പോട്ടേ, അമ്മേ! അജയന്റെ എഴുത്തു വന്നിട്ടുണ്ടോ? അതു പറയൂ!"

"അനാവശ്യം പറയരുതു്" എന്നു പറഞ്ഞു സുലതയുടെ അമ്മ മകളെ പിരിച്ചു പറഞ്ഞയച്ചു. സുലതയുടെ ഹൃദയത്തിൽ ഏകാന്തതയുടെ അപരിചിതമായ ഒരു ബോധം നിറഞ്ഞു വശമായി. സുലത അന്തൎഭാഗത്തിന്റെ നഗ്നതയെ പ്രകടിപ്പിച്ചുംകൊണ്ട് തുറന്നുകിടന്നിരുന്ന അജയന്റെ മുറിയിൽ പോയിരുന്നു. നയനങ്ങളിൽ എന്തിനിറഞ്ഞിരുന്ന അശ്രുധാരയെ തടഞ്ഞു തിരിച്ചുവിട്ടു. കരയുന്നതു ബാലിശത്വമാണെന്ന് അവൾ നിശ്ചയിച്ചു. അതാ, അവളുടെ വ്യസനം പെട്ടെന്നു കോപമായി രൂപാന്തരപ്പെടുന്നു! അവളുടെ ദുൎല്ലളിതങ്ങളായ ചേഷ്ടകൾ നേരമ്പോ

ക്കം പറഞ്ഞു് 'കൂട്ടംകൂടി' ഇരുന്നിരുന്ന വലിയ സ്ത്രീകളെ രണ്ടു പേരെയും തങ്ങളുടെ വിനോദത്തിൽ നിന്നു വിരമിപ്പിച്ചു.

ക്ഷൌരസമയത്തുതന്നെ അജയൻെറ കത്തു വന്നു. സുലത അപ്പോൾ കൌമാരസാധാരണമായ ഭാവനാശക്തിക്കുമാത്രം സൃഷ്ടിക്കപ്പെടാവുന്നതായ നിറപ്പകിട്ടുള്ള ചില ഛായങ്ങൾ തേച്ചു മാനസികമായ ചിത്രപടത്തിൽ മിനുക്കുപണിചെയ്തുകൊണ്ടു് കോണിപ്പടിയിൽ നില്ക്കുകയായിരുന്നു. അജയൻ വീട്ടിൽവന്നു തന്നെ കാണുന്നതിനു മുമ്പായി താൻ മരിച്ചുപോകണം. എന്നാലേ ഒരു സ്വാരസ്യമുള്ളു. പക്ഷെ, ഒന്നിച്ചു വളൎന്നിട്ടുള്ള തൻെറ ബാല്യസുഹൃത്തു് തൻെറ മരണവൎത്തമാനമറിയുമ്പോൾ അനുഭവിക്കാനിടയാകുന്ന ഘോരദുഃഖത്തെപ്പററി ഓൎത്ത മാത്രയിൽ അവളുടെ നേത്രങ്ങൾ രണ്ടും ബാഷ്പപൂൎണ്ണങ്ങളായി. തപാൽശിപായിയുടെ വരവു് അവളുടെ അന്ധമായ ആ ദിവാസ്വപ്നത്തെ ഝടിതി വിഘാതനംചെയ്തു. അവൾ വേഗത്തിൽ താഴത്തിറങ്ങിവന്നു് അജയൻെറ അമ്മായിയുടെ കയ്യിൽനിന്നു കത്തിനെ വലിച്ചെടുത്തു കൈക്കലാക്കി. ആ സ്ത്രീയുടെ മേൽവിലാസത്തിലായിരുന്നു എഴുത്തു വന്നിരുന്നതു്. സുലതയെപ്പററിയുള്ള അന്വേഷണം ഒന്നുംതന്നെ അതിൽ ഉണ്ടായിരുന്നില്ല. അജയൻ അതിൽ അവളെ ഒരിടത്തൊന്നു സ്മരിക്കുകയെങ്കിലും ചെയ്യുന്നുണ്ടയോ? അതുംകൂടി ചെയ്തിട്ടില്ല. അണമുറിച്ചുവിട്ടാലത്തെപ്പോലെ മുന്നോട്ടു തള്ളിപ്പുറപ്പെട്ട അശ്രുപൂരത്തെ അവൾ എത്രതന്നെ തടഞ്ഞു നിൎത്തീട്ടും അതു നിന്നില്ല.

അജയനു വിചാരിക്കാതിരിക്കവേതന്നെ നാട്ടിൽ നിന്നൊരെഴുത്തു കിട്ടി. അതിലെ പ്രമേയം ഇത്രയേ ഉള്ളു. അജയൻ വേനലൊഴിവിനു സ്കൂൾപൂട്ടി വീട്ടിൽ വരുന്നതിനുമുമ്പു്, സുലത, ഒരാളും കേട്ടിട്ടില്ലാത്ത തൻെറ ഏതോ ഒരു അമ്മാമൻെറ വീട്ടിലേയ്ക്കു പോയേയ്ക്കും; തീൎച്ചയാണു്. മേലിൽ കണ്ടാൽ നന്നല്ലാത്ത ഈ 'അസത്തു' പെണ്ണിനെക്കൊണ്ടുള്ള ഉപദ്രവം ഒരിക്കലും ഉണ്ടാകുന്നതല്ല. ഇങ്ങനെയുള്ള സുലതയുടെ ആ കത്തു വായിച്ചപ്പോൾ അജയൻെറ കണ്ണിൽനിന്നു കണ്ണീർ ധാരധാരയായി ഉറന്നു ചാടി. കത്തിൽ എഴുതീട്ടില്ലാത്തതുംകൂടി അയാൾ വായി

ച്ചില്ലേ എന്നു സംശയമുണ്ട്. അതിലെ വ്യംഗ്യാർത്ഥങ്ങൾ എല്ലാം നല്ലപോലെ മനസ്സിലാക്കി. ഗൃഹകാര്യങ്ങളെപ്പററി പര്യാകലിതമായിരുന്ന ആയാളുടെ മനസ്സിന് സ്വലതയുടെ ആ കത്ത് ഒട്ടൊരു ആശ്വാസത്തെ നൽകുകതന്നെ ചെയ്തു.

ഗ്രീഷ്മവിരാമം പ്രമാണിച്ച് സ്കൂൾപൂട്ടുന്നതിനുള്ള ദിവസങ്ങളെ തുല്യമായ ഉൽക്കണ്ഠയോടും അക്ഷമയോടുംകൂടി എണ്ണിക്കണക്കാക്കിക്കൊണ്ടിരുന്നതു രണ്ടുപേരാണ്. ഒടുവിൽ, അത്യാശയോടുകൂടി പ്രതീക്ഷിച്ചിരുന്ന ആ പുണ്യദിവസവും പുലർന്നുകഴിഞ്ഞു. തീവണ്ടി ഇറങ്ങിയമാത്രയിൽ, അജയൻ, തന്നോടു സ്വാഗതം പറയാനായി വീട്ടിൽനിന്നു വല്ലവരും സ്റ്റേഷനിൽ വന്നുകാത്തു നില്ക്കുന്നുണ്ടോ എന്നറിയുന്നതിനുള്ള ഉൽക്കണ്ഠയോടെ നാലുപാടും നയനങ്ങൾ നടത്തി. പക്ഷെ, ആരെങ്കിലും വന്നിട്ടുണ്ടെങ്കിലല്ലേ കാണുകയുള്ളു? മകൻ വണ്ടി ഇറങ്ങുമ്പോഴെയ്ക്കും സ്വീകരിക്കുന്നതിനായി ആളേയും വണ്ടിയേയും മററും അയയ്ക്കുന്നത് ഒരു വിധത്തിൽ മകനെ ഒന്നിനുംകൊള്ളരുതാത്തവനാക്കിത്തീർക്കുകയാണെന്നായിരുന്നു വിപിനന്റെ അഭിപ്രായം. അജയന് ഇപ്പോൾ അന്യാപേക്ഷകൂടാതെ തന്റെ കാര്യം നോക്കുന്നതിനുള്ള കാലമായിട്ടുണ്ട്. പിന്നെ എന്തിനാണ് അവനെ കൊണ്ടുവരാനായി ഒരാൾ പോയി സ്റ്റേഷനിൽ കാത്തുകെട്ടി കിടക്കുന്നത്?

അജയൻ ഒരു പോർട്ടരുടെ സഹായ്യത്തോടുകൂടി ഒരു വണ്ടിപിടിച്ചു സാമാനമെല്ലാം കയററി വീട്ടിലേയ്ക്കു പുറപ്പെട്ടു. അയാളുടെ ഹൃദയം ഈർഷ്യയുടേയും ഉൽക്കണ്ഠയുടേയും മത്സരരംഗമായിരുന്നു. സ്റ്റേഷനിൽനിന്നു വീട്ടിലേയ്ക്കു കുറച്ചധികം ദൂരമുണ്ട്. ഓടിത്തളർന്ന കുതിരകൾ മുട്ടോളം കാലു പൂഴ്ന്നുപോകുന്ന പൊടിമണൽത്തീരത്തിലൂടെ വണ്ടിയും വലിച്ചുകൊണ്ട് പതുക്കെ നടന്നു.

കുറെദൂരം പോയപ്പോൾ പെട്ടെന്നു കർക്കശമായ ശബ്ദത്തോടുകൂടി വണ്ടിയുടെ ജനലിന്മേൽ ചെറിയ ഒരു ഉരുളൻകല്ലു വന്നുവീണു. അജയൻ പരിഭ്രമത്തോടുകൂടി പുറത്തേയ്ക്കു തലയിട്ടുനോക്കി. നിരത്തിന്റെ വക്കത്തു നില്ക്കുന്ന ഊക്കനായ ഒരു അരയാൽ വൃക്ഷത്തിൽ നിബിഡമായി തൂങ്ങിക്കിടക്കുന്ന വേടുകളുടേയും നിരന്തരമായി നില്ക്കുന്ന [illegible]തികളുടേയും ഇടയിലൂടെ

തന്നേ ഉററുനോക്കുന്ന ഉജ്ജ്വലകാന്തി ചിന്നുന്ന ഒരു മുഖം അയാളുടെ ദൃഷ്ടിപഥത്തിൽപ്പെട്ടു. ഉടനേ അതു് അപ്രത്യക്ഷമായിത്തീൎന്നു. അജയൻ വേഗത്തിൽ വണ്ടിയിൽനിന്നിറങ്ങി മരത്തിന്റെ അടുക്കലേയ്ക്കു പാഞ്ഞുചെന്നു.

മരത്തിന്റെ മറവിൽനിന്നു് ഉച്ചത്തിൽ ഒരു പൊട്ടിച്ചിരി പുറപ്പെട്ടതും, അജയൻ അവിടെനിന്നു ചിരിച്ചു ആളേ കടന്നുപിടിച്ചതും, ഒന്നിച്ചുകഴിഞ്ഞു. ആയാൾ ഔത്സുക്യസങ്കലമായ സ്വരത്തിൽ ചോദിച്ചു:—"അപ്പോൾ സുല്ലു..എന്റെ വരവും കാത്തു നിൽക്കുകയാണോ? അന്നു് അമ്മാമന്റെ വീട്ടിലേയ്ക്കു പോവും എന്നെഴുതീട്ടു്, പിന്നേ പോയില്ല, അല്ലേ?"

സുലത ശബ്ദത്തെ കഴിയുന്നത്ര അലക്ഷ്യഭാവസൂചകവും അശ്രദ്ധവുമാക്കിക്കൊണ്ടു മറുപടി പറഞ്ഞു:—"അതേ, ഞാനിതാ പോവുകയായി. ഒന്നുരണ്ടു ദിവസത്തിനുള്ളിൽ തീൎച്ചയായും പോവും. പുറത്തേയ്ക്കിറങ്ങിയതു വെറുതേ ഒന്നു നടന്നുകളയാമെന്നു വെച്ചുമാത്രമാണു്." ഇങ്ങിനേ ആശ്വസിച്ചു നോക്കിയ ആ ആഹാസ്യമായ അശ്രദ്ധയ്ക്കിടയിൽത്തന്നേ സുലത തന്റെ കോമളകരങ്ങൾകൊണ്ടു അജയന്റെ കയ്യിന്മേൽ പിടിച്ചുവലിച്ചു് ആയാളോടുകൂടി വണ്ടിയിൽ കയറിക്കഴിഞ്ഞു. വീട്ടിൽ എത്തുന്നതുവരെയും, അവർ നിർവ്യാജമായി കളിച്ചുചിരിച്ചു തെരുതെരെ ഓരോ വർത്തമാനങ്ങൾ പറഞ്ഞും കൊണ്ടാണിരുന്നതു്. എന്നാൽ ആ സംസാരത്തിൽ, അവളുടെ സ്വകപോലകല്പിതനായ മാതുലന്റെ പ്രസംഗം നന്നേ ചുരുക്കമായേ ഉണ്ടായിരുന്നുള്ളു.

അവരുടെ വണ്ടിചെന്നു വീട്ടിന്റെ പടിക്കൽനിന്നു. സുലതയുടെ അമ്മ വണ്ടിയിൽ നിന്നിറങ്ങിയ മകളെപ്പിടിച്ചു കണക്കിൽ ഒരടിയും ഒരു തല്ലും കൊടുത്തു വിട്ടു. അജയന്റെ അമ്മായി കോപാന്ധയായ സുലതയുടെ അമ്മയിൽ അനുകമ്പയോടുകൂടി "എടീ കടകെട്ട പെണ്ണേ! എവിടെയായിരുന്നു നീ ഇതുവരെയും? നിന്നെക്കൊണ്ടു് ഇനി എന്താണു ചെയ്യേണ്ടതു്? ലജ്ജയും മറയും എന്താണെന്നു ഒരു ഗന്ധവുമില്ലാത്ത ഒരു പെണ്ണു്! നിന്നെപ്പോലെ ഇത്ര തരംകെട്ട ഒരു 'അശ്രീകര'പ്പെണ്ണിനെ ഞാൻ കണ്ടിട്ടില്ല." എന്നിങ്ങിനെ ധാരമുറിയാതെ ഒരു ശകാരവർഷവും കഴിച്ചു.

സുലത തന്റെ മാതാവിന്റെ കയ്യിൽനിന്ന് കുതറിവിട്ടു മാറി നിന്നിട്ട്, അവിടെ അഭിനയിക്കുന്ന ആ 'കലാപ'രംഗത്തിൽ സംഭ്രമവും സന്ത്രാസവും കലർന്ന വിധത്തിൽ കൺമുനയെറിഞ്ഞു പായിച്ചു. നായാട്ടിൽ നിഷ്ഠുരന്മാരായ വേടന്മാരുടെ ഇടയിൽ അകപ്പെട്ടുപോയ ഹരിണകിശോരിണിയുടെ സംഭ്രാന്തനിലയിൽ സുലത വാതിലിന്മേൽ ചാരി മുഖത്തു കയ്യും കൊടുത്ത് പകച്ചുനോക്കിക്കൊണ്ടു നിന്നു. അവളുടെ അമ്മ പിന്നേയും മകളുടെ നേരെ 'തിരിഞ്ഞു പുറപ്പെട്ടു.' അജയൻ ഉടനെ രണ്ടുപേരുടേയും നടുക്കു ചെന്നു നിന്നിട്ടിങ്ങിനെ പരുഷമായി പറഞ്ഞു:—"ഇങ്ങിനെ ഒരുത്തൻ ലോകത്തിൽ ജീവിക്കുന്നുവോ ചത്തുവോ എന്ന് ഒന്നു അറിഞ്ഞാൽ കൊള്ളാമെന്നുള്ള വിചാരം ഈ വീട്ടിൽ ഒരാൾക്കു മാത്രമേ ഉള്ളൂ. അതിന്, ആ ആൾക്കു നൽകുന്ന സമ്മാനമായിരിക്കാം ഈ കാണുന്നത്? തരക്കേടില്ല." ഇത്രയും പറഞ്ഞപ്പോഴേയ്ക്കും അയാളുടെ സ്വരം ഗദ്ഗദവും അക്ഷരങ്ങൾ അവ്യക്തങ്ങളുമായിത്തീർന്നു. നേത്രങ്ങളിൽ നിന്ന് നാലഞ്ചുതുള്ളി കണ്ണീര് ഇററിററു വീണു മുഖം നനച്ചു.

പരിതാപകരമായ ആ ദുർഘടമുഹൂർത്തത്തിലാണ് അജയന്റെ അച്ഛൻ, വിദേശത്തുനിന്നു വന്ന മകനെ സൽക്കരിപ്പാനെത്തിയത്. മകന്റെ മുഖത്തു കണ്ണീരുകാണേണ്ട താമസമേ, അച്ഛന്റെ മുഖത്തു കോപം കത്തിജ്വലിക്കുവാൻ ഉണ്ടായുള്ളൂ. "ശരി, നാലുമാസം ബോർഡിംഗ് സ്കൂളിൽ പഠിച്ചതിന്റെ ഫലം ഇങ്ങിനെയാണല്ലേ? എടാ, നിനക്കു ഞാനിനി എന്താണ് ചെയ്യേണ്ടത്? കഷ്ടം! ഒരു വകയ്ക്കുംകൊള്ളാത്ത വങ്കനായിത്തീർന്നുവല്ലോ നീ! ഈ പെണ്ണാണ് നിന്നേക്കാളും കുറേ ഭേദം."

സുലത തന്നേയും അജയനേയും കുററത്തിൽ നിന്നൊഴിച്ചു രക്ഷിക്കുന്നതിനായി ഒരുപായം എടുത്തുകൂട്ടി അവൾ ചോദിക്കയാണ്:—"പിന്നെ, അമ്മ എന്തിനാണ് എന്നെ അടിച്ചത്? നിങ്ങളാരും അവരുടെ പേരിൽ കുററമൊന്നും കാണാത്തതെന്താണ്? അജയൻ കരഞ്ഞതിന് തക്കതായ കാരണവും ന്യായവുമുണ്ട്. എന്നെ സംബോധിപ്പിച്ചിട്ടതാളും എനിക്ക് ധാരാളം കരയാനാണ് തോന്നുന്നതെങ്കിൽ, ഞാൻ ധാരാളം കരയും, വളരെനേരം കരയാനാണ്

ഇഷ്ടമെങ്കിൽ അങ്ങിനെയും ചെയ്യും. ആട്ടെ, ഞാൻ ഇന്ന് മുഴുവനും കരഞ്ഞുംകൊണ്ടിരിക്കാനാണ് ഭാവം. നിങ്ങൾ എന്നെ എന്തുചെയ്താലും വേണ്ടില്ല.

സാരമില്ലാതെതന്നെ ആ രംഗം അങ്ങു കഴിഞ്ഞുകൂടി. ആ സ്ത്രീകൾ രണ്ടുപേരും, അജയന്റെ അടുക്കലുള്ള സ്നേഹപ്രകടനത്തിൽ കടിശ്ശിക കിടപ്പുള്ളതെല്ലാം പലിശയും പലിശയോടുകൂടി കൊടുത്തുതീർക്കുന്നതിനാരംഭിച്ചു. മകന്റെ ഭാഗ്യത്തിന് അച്ഛനായ വിപിനന് അപ്പോൾ 'പിടിപ്പത്' പണിത്തിരക്കുള്ള ഒരു സമയമായിരുന്നു. കൺട്രാക്ട് വകയായ ഒരു പ്രവൃത്തിയിൽ തിരക്കായി ഏർപ്പെട്ടിരിക്കയായിരുന്നതിനാൽ, പിതാവിന്, പുത്രനെ 'പ്രായോഗികജീവിത'രീതിയുടെ മൂലതത്വങ്ങൾ പഠിപ്പിക്കുവാൻവേണ്ടി തെല്ലുപോലും സമയം ചിലവഴിക്കുവാനുണ്ടായിരുന്നില്ല. അജയന്റെ അമ്മായിഅമ്മയുടെ 'ആചാരധർമ്മശാസ്ത്ര'ത്തിൽ നിന്നു പഠിച്ചിട്ടുള്ള പെൺകിടാങ്ങളുടെ നടപടിക്രമങ്ങളെസ്സംബന്ധിച്ചു തന്റെ മാതാവ് ചെയ്യുന്ന കർശനസൂചനകളെയാവട്ടെ 'മുഖം വീർപ്പിച്ചു', ചിറി ചുളിച്ചുനോക്കുന്ന നിശിതനോട്ടങ്ങളെയാവട്ടെ, അശേഷവും വകവെയ്ക്കാതെ, സുലത അന്നത്തെ ദിവസം മുഴുവനും അജയന്റെ മുറിയിലാണ് കഴിച്ചുകൂട്ടിയത്. തക്കതായ സന്ദർഭവും ആവശ്യകതയും നേരിട്ടപ്പോൾ, താങ്ങുന്നതിനു മതിയായ ഒരു 'സഹായി'യെ സമ്പാദിക്കുവാൻ തനിക്കു നല്ലവണ്ണം സാധിക്കുമെന്നുള്ള സ്വപ്രത്യയധൈര്യം സുലതയ്ക്കു സാമാന്യത്തിലധികം ഉണ്ടായിരുന്നു. അതുകൊണ്ട് അവൾ, ആ രംഗത്തിൽ വിപിനൻ സന്നിഹിതനാകത്തക്കവണ്ണം ഉച്ചത്തിൽ 'ലഹള കൂട്ടികൊണ്ടു'തന്നെ ഇരുന്നു. അത്രേവരെയുള്ള തന്റെ അനുഭവംകൊണ്ടും, പരിചയംകൊണ്ടും, വിപിനൻ നേരെ എതിർത്തുനില്ക്കുന്ന ശത്രുവിന്റെ നേരിട്ടു പാഞ്ഞുചെല്ലുന്ന ആളല്ലെന്ന് അവൾ നല്ലപോലെ മനസ്സിലാക്കിവെച്ചിട്ടുണ്ടായിരുന്നു.

അല്പായുസ്സായ 'ആ വെക്കേഷൻ' കാലം വളരെയധികം വേഗത്തിൽ കഴിഞ്ഞുപോയി. അജയൻ വീണ്ടും കൽക്കത്തയിലേയ്ക്കു പുറപ്പെട്ടു. ഇപ്പോഴത്തെ വിയോഗവേളയിൽ അസാധാരണമായ ഗൌരവം ഭാവിച്ചിരിക്കയാണ് സുലത ചെയ്തത്. അസ്വാസ്ഥ്യവും അസുഖവും നേരിട്ടപ്പോൾ കാണിക്കാറുള്ള രീതിയിൽ,

കണ്ണിൽ കണ്ടവരെയെല്ലാം തല്ലുക, കണ്ടവസ്തുക്കളേയെല്ലാം എടുത്തു വലിച്ചെറിയുക എന്നിത്തരത്തിലുള്ള ചാപല്യങ്ങൾ ഒന്നും അവളിപ്പോൾ കാണിക്കുകയുണ്ടായില്ല.

സുലതയുടെ അമ്മയ്ക്കുള്ള ക്ഷമയിൽ ബിന്ദുമാത്രവും ബാക്കിയില്ലാതായി. മകരംകൂടിവിടെ വയസ്സു പതിനാലു തികയാറായി. തറവാട്ടിലെ കാരണവരാണെങ്കിൽ അവൾ വിവാഹോചിതമായ വയസ്സിൽ എത്തിയിട്ടുള്ളതിനെപ്പറ്റി മനസ്സിലാക്കിയിട്ടുള്ളതിന്റെ ലക്ഷണമൊന്നും കാണിക്കുന്നതുമില്ല. വിപിനൻ അങ്ങിനെ ഉചിതമായ തന്റെ കർത്തവ്യത്തെ അശേഷവും ആദരിക്കാതെയിരിക്കുന്നതിന്റെ അനൌചിത്യത്തെപ്പറ്റി പ്രായംചെന്ന ആ രണ്ടു സ്ത്രീകളും ആവുന്നതുപോലെയൊക്കെ പ്രസംഗിച്ച് വിപിനനെ മനസ്സിലാക്കുവാൻ ശ്രമിച്ചുനോക്കി. അങ്ങിനെ അവരുടെ ആവലാതി മുറുകി പൊറുതിയില്ലാതായിത്തുടങ്ങിയപ്പോൾ, ഒരു ദിവസം വിപിനൻ ഇങ്ങിനെ പറഞ്ഞു:—"സുലതയെ ആർക്കെങ്കിലും വിവാഹം ചെയ്തുകൊടുക്കുമെങ്കിൽ അത് അജയന് മാത്രമേ ഉള്ളു. നിശ്ചയമാണ്. അവളെ എങ്ങോ എവിടെയോ കിടക്കുന്ന ഒരുത്തനെ പിടിച്ചുകൊടുപ്പാൻ ഞാൻ കരുതീട്ടില്ല." നിഗൂഢമായി വെച്ചിരുന്ന വിപിനന്റെ ഇംഗിതം ഇങ്ങിനെ ഉദ്ഗമിച്ചപ്പോൾ സുലതയുടെ അമ്മയ്ക്കു ശ്വാസമൊന്നു നേരെ വീണു. അവർക്ക് ആയാളുടെ വാക്കിൽ നല്ല വിശ്വാസമുണ്ടായിരുന്നു.

അജയനു തന്റെ വിദേശവാസകാലത്തു് കിട്ടിയിട്ടുള്ള സുലതയുടെ കത്തുകളെല്ലാം വളരെ സമാധാനത്തോടുകൂടിയവയായിരുന്നു. അവയിലധികം വർത്തമാനങ്ങൾ ഒന്നും ഉണ്ടാകാറില്ലെങ്കിലും, അജയൻ മിക്കപ്പോഴും അവയെടുത്തു കൌതുകസമേതം വായിച്ചുകൊണ്ടിരിക്കും. വാസ്തവത്തിൽ, അവ്യക്തവും ബാലിശവും ആയ അവയിലെ അക്ഷരങ്ങളെയല്ലാ, മധുരസ്മിതകാന്തി ചിന്നുന്ന ഒരു ഉജ്ജ്വലമുഖത്തേയും ചടുലലീല തിരളും രണ്ടു നീലനേത്രങ്ങളേയുമാണ് അയാൾ അവയിൽ വായിച്ചിരുന്നത്. വെടിപ്പും വലിപ്പവും കുറഞ്ഞ അജയന്റെ വായനമുറി കുറച്ചുനേരത്തേയ്ക്കു തേജോമയവും കമനീയവുമായിത്തീർന്നിരുന്നു. ആ കത്തുകൾ കണ്ടെത്തിയ സഹപാഠികൾ അജയനെ കളിയാക്കുവാൻ തുടങ്ങി. മിക്ക സംഗതികളിലും മികച്ച ക്ഷമാശീലമുള്ള അജയൻ ഇതിലൊന്നിൽ മാത്രം ചടുലനാവനായി ചമഞ്ഞു. ഒന്നുരണ്ടാക്കിലും പരിഹാ

സത്തിലും വാസനയും വിത്തും കലശ്ശലായിട്ടുള്ള ആ കുട്ടികളുണ്ടോ പിന്നെ വിടുന്നു? ഒരു കുട്ടി മിടുക്കനായി ലോകത്തിൽ ജീവിക്കുന്നതിന് മതിയായിത്തീരണമെങ്കിൽ അതിനു തക്കതായിട്ടുള്ള കളരിസ്ഥലം 'ബോർഡിംഗ്ഹൌസ്സാ'ണ്. അജയൻെറ അച്ഛനായ വിപിനൻ ആ സംഗതി നല്ലപോലെ ഗ്രഹിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, മകനായ അജയനാവട്ടെ അച്ഛൻ നിനച്ചിട്ടേ ഇല്ലാത്ത വിധത്തിലുള്ള മക്കടമുഷ്ടിയോടുകൂടി തൻെറ പരിതഃസ്ഥിതികളോടു പോരാടി വിജയം പ്രാപിക്കയാണുണ്ടായതു്. ആയാൾ പണ്ടത്തേക്കാളും പതിന്മടങ്ങു ഉശിരും ഉപയോഗവും കെട്ടവനായിട്ടാണ് തീർന്നതു്.

പരീക്ഷ അടുത്തുതുടങ്ങിയതിനാൽ, പൂജയൊഴിവിനു വീട്ടിലേയ്ക്കു വരേണ്ടതില്ലെന്നു വിപിനൻ അജയന് എഴുതിയയച്ചു. എങ്ങിനെയോ മെട്രിക്കുലേഷൻ പരീക്ഷയിൽ വിജയികളായ വിദ്യാർത്ഥികളുടെ പട്ടികയിൽ അജയൻെറ പേരും ഉണ്ടായിരുന്നു. പരീക്ഷാഫലം പുറത്താവുന്നതിനു മുമ്പുതന്നെ, ദേശസഞ്ചാരം വിദ്യാഭ്യാസത്തിനു വളരെ ഉപകരിക്കുന്നതാകണമെന്നും, അതുകൊണ്ടു കോളേജിൽ ചേരുന്നതിനുമുമ്പ് ഒന്നോ രണ്ടോ മാസം ലോകപരിചയത്തിനായി വിദേശയാത്ര ചെയ്യണമെന്നും കാണിച്ച് വിപിനൻ അജയനു എഴുതിയയച്ചു. അതനുസരിച്ചു യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുമ്പോഴും ആയാളുടെ ഹൃദയം വീടിനെയും നാടിനെയും കുറിച്ച്, ഉൽക്കണ്ഠിതമായിട്ടാണിരുന്നതു്. ഇങ്ങിനെ കടുംകയ്യു കാണിച്ച അച്ഛൻെറ നേരെ ഉദിച്ച ഈർഷ്യ ചില്ലറയൊന്നുമായിരുന്നില്ല. പക്ഷേ, എന്തുചെയ്യും? എങ്കിലും ആ കാലം മുഴുവനും ഒരു കത്തുപോലും അയയ്ക്കാതിരിക്കുന്നതിന് ആയാൾക്കും കഴിയില്ലേ? വിദേശസഞ്ചാരം കുറെയായപ്പോൾ കയ്യിലുള്ള പണം തീർന്നുപോയതിനാൽ യാത്രയുടെ വ്യാപ്തി കുറയ്ക്കുകയും കൂട്ടുകാരുടെ കാരുണ്യത്തെ ആശ്രയിച്ച് സാമാനങ്ങളെല്ലാം അവരെ ഏല്പിക്കുകയും ചെയ്തിട്ട്, കയ്യിലുള്ള ഫൌണ്ടൻപേന വിറ്റ് ആ പണംകൊണ്ടു ഒരുവിധത്തിൽ ആയാൾ കൽക്കത്തയിൽ എത്തിച്ചേർന്നു.

അച്ഛൻെറ ആജ്ഞയനുസരിച്ച് അജയൻ കൽക്കത്തയിലുള്ള ഒരു കോളേജിൽ ചേർന്നു പഠിപ്പുതുടങ്ങി.

വിപിനന്റെ ദിവാസ്വപ്നദർശനം ഒരുവിധത്തിലും യഥാർത്ഥമായിത്തീരുക ഉണ്ടായില്ല. വിശ്വവിദ്യാലയത്തിന്റെയും വിദ്യാർത്ഥിമന്ദിരത്തിന്റെയും നിർബന്ധങ്ങളായ ശിക്ഷണങ്ങളും ശാസനങ്ങളും അജയനെ ഒരു 'വകയിൽപ്പെററിയ' ആളാക്കിത്തീർക്കുവാൻ പര്യാപ്തങ്ങളായില്ല. അജയൻ ഉത്തരോത്തരം അലസനും അദ്ധ്യയനത്തിൽ അശ്രദ്ധനുമായിത്തീർന്നു. ആഴ്ചയിൽ മൂന്നും നാലും ദിവസമൊക്കെ ക്ലാസിൽ ഹാജരില്ലാതായി. മുറിവിട്ടു പുറത്തേയ്ക്കിറങ്ങാതെ അഹഃസ്വപ്നവും കണ്ടുംകൊണ്ടു ദിവസങ്ങൾ കഴിച്ചുകൂട്ടുവാൻ തുടങ്ങി. ഫലിതമയങ്ങളായ ആംഗികചേഷ്ടകൾ കൊണ്ടും പരിഹാസങ്ങൾകൊണ്ടും സഹപാഠികൾ ആയാളെപ്പററി മർമ്മം തുളയ്ക്കത്തക്കവണ്ണമുള്ള അഭിപ്രായങ്ങൾ 'തട്ടിമൂളിച്ചു വിട്ടിരുന്ന'തൊന്നും അയാളുടെ ചെവിയിൽ കടന്നിരുന്നില്ല. സഹപാഠികളിൽ ചിലർ, വെറും ഒരു വിനോദകൌതൂഹലംകൊണ്ടുമാത്രം അജയന്റെ ഈദൃശമായ ജീവിതരീതിയുടെ ആന്തരമായ രഹസ്യമെന്തെന്നു കണ്ടുപിടിക്കുന്നതിനായി തൃപ്തിയാകുംവരെ പരിശ്രമിച്ചുനോക്കി. എന്നാൽ അധികം താമസിയാതെതന്നെ അതു വന്ധ്യമായ ഒരു വേലയാണെന്ന് അവർക്ക് ബോധപ്പെട്ടു. അവർ അജയന്റെ പെട്ടിയും സാമാനങ്ങളുമൊക്കെ ഗൂഢമായും ഗാഢമായും പരിശോധിച്ചുനോക്കിയിട്ടും, കാമിനീപ്രേമത്തെ വെളിപ്പെടുത്തുന്ന തെളിവുകൾ യാതൊന്നും തന്നെ കണ്ടെത്തിയില്ല. വല്ല സുന്ദരിയുടേയും ഛായാപടമോ, കാമലേഖനമോ, പ്രണയകവിതയോ ഒന്നും തന്നെ ഉണ്ടായിരുന്നില്ല.



അജയൻ "ഇന്റർമീഡിയേററ്" പരീക്ഷയിൽ 'പൊളിഞ്ഞു'പോയി. അഗ്രജനായ വിപിനൻ ഒരു ഉന്മാദനൃത്തം തുള്ളുകതന്നെ ചെയ്തു. ഒടുവിൽ ഒരു കയ്യുംകൂടി നോക്കിക്കളയാമെന്നുവെച്ച് അജയനെ 'സയൻസ്' എടുത്തു പഠിപ്പിക്കുന്നതിനായി ബോമ്പയ്ക്കയച്ചു. വിജയപൂർണ്ണമായി പഠിപ്പ് അവസാനിക്കുന്നതിനുമുമ്പ് വീട്ടിലേയ്ക്കു വരേണ്ടതില്ലെന്നു കഠിനമായാജ്ഞാപിക്കുകയും ചെയ്തു.

എന്തുചെയ്തിട്ടെന്താണ്? എവിടെപ്പോയി എങ്ങിനെ പഠിച്ചാലും നന്നായിത്തീരാതെ കഴിച്ചുകൊള്ളാമെന്നുള്ള ഉറപ്പ് അജയനില്ലേ? ഉശിരും ചൈതന്യവും തീരേ കുറഞ്ഞു കുറഞ്ഞുവരുന്ന

മകൻെറ ആ മട്ടു കണ്ടു തുടങ്ങിയതോടുകൂടി അച്ഛൻ കെട്ടിപ്പടുത്തു പൊന്തിച്ചു വന്നിരുന്ന 'കോട്ട'യെ കുറേശ്ശയായി പൊളിച്ചു തുടങ്ങി. എന്നാൽ തൻെറ പറയത്തക്ക പരിശ്രമം ഒന്നും കൂടാതെതന്നെ തൻെറ രക്ഷയിൽ ഇരിക്കുന്ന ആ പെൺകിടാവു് നല്ല ചൈതന്യത്തോടും രൂപലാവണ്യത്തോടും കൂടി വളർന്നുവന്നതിൽ ആയാൾക്കു് ഒരാശ്വാസവും സംതൃപ്തിയുമുണ്ടായി. സുലതയുടെ മാതാവു്, തൻെറ മകൾ ശുദ്ധ ബാലിശമായ ഈ 'പ്രകൃത'ത്തിൽ നിന്നു് ഒരൊററച്ചാട്ടത്തിനു് തൻേറടമുള്ള ഒന്നാംതരം ഒരു മാന്യസ്ത്രീയുടെ പദവിയിൽ ചെന്നു എത്തിയാൽ കൊള്ളാമെന്നു കലശലായി ആശിക്കുകയും അതിനുവേണ്ടി ക്ലേശിക്കുകയും ചെയ്തിരുന്നു. പക്ഷെ, അതു്, പൂർണ്ണമായും പരാജയത്തിൽ പര്യവസാനിക്കുകയത്രെ ഉണ്ടായതു്. തറവാട്ടിലെ 'വല്യമ്മ'മാർ ,രണ്ടുപേരും'തരംകെട്ട'പോയ 'കുരുത്തം'കെട്ട ആ 'പെണ്ണിൻെറ,' ഘോരമായ ഭാവിയെപ്പററി ചിന്തിക്കുമ്പോഴൊക്കെയും വല്ലാതെ നടുക്കം പൂണ്ടിരുന്നു.

മനുഷ്യസമ്പർക്കത്തിനുള്ള സൌകര്യക്കുറവിനാൽ സുലത വിപിനൻെറ ഗ്രന്ഥശാലയുമായി ഇടപെട്ടുവാൻ തുടങ്ങി. ഒഴിവുസമയത്തു് ചിലപ്പോൾ, വീട്ടിൻെറ പിന്നിൽ സ്ഥിതിചെയ്യുന്നതും, തൻെറ പൂന്തോട്ടമായി കരുതിവരുന്നതുമായ ചെറിയ കററിക്കാട്ടിൽ ചെന്നിരുന്നാണു് അവൾ സമയം നയിക്കുക പതിവു്. ചിലപ്പോൾ അജയനു കത്തെഴുതുവാനും സമയം വിനിയോഗിച്ചിരുന്നു. എന്നാൽ അവൾ കൂടക്കൂടെ അജയനു കത്തെഴുതുന്നതു് വിപിനന്നു് അഭിമതമല്ലായിരുന്നതിനാൽ, അവർ അയയ്ക്കുന്ന എഴുത്തുകൾ അന്യോന്യം കിട്ടുന്നതു നന്നേ ചുരുക്കമായിരുന്നു. ചിലപ്പോൾ ഒരു മാസം മുഴുവനും ഒരു കത്തും കിട്ടാതിരുന്നിട്ടുണ്ടു്. പുതുതായി സുലതയുടെ എഴുത്തുവരുന്നതുവരേയും, അജയൻ തൻെറ ക്ഷുൽപീഡിതമായ ഹൃദയത്തെ പഴയ എഴുത്തുകൾകൊണ്ടാണു് ഊട്ടിയിരുന്നതു്. അവയുടെ മറുപടിയായുള്ള വിചാരങ്ങളാൽ ആവർജ്ജിതമായ ഹൃദയത്തോടുകൂടിയ ആ 'കമ്പ'ക്കാരൻെറ യുവജീവിതം, ചെന്തളിർവിരലൊളികളുടെ ലാളനമേററ ഒരു തൂലികയുടെ അസ്ഫുടചിത്രരൂപങ്ങളായ വരകളിൽ ചെന്നു കുടുങ്ങി വിഭ്രമണം ചെയ്യുവാൻ തുടങ്ങി.

അജയൻെറ അമ്മായിയുടെ ഹൃദയത്തിൽ പെട്ടെന്നു് ഒരു നവീനാശയം ആവിർഭവിച്ചു. തൻെറ ജീവിതരംഗം ഇഹലോക

മാകുന്ന പെരുവഴിയുടെ അററത്തെത്തി, പരലോകമാകുന്ന മഹാമാർഗ്ഗത്തിലേയ്ക്കു തിരിയുവാൻ ഇനി അധികം താമസമില്ലാത്തതിനാൽ പുതിയ വഴിയിലൂടെ യാത്രചെയ്യുന്നതിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതു് അത്യാവശ്യകമായിത്തോന്നി. ഈ 'പ്രാരബ്ധ'ങ്ങളിൽ നിന്നെല്ലാം വിട്ടു് ഇനിയുള്ള കാലം പരമപാവനമായ വാരാണസിയിൽ വേണം കഴിച്ചുകൂട്ടുവാൻ എന്നു നിശ്ചയിച്ചു്, അതിനായുള്ള ഏർപ്പാടുകൾ ചെയ്തുതുടങ്ങി. കാശിക്കുപോകുന്നതിന്നു മുമ്പായി 'ആയമ്മ'യ്ക്കു മരുമകനെ ഒന്നു കാണണമെന്നു തോന്നിയെങ്കിൽ അതിൽ അനൌചിത്യം വല്ലതുമുണ്ടോ? വിപിനൻ ആദിയിൽ ഭിന്നാഭിപ്രായം പുറപ്പെടുവിച്ചുവെങ്കിലും, ഒടുവിൽ, ധാരധാരയായി പെയ്ത കണ്ണീർമഴ കണ്ടപ്പോൾ, ന്യായമായ ആ അഭിനിവേശത്തെ അനുകൂലിക്കുവാൻ തന്നെ നിർബന്ധനായി.

അജയന്നു നാട്ടിൽനിന്നു രണ്ടെഴുത്തുകൾ ഭിന്നിച്ചുകിട്ടി. ഒന്നാമത്തേതിൽ അജയൻ ഒരാഴ്ചയ്ക്കകം നാട്ടിലേയ്ക്കു ചെല്ലേണമെന്നാണു് പറഞ്ഞിട്ടുള്ളതു്. രണ്ടാമത്തേതിൽ, മററനേകം സംഗതികളുടെ കൂട്ടത്തിൽ, സുലത ഏതാനും ദിവസങ്ങൾക്കുള്ളിൽ പതിനാറാമത്തെ വയസ്സു തികഞ്ഞു സമുദായമദ്ധ്യത്തിൽ ഗണനീയയായിത്തീരുവാൻ പോകുന്ന വിവരമാണു് പ്രധാനമായിട്ടുള്ളതു്.

കൽക്കത്തയിലേയ്ക്കു പുറപ്പെടുന്നതിനു് തലേന്നാൾ അജയൻ സുലതയ്ക്കു ജന്മനക്ഷത്രദിവസം സമ്മാനം കൊടുക്കുന്നതിന്നു വല്ല സാധനവും വാങ്ങാമെന്നു കരുതി ബോമ്പായിൽ, തനിക്കു പരിചയമുള്ള 'ഷാപ്പു'കളിലെല്ലാം കയറിച്ചെന്നു് ഒരു സന്ദർശനം കഴിച്ചു. സ്ത്രീകളുടെ അഭിരുചിയേയും, അവർക്കു 'കണ്ണിൽ പിടിക്കുന്ന' സാധനങ്ങളേയും സംബന്ധിച്ചുള്ള 'വ്യുല്പത്തി' അജയന്നു നന്നേ 'കമ്മി'യായിരുന്നു. താൻ മേടിക്കുന്ന സാധനം അപഹാസ്യമാംവണ്ണം അനനുരൂപമായേയ്ക്കുമോ എന്നു ഭയപ്പെട്ടു്, ആയാൾ ഓരോ സാധനവും എടുത്തു തിരിച്ചും മറിച്ചും നോക്കി യഥാസ്ഥാനം വെയ്ക്കുകമാത്രമല്ലാതെ യാതൊന്നും വാങ്ങുകയുണ്ടായില്ല. ഒടുവിൽ ഒരു സ്നേഹിതനെ കണ്ടെത്തിയതിനാൽ ആയാൾ ഒരുവിധത്തിൽ ആ വിഷമത്തിൽ നിന്നു വിമുക്തനായി. തൽ

കാലം സാധനമൊന്നും വാങ്ങാതെ കൽക്കത്തയിലേയ്ക്കു പുറപ്പെട്ടുകൊണ്ടാൽ മതിയെന്നും, താൻ വീട്ടിൽച്ചെന്നു സഹോദരിയോടു ചോദിച്ചിട്ട് പെണ്ണുങ്ങൾക്ക് 'കണ്ണിൽപിടിക്കുന്ന' സാധനങ്ങൾ എന്തെല്ലാമാണെന്നു മനസ്സിലാക്കിയതിന്നു ശേഷം, അതുകൾ മേടിച്ചയച്ചുകൊള്ളാമെന്നും, പറഞ്ഞിട്ട് സ്നേഹിതൻ അജയനെ അവിടെനിന്നു യാത്രയാക്കി.

ഇത്തവണ വീട്ടിലേയ്ക്കുള്ള യാത്രയിൽ അജയൻ വഴിക്കരികിലുള്ള മരങ്ങളുടെ ഇടയിൽ ഒരു 'വനദേവത'യും തന്നെ നോക്കി നില്ക്കുന്നതു കണ്ടില്ല. വീട്ടിൽച്ചെന്നിട്ടുംകൂടി ആദ്യം ആയാൾക്കു സുലതയെ കാണുവാൻ സാധിച്ചില്ല. എന്തോ താൻ അവൾക്ക് അപരാധം ചെയ്തുപോയിരിക്കുന്നുവെന്നും, തനിക്കു നിശ്ചയമില്ലാത്ത അതേ കാരണംകൊണ്ട് അവൾ തന്നോട് കയർത്ത് 'മുഷിഞ്ഞിരിക്കുക'യാണെന്നും അജയൻ അനുമാനിച്ചു.



അമ്മായി മുതലായ 'വലിയവ'രുടെ കൂട്ടത്തിൽ നിന്നും വേഗത്തിൽ വിട്ടുപിരിഞ്ഞിട്ട് അജയൻ ആശയോടുകൂടി സുലതയെ അന്വേഷണം ചെയ്യുവാൻ തുടങ്ങി. അന്വേഷണം അധികദൂരം തുടരുന്നതിന്നു മുമ്പായിട്ടുതന്നേ, അന്വേഷിക്കപ്പെട്ട ആൾ, തോട്ടത്തിൽ, ഇടിഞ്ഞുപൊളിഞ്ഞിട്ടുള്ള ഒരു കല്ലിന്മേൽ കഠിനമായ ഗൌരവം കലൎന്ന മുഖത്തോടുകൂടി ഇരിക്കുന്നതു കണ്ടു. സുലതയെ കണ്ടമാത്രയിൽ ആയാളുടെ ഹൃദയത്തിൽ നിറഞ്ഞുകവിഞ്ഞുനിന്നിരുന്ന പരിഭവവും പാരുഷ്യവും ചില പരാതിവാക്കുകൾ വഴിയായി പുറത്തേയ്ക്കു വഴിഞ്ഞൊഴുകിത്തുടങ്ങി:—"ശ്രീമതി, ഒരിക്കൽ ഒന്നിങ്ങോട്ടു നോക്കാൻ കനിവുണ്ടായാൽ കൊള്ളാം. ഞാൻ വന്ന സമയത്ത് എന്നെ കാണാൻവേണ്ടി ഒന്നിങ്ങോട്ട് എഴുന്നള്ളിയിരുന്നുവെന്നുതന്നേ വന്നാൽ അതൊരു തെറ്റോ കുററമോ ഒന്നും ആയിവരുന്നതല്ലായിരുന്നു.

സുലത സാവധാനമായി മുഖം തിരിച്ചിട്ട്, അത്ഭുതത്തോടുകൂടി പറഞ്ഞു:—"എന്താ അങ്ങിനെ ആവുമെന്നു ഞാൻ കരുതുന്നുണ്ടെന്നു നിങ്ങളോടാരെങ്കിലും പറയുകയുണ്ടായോ? നിങ്ങളെ എപ്പോഴെങ്കിലും ഒരിക്കൽ കാണാതിരിക്കയില്ലെന്ന് എനിക്കു ന

ല്ല നിശ്ചയമുണ്ട്. അതുകൊണ്ട് തൽക്ഷണം ഞാൻ നിങ്ങളെ കാണാൻ വന്നില്ല. അല്ലാതെ എന്താണ്?"

സുലതയുടെ ആ അലക്ഷ്യഭാവം അജയൻെറ ഹൃദയത്തെ മുള്ളുപോലെ കുത്തിമുറിച്ചു പീഡിപ്പിച്ചു. അയാൾ പറയുകയാണ്:—"അപ്പോൾ എനിക്കു സുലതയെ കാണണമെന്നുണ്ടെങ്കിൽ, ഞാൻ സുലതയുടെ അടുക്കൽ വന്നോളണം അല്ലേ? അല്ലെങ്കിൽ—"

കൊടുമ്പിരിക്കൊണ്ട ഈർഷ്യാകാലുഷ്യത്തോടുകൂടി സുലത ഇടയ്ക്കുകേറിത്തെറുത്തുപറഞ്ഞു:— "നിങ്ങൾക്ക് എന്നെ കാണാൻ വരുന്നത് അത്രയ്ക്ക് അന്തസ്സിനു കുറവാണെന്നു തോന്നുന്ന സ്ഥിതിക്ക് ഞാൻ പിന്നെ നിങ്ങളുടെ പിന്നാലെ ഓടിനടന്നു ബുദ്ധിമുട്ടിക്കൊള്ളണമെന്നുണ്ടോ?"

പരിഭവസമ്മിശ്രമായ ഈ ഈർഷ്യാപ്രകടനത്തിന്റെ നടനം വളരെ നേരം നീണ്ടുനില്പുവാൻ ഇടയായില്ല. മുമ്പു താൻ കണ്ടിട്ടുള്ള സുലതയെയല്ലാ ഇപ്പോൾ കാണുന്നതെന്ന് അജയനു തോന്നി. തൻെറ ബാല്യത്തിലെ ഏകനർമ്മസഖി ഇങ്ങിനെ നഷ്ടപ്പെട്ടുപോയതോർത്ത് മനസ്സാലെ ഒന്നു ഖേദിക്കുന്നതിന് ആ സുകുമാരിയുടെ നവയൌവനവ്യഞ്ജിതമായ സൌന്ദര്യധോരണി കണ്ടുളവായ അത്ഭുതകൌതുകങ്ങൾ അജയനെ അനുവദിച്ചില്ല.

സുലതയുടെ ജന്മനക്ഷത്രമാണന്ന്. പിറന്നാളിനു ക്ഷണിച്ചുവരുത്തിയിട്ടുള്ള തോഴിമാരുടെ 'നാട്ടുകൂട്ടംകൂട'ലിൻെറ 'കലകല' കോലാഹലം ആ വീടു മുഴുവൻ മുഴങ്ങി. അത്, അജയൻെറ അമ്മായിയമ്മയ്ക്കു ശുണ്ഠിയുണ്ടാക്കി. പിറന്നാളാഘോഷം തന്നെയും 'ആയമ്മ'യ്ക്കത്ര പിടിച്ചിട്ടില്ല. വെറുമൊരു നിസ്സാരപ്പെണ്ണിൻെറ പിറന്നാള് ഇത്രയൊക്കെ പൊടിപൂരമായി ഘോഷിക്കുന്നതെന്തിനാണ്? "അടുക്കളപ്പാർല്ലിമെൻറി"ൽവെച്ച് ആ സ്ത്രീ തൻെറ വിപരീതാഭിപ്രായത്തെ അന്നുതന്നെ രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു. പിറന്നാളാഘോഷത്തിനുള്ള 'ഡ്രാമ'കളിൽ അജയൻ 'ആദ്യവസാനക്കാര'നായിട്ടു തന്നെ ചേർന്നിട്ടുണ്ടായിരുന്നു. പക്ഷേ, സുലതയുടെ മുഖഭാവം അയാൾക്ക് അശേഷവും പ്രോത്സാഹജനകമായിരുന്നില്ല.

സുലതയ്ക്കു ചിലപ്പോഴൊക്കെ ഉള്ള ചിത്തസ്ഥീലത്തിൻെറ ചാപല്യം നഗ്നവേഷത്തിൽ നടനം ചെയ്തിരുന്ന ഒരു ദിവസമായിരുന്നു അതു്. തോഴിമാർ യാത്രപറഞ്ഞു പിരിഞ്ഞു. എരിഞ്ഞു പുകഞ്ഞുംകൊണ്ടിരുന്ന അവളുടെ രോഷാഗ്നി ഉഗ്രമായി കത്തിജ്വലിക്കുവാൻ ആരംഭിച്ചു. അവൾ ആഹാരം കൈകൊണ്ടു തൊട്ടുകൂടി ചെയ്യാതെ, തൊട്ടതിനും പിടിച്ചതിനും ഒക്കെ കററംപറഞ്ഞു്, കണ്ടവരോടെല്ലാം കയൎത്തു തട്ടിക്കയറുവാൻ തുടങ്ങി. പുതിയ സുലത പെട്ടെന്നിങ്ങിനെ പഴയ സുലതയുടെ മട്ടു കാണിച്ചു കണ്ടപ്പോൾ അജയൻ തന്നെത്താൻ ചിരിച്ചുപോയി. അവളുടെ ഈ കോപപ്രകടനത്തിനുള്ള ഹേതുവെന്താണെന്നു അജയൻ എളുപ്പത്തിൽ മനസ്സിലാക്കിക്കൊള്ളട്ടെ എന്ന കരുതലോടുകൂടിയായിരിക്കാം അവൾ തനിക്കു തോഴിമാർ സമ്മാനിച്ച പാരിതോഷികസാധനങ്ങൾ അജയൻെറ ദൃഷ്ടിയിൽ പെടത്തക്കവണ്ണം എടുത്തു പ്രയോഗിച്ചതും അവയുടെ മാഹാത്മ്യത്തെപ്പററി വെറുതെ പുകഴ്ത്തിക്കൊണ്ടിരുന്നതും എന്നു തോന്നുന്നു.

പിറെറദിവസം അജയന്നു് ബൊംബായിൽ നിന്നയച്ച വലുതായ ഒരു പാർസൽ കിട്ടി. അല്പമൊന്നു താമസിച്ചുവെങ്കിലും ആയാളുടെ സ്നേഹിതൻ തൻെറ വാഗ്ദാനത്തെ നിറവേററാതിരുന്നില്ല. അജയൻ അക്ഷമനായി പാർസൽ പൊളിച്ചു് അതിനകത്തു നിന്നു് വിചിത്രപ്പണികളാൽ കമനീയമായിട്ടുള്ള ഒരു ചന്ദനപ്പെട്ടി പുറത്തെയ്ക്കെടുത്തു. കണ്ഠത്തിലും കുന്തളത്തിലും അണിയുന്നതിനുള്ള രമണീയങ്ങളായ ചില വിശേഷസാധനങ്ങളാണു് അതിലുണ്ടായിരുന്നതു്.

സുലത അപ്പോൾ തൻെറ തോട്ടത്തിലായിരിക്കുമെന്നു് അജയന്നു് അറിയാമായിരുന്നു. ആയാൾ പെട്ടിയും എടുത്തു് തോട്ടത്തിലേയ്ക്കു ചെന്നപ്പോൾ സുലത ഏതാനും പനിനീർച്ചെടികളുടെ ഇടയിൽ കുനിഞ്ഞിരുന്നു് അവയുടെ അടിമണ്ണിളക്കുകയായിരുന്നു. അജയൻ പെട്ടി അവളുടെ അടുക്കൽ കൊണ്ടുപോയിവെച്ചിട്ടു്,—"പിന്നേ! ഇങ്ങോട്ടൊന്നു നോക്കൂ. അസാരം താമസിച്ചുപോയി. എങ്കിലും എനിക്കു മറവി പററിപ്പോയിട്ടില്ല" എന്നു പറഞ്ഞു.

തന്റെ സ്വരത്തിലോ, വാക്കിലോ, ചേഷ്ടയിലോ ഒട്ടുംതന്നെ രസവും ശ്രദ്ധയും നിഴലിച്ചിട്ടില്ലാത്ത വിധത്തിൽ അവൾ "അവിടെ ഇട്ടേയ്ക്കൂ" എന്നുമാത്രം മറുപടി പറഞ്ഞു. ഒന്നു തിരിഞ്ഞുനോക്കുകകൂടി ചെയ്തില്ല.

അത്രയ്ക്കു സാരവത്തായിട്ടുള്ള തന്റെ സമ്മാനങ്ങളെ ഇത്രത്തോളം അവഹേളനം ചെയ്തപ്പോൾ വാങ്ങേണ്ട ആളെപ്പോലെ കൊടുത്തിട്ടുള്ള ആളും കോപത്തിനു വശപ്പെട്ടുപോയി. അജയൻ ചോദിക്കുന്നു:—"എന്താ സുലത നല്ലപോലെ കണ്ടില്ലേ? സഖിമാരുടെ സമ്മാനങ്ങളേക്കാൾ ഗുണംകുറഞ്ഞവയായിരിക്കുമോ ഇയ്യുള്ളവൻ കൊണ്ടുവന്ന സംഭാവനകൾ? പറയൂ."

സുലത ഒരുപക്ഷേ, കല്പിച്ചു കൂട്ടിയിട്ടുതന്നെയായിരിക്കാം, അജയന്റെ വാക്കുകളെ ധിക്കരിച്ചു അവൾ തന്റെ ജോലി മുഴുവനാക്കാതെ, നിർത്തിയുംവെച്ച് എണീററുനിന്ന് പരുഷസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—"പിന്നേ; നിങ്ങളുടെ 'അനുഗ്രഹ'ങ്ങളായിട്ടുള്ള സമ്മാനങ്ങൾ അത്രയ്ക്ക് അമൂല്യമാണെങ്കിൽ അവയെ നിങ്ങൾതന്നെ എടുത്തു സൂക്ഷിച്ചുവെയ്ക്കണം.'' ഇത്രയും പറഞ്ഞിട്ട് അവൾ കലികൊണ്ട 'കോമരം' കണക്കെ അവിടെനിന്നു തുള്ളിച്ചാടി മണ്ടിപ്പോയി. അവൾ പോയപോക്കിൽ പുറംകാലുകൊണ്ട് തട്ടിനീക്കിയ പെട്ടി 'കന്തപ്പാട്ട്' അകലത്ത് തെറിച്ചുപോയിരുന്നു. അജയൻ അതുംനോക്കി അനങ്ങാതെ നിലകൊണ്ടു. കാര്യം എന്തോ ആകപ്പാടെ തകരാറായിത്തീർന്നിരിക്കുന്നുവെന്നും ഈ വിഷമഘട്ടത്തിൽ വിജയം നേടുന്നതു ഏറ്റവും ദുസ്സാധ്യമെന്നും ആയാൾ ഗ്രഹിച്ചു.

താൻ അങ്ങിനെ അവിടെ എത്രനേരം നിന്നുവെന്നുപോലും ആയാൾക്ക് ബോധമുണ്ടായിരുന്നില്ല. കുറെ കഴിഞ്ഞപ്പോൾ ആയാൾ പ്രകൃതിസ്ഥനായിത്തീർന്നു. അപ്പോഴുണ്ട്, അടുത്തണയുന്ന കാലൊച്ചയൊന്നുകേൾക്കുന്നു! സുലത തിരിയെവന്നിട്ട്, മണ്ണിൽ ചിന്നിക്കിടന്ന സമ്മാനസാധനങ്ങളെല്ലാം ശ്രദ്ധയോടുകൂടി പെറുക്കിയെടുത്തു ശേഖരിച്ചു. അതിനുശേഷം, അവൾ അജയന്റെ നേരെ മുഖം തെല്ലു ചായ്ച്ചു തിരിച്ചിട്ട്, 'ഇതു പെട്ടിക്കുള്ളിൽ വെച്ചേയ്ക്കൂ' എന്നു പറഞ്ഞ് ആയാളുടെ കയ്യിൽ കൊടുത്തു.

ഇപ്രകാരം കണ്ണീര് ചിരി എന്നിവയിലൂടെ രണ്ടു ചെറിയ കപ്പലുകൾ പൊതുവേയുള്ള ഒരു തുറമുഖത്തെ ലക്ഷ്യമാക്കിക്കൊണ്ട്, ഒന്നിച്ചു മുന്നോട്ടു പോവുകയായിരുന്നു. അതിനിടയ്ക്ക് അവയിൽ ഒരു കപ്പൽ അതാ കാലത്തിന്റെ അഗാധമായ തലത്തിൽ മുങ്ങിത്താണു അദൃശ്യമായിത്തുടങ്ങുന്നു! ഏതാനും സമയത്തെ ക്ലേശാനുഭവത്തിനു ശേഷം, സുലത തന്റെ പരിസരപ്രപഞ്ചത്തോടു യാത്ര പറഞ്ഞ് അവ്യക്തമായും അനിർവാച്യമായും ഇരിക്കുന്ന ഏതോ ഒരു സ്ഥലത്തേയ്ക്കു പോയി!!

കുറച്ചു നേരത്തേയ്ക്ക് അജയൻ നഷ്ടേന്ദ്രിയനായി ക്ഷീണബോധനായി നിശ്ചലം നിലകൊണ്ടു. ശോകാതിരേകത്താൽ ഏറെ ദൈന്യമായിട്ടുള്ള നിലവിളിയിലൂടെ തന്റെ ബാല്യംമുതലുള്ള ഏകസഖി ആ ഭവനത്തിൽനിന്ന് 'ഇങ്ങിനിവരാതവണ്ണം' പിരിഞ്ഞുപോകുന്നത് അജയൻ നോക്കിക്കൊണ്ടിരുന്നു. അയാൾ എന്തോ ചിന്തനം ചെയ്യുകയായിരുന്നു. സുലത തന്റെ അന്തിമശ്വാസത്തിനു അല്പം മുമ്പ് അജയന്റെ കൈപിടിച്ചു മാറോടണച്ചിട്ട് ഇങ്ങിനെ പറഞ്ഞു:— "ഞാൻ ഉടനെ മടങ്ങിവരും. അങ്ങയെ പിരിഞ്ഞ് അകന്നു താമസിക്കാൻ എനിക്കു ത്രാണിയില്ല."

* * * * * * *

സുലതയുടെ അമ്മയും അജയന്റെ അമ്മായിയുമൊരുമിച്ചു കാശിക്കു പോയി. മൂകവും വിശാലവുമായ ആ ഭവനത്തിൽ, വിപിനനും അജയനും മാത്രം ശേഷിച്ചു. കുറച്ചുദിവസങ്ങളിങ്ങിനെ കഴിഞ്ഞുകൂടി. ഒരുദിവസം വിപിനൻ അജയനെ വിളിച്ചു ഇങ്ങിനെ ചോദിച്ചു:—"നീ ഇനി എന്തു ചെയ്യുവാനാണ് കരുതിയിട്ടുള്ളത്?"

തന്റെ പുത്രൻ എന്തുചെയ്യണമെന്നു കുറച്ചുമുമ്പുവരെയും വിപിനൻ ആലോചിച്ചു നിശ്ചയിച്ചു വെച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഇയ്യിടയിൽ അയാൾ തനിക്കു ഉപരി ഒരധികൃതൻ ഉണ്ടെന്നു ഗ്രഹിച്ചിരിക്കുന്നു. അതുകൊണ്ട് മകന്റെ കാര്യത്തിൽ താൻ മേലിൽ കൈകടത്തുന്നതു വിഹിതമായിരിക്കയില്ലെന്നും സ്വന്തം കാര്യം സ്വയംതന്നെ ആലോചിച്ചു നിശ്ചയിച്ചുകൊള്ളട്ടെ എന്നും കരുതി ഒഴിഞ്ഞുനില്ക്കുകയാണ് ചെയ്തത്.

‘ലലാടന്തപ’മായ ആതപത്താൽ “നഖംപചധൂളീരജഃപുഞ്ജ”മായ ഗ്രീഷ്മർത്തുവിലെ ഒരു ദിവസമായിരുന്നു അതു്. എരിവേനലിന്റെ കൊടുമയെ പ്രകടനം ചെയ്യുന്ന വിധത്തിൽ ഉണങ്ങിവരണ്ടു വിളർത്തു വശമായിട്ടുള്ള ബാഹ്യപ്രകൃതിയിലെ കാഴ്ചകൾ ജനലിലൂടെ നോക്കിക്കൊണ്ടു നിൽക്കുകയാണ് അജയൻ അപ്പോൾ ചെയ്തിരുന്നതു്. ആയാൾ അച്ഛന്റെ ചോദ്യംകേട്ടു മുഖം തിരിച്ചിങ്ങിനെ മറുപടി പറഞ്ഞു:—

“ഞാൻ അച്ഛന്റെ ജോലി നോക്കിക്കൊള്ളാം.” വിപിനൻ വിസ്മയപ്പെടുകതന്നെ ചെയ്തു. കുറച്ചുകഴിഞ്ഞിട്ടു വീണ്ടും ചോദിക്കയാണ്:—“ഒരു കൺട്രാക്ടരുടെ ജോലിയാണോ നീ സ്വീകരിപ്പാൻ നിശ്ചയിച്ചിരിക്കുന്നതു്?”

അജയൻ:—“അതെ” എന്നു തലകുലുക്കിപ്പറഞ്ഞു.

വിപിനൻ:—“ഇങ്ങിനെ ഒരു നിശ്ചയമുണ്ടാവാൻ കാരണമെന്താണ്? കോളേജ് വിദ്യാഭ്യാസം മുഴുവനാക്കിക്കൂടയോ?”

അജയൻ:—“എനിക്കു് പണമാണു വേണ്ടതു്. ഞാൻ പഠിപ്പിനുപോയി പരീക്ഷയും പാസ്സായി വരുന്നതായാൽ പക്ഷെ ഒരു സ്കൂൾമാസ്റ്ററായിരിക്കുവാൻ സാധിക്കുമായിരിക്കാം.”

വിപിനൻ:—“അതു പോരേ? നിനക്കു് എന്തിനാണ് ഇത്രയധികം പണം? നിന്റെ സ്വഭാവമാണെങ്കിൽ ധാരാളച്ചിലവു ചെയ്യുന്ന തരത്തിൽപ്പെട്ട ഒന്നല്ല.”

അജയൻ കുറച്ചുനേരത്തേയ്ക്കു് മിണ്ടാതെ മുഖം തിരിച്ചുനിന്നു. ഒരു നെടുവീർപ്പോടുകൂടി ഇടറി പറഞ്ഞു:—

“സുലത അടുത്ത ജന്മത്തിൽ, ഒരു രാജകുടുംബത്തിലാണ് ജനിക്കുന്നതെങ്കിൽ അവളുടെ പദവിയനുസരിച്ചുള്ള ഒരു ജീവിതരീതിയ്ക്കു മതിയാവുന്നേടത്തോളം പണം സമ്പാദിച്ചു വെയ്ക്കേണ്ടതു് അത്യാവശ്യമാണ്. അവളെ ദാരിദ്ര്യക്ലേശം അനുഭവിക്കുവാൻ വിടുന്നതു് എനിക്കു സഹ്യമല്ല.”

വിപിനന്നു് വാസ്തവത്തിൽ അതു പറഞ്ഞതിന്റെ അർത്ഥം മനസ്സിലായില്ല. ആയാൾ മകനെ തുറിച്ചുനോക്കിക്കൊണ്ടു നിന്നു. എന്നാൽ അജയൻ തന്റെ അച്ഛന്റെ കണ്ണിൽ ഒരു തുള്ളി വെള്ളം കണ്ടതു് അന്നു ‘നടാടെ’യാണ്.

## II

കൽക്കത്താ നഗരത്തിന്റെ 'കണ്ണാ'യിട്ടുള്ള പ്രധാനസ്ഥലത്ത് കമനീയമായ ഒരു കെട്ടിടം നില്ക്കുന്നതു കാണാം. ഉന്നതവും വിശാലവുമായ ആ കെട്ടിടത്തിന് ഭംഗിയും ഉപയോഗവും ഉണ്ടാവുന്നതിന് വേണ്ടപ്പെട്ട യാതൊന്നിന്നും ഒരു കുറവുണ്ടായിരുന്നില്ല. പക്ഷേ, നിവാസത്തിനായിട്ടുള്ള ആളുകളുടെ ഗണനീയമായ ഒരു സംഖ്യമാത്രം അതിന് അത്യാവശ്യകമായിത്തീർന്നിരുന്നു. രാജമന്ദിരസന്നിഭമായ ആ മണിമാളികയിൽ, അതിന്റെ നായകനെ പരിവാരബാഹുല്യമൊന്നുംകൂടാതെയാണ് കാണുന്നത്. പകൽ കുറച്ചു സമയം മാത്രമേ അയാൾ അവിടെ ഉണ്ടായിരിക്കയുള്ളു. ധാരാളം പണം സമ്പാദിക്കുന്നതിനായി, ഗൃഹനായകൻ നഗരത്തിൽ നടന്ന് ഓരോ വ്യവസായങ്ങളിൽ വ്യാപൃതനായിട്ടാണ് പ്രായേണ സമയം നയിച്ചുവരുന്നത്. വൈകുന്നേരത്ത് വീട്ടിൽ മടങ്ങിവന്നാൽപ്പിന്നെ വല്ല അറ്റകുറ്റങ്ങളും തീർക്കുവാനോ, എവിടെ എങ്കിലും മോടിപിടിപ്പിക്കുവാനോ ഉണ്ടെങ്കിൽ അതറിയുന്നതിനായി മാളിക മുഴുവനും ഒന്നു നടന്നുനോക്കും. അതു കഴിഞ്ഞാൽ, രണ്ടാമത്തെ നിലയിലുള്ള തന്റെ മുറിയിൽ വന്ന്, വെറും നിലത്തുകിടന്നു കുറെ വിശ്രമിക്കും. ആ മുറി തീരെ നഗ്നമായ രീതിയിൽ 'കേവല'മായിട്ടാണ് കിടന്നിരുന്നത്. വൈദ്യുതമായ ദീപമോ, പങ്കയോ, അതുപോലുള്ള മറ്റുവല്ല പരിഷ്കൃതസാധനങ്ങളോ ഒന്നും അതിനകത്തു ഉണ്ടായിരുന്നില്ല. അഭിമാനപൂർവ്വകം അതിന്നിതിരുന്ന ഒരൊറ്റ അലങ്കാരം ചുമരിൽ വെച്ചിട്ടുള്ള ഒരു ചിത്രപടം മാത്രമാണ്. അത് ഏകദേശം പതിനഞ്ചുവയസ്സു പ്രായം ചെന്ന ഒരു സുകുമാരിയുടെ ഛായാപടമായിരുന്നു.

ഈ മണിമാളികയുടെ ഉടമസ്ഥൻ നമുക്കു സുപരിചിതനായിട്ടുള്ള ആളാണ്. കാലശില്പി അജയന്റെ കണ്ണപാർശ്വത്തിലുള്ള തലമുടിയിന്മേൽ കുറേശ്ശ വെൺകളിയിട്ടുവാൻ തുടങ്ങിയിരിക്കുന്നു. അന്നു നാം ചൈതന്യരഹിതങ്ങളായി കണ്ടിട്ടുള്ള ആയാളുടെ നേത്രങ്ങൾ ഇന്ന് കപോതദൃഷ്ടികളെപ്പോലെ പ്രകാശമാനങ്ങളായി തീർന്നിട്ടുണ്ട്. എന്നുതന്നെയല്ല, ആയാളുടെ അച്ഛൻ വളരെ അധികം മോഹിച്ചുവരുന്നതും ഒടുവിൽ മകന് അപ്രാപ്യമാണെന്നു കണ്ട് വിട്ടുകളഞ്ഞിട്ടുള്ളതുമായ 'പ്രായോഗികത്വ'ത്തിൽ അജയൻ ഇപ്പോൾ അങ്ങേ അറ്റത്തുതന്നെ

എത്തുകയും ചെയ്തിരിക്കുന്നു. അത്യുന്നതമായ ആ മണിമാളികയും, വിവിധങ്ങളായ സാമാനങ്ങളും പലതരത്തിലുള്ള വാഹനങ്ങളും നാനാരൂപങ്ങളായ ബാങ്കുകണക്കുപുസ്തകങ്ങളും, പ്രായോഗികമായ ജീവിതത്തിൽ അജയനുള്ള വിജയത്തെയല്ലാതെ മറ്റെന്തിനെയാണ് വിശദീകരിക്കുന്നത്? തന്റെ കാര്യങ്ങൾക്ക് ആവശ്യകമായേടത്തോളം മാത്രമേ ആയാൾ തന്റെ കൂട്ടുതൊഴിലാളന്മാരുമായി ഇടപെട്ടിരുന്നുള്ളു. കൽക്കത്തയിലെ വിപണിവീഥിയിൽ വിലപിടിച്ച സാധനമോ പകിട്ടുള്ള ചിത്രമോ പുതുതായൊന്നു വന്നെത്തിയിട്ടുണ്ടെന്നു കേട്ടാൽ, അജയന്റെ 'മോട്ടോർകാർ' ആയിരിക്കും ഒന്നാമതായി അവിടെ എത്തുന്നത്. സ്വർണ്ണമണിഭൂഷണങ്ങളിൽ ആയാൾ വിശേഷേണ ദൃഷ്ടിവെച്ചിരുന്നു.

അജയനു തന്റെ തൊഴിലേർപ്പാട്ടുമൂലം പലതരത്തിലുമുള്ള ആളുകളുമായി പരിചയവും സഖ്യവും ഉണ്ടായി. സംഖ്യാതീതങ്ങളായ സൽക്കാരക്ഷണങ്ങൾ മിക്കപ്പോഴും ഉണ്ടാകമാറുണ്ട്. ഒരു നിവൃത്തിയുണ്ടെങ്കിൽ, വിരുന്നുകൾക്കു പോകാതെ കഴിക്കയും അഥവാ പോയാൽത്തന്നെയും സംഘത്തിൽ നിന്ന് വേഗം മാറിക്കളയുകയും ആണ് ആയാളുടെ പതിവ്.

ഈ 'ഉത്സർഗ്ഗനിയമ'ത്തിനു (General rule) ചില 'അപവാദ വിധിക' (Expactions)ളും ഉണ്ടാവാറില്ലെന്നില്ല. തനിക്ക് അല്പം പരിചയമുള്ള ദിക്കിലെവിടെയെങ്കിലും ഒരു പെൺകുട്ടി ജനിച്ചിട്ടുണ്ടെന്നു കേട്ടാൽ തൽക്ഷണം അനപേക്ഷിതനായി അവിടെ കേറിച്ചെന്ന് കുട്ടിയെ കാണുകയും, സ്വർണ്ണനാണ്യങ്ങൾ സംഭാവന നൽകുകയും ചെയ്യുമായിരുന്നു. ഇത് ഒരാളുടെ അതുലിതമായ സൽസ്വഭാവത്തെ തെളിയിക്കുന്ന ഒന്നാണെന്നു ചിലർ പറയുന്നത് എത്രത്തോളം ശരിയാകാമെന്നുള്ള ചർച്ചയ്ക്ക് അവസരം ഇതല്ല. സംഭാവിതകളായ ബാലികമാരുടെ രക്ഷിതാക്കന്മാർ സാധാരണയായി അനുശോചനങ്ങളെയല്ലാതെ മറ്റൊന്നിനെയും സ്വീകരിച്ചിരുന്നില്ല. അതിനാൽ ആയാൾക്ക് അവർക്കുവേണ്ടി അഭിനന്ദനങ്ങൾ ധാരാളം ചിലവാക്കേണ്ടിവന്നു. സ്ത്രീവർഗ്ഗത്തിൽ ആയാളുമായി പരിചയമോ, ബന്ധമോ ഉള്ളവരെല്ലാം, 'തലയുടെ സ്ക്രൂ തെല്ലിളകി' വശമായിട്ടുള്ള ആയാളുടെ ഈതരം 'നൊസ്സി'നെപ്പറ്റി അനുശോ

ചികയും അതിനുള്ള ഏകസിദ്ധൗഷധം വിവാഹമാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു.

അന്നൊരു "മൂടിപ്പിടിച്ച" ദിവസമായിരുന്നു. സന്ധ്യയായപ്പോഴേയ്ക്കും കാറും കറുപ്പും കാററും കുളിരും കലശലായിത്തീർന്നു. എന്തോ കാരണത്താൽ അജയൻ അന്നു പതിവിലധികം നേരത്തെയാണ് വീട്ടിൽ മടങ്ങിവന്നത്. കുറച്ചു ദിവസമായി ആയാൾക്കു 'നല്ല സുഖം' ഇല്ല. തലേദിവസം അടപ്പിച്ചു മഴ കോരിച്ചൊരിഞ്ഞുകൊണ്ടിരിക്കവേ കടൽത്തീരത്തെ വീഥിയിൽക്കൂടെ ഒരു യാചകബാലികയുടെ പിന്നാലെ നടന്നതിനാൽ മഴനനഞ്ഞ് കുളിരും പനിയും പിടിപെട്ട് അസ്വസ്ഥനായിത്തീർന്നിരുന്നു. ഇത്തരം സാഹസ സാരംഭങ്ങൾക്കായി ആയാൾ കൂടക്കൂടെ പോവുക പതിവായിരുന്നു. അവയിൽ നിന്നു ആയാൾക്കുണ്ടാകുന്ന ലാഭത്തിന്റെ സ്ഥാനത്ത് ശൂന്യാങ്കങ്ങളാണ് ഇട്ടുവരാറുള്ളത്. എന്നാൽ 'നൊസ്സി'ന്റെ വകഭേദങ്ങളായ ആയാളുടെ ഇത്തരം ചാപല്യങ്ങളിൽ നിന്ന്, സ്ത്രീപ്രജകളെ പ്രസവിക്കുവാൻ തോന്നിയ അനേകം സ്ത്രീകൾക്ക് അനല്പമായ ഗുണം സിദ്ധിച്ചു.

അന്ന് വീട്ടിൽ വന്നതിനുശേഷം പതിവുപോലെ വേഷപരിശോധനയ്ക്കായി പുറപ്പെടുക ഉണ്ടായില്ല. ശയനഗൃഹത്തിന്റെ വാതിൽ അടച്ച്, തളർന്ന് വശംകെട്ട മട്ടിൽ മന്ദചൈതന്യനായി ശയ്യയെ ശരണീകരിച്ചു. ഏതാനും ക്ഷണങ്ങൾ കഴിഞ്ഞപ്പോൾ തല പതുക്കെ ഒന്നു പൊന്തിച്ച്, ചുമരിനെ അലങ്കരിക്കുന്ന ഛായാപടത്തിൽ നോക്കിയിട്ട് ഇങ്ങിനെ പറഞ്ഞു:—"നീയെവിടെയാണെന്നു പറയാത്തതെന്താണ്? ഞാൻ നിന്നെ അന്വേഷിച്ചുകൊണ്ട് നടക്കുന്നു. എപ്പോഴും അന്വേഷിക്കയാണ്. പക്ഷേ, മറിയേ! നിന്നെ ഞാൻ എവിടെപ്പോയാണ് കണ്ടുപിടിക്കേണ്ടത്?"

ഭൃത്യൻ മുറിയുടെ മുൻവശത്തു വന്ന് വലിഞ്ഞുനിന്നൊന്ന് എത്തിനോക്കിയപ്പോൾ യജമാനൻ കിടക്കുകയാണെന്നു കണ്ട് വിളിക്കുവാൻ ധൈര്യപ്പെടാതെ മടങ്ങിപ്പോയി. അജയൻ അന്ന് അത്താഴമേ കഴിച്ചില്ല.

പിറേറന്നു രാവിലെതന്നെ ഒരു ഡോക്ടരെ വിളിച്ചുകൊണ്ടു വന്നു. ഡോക്ടർ വന്ന ഉടനെ രോഗിയെ പരിശോധിച്ചു രോഗം സംബന്ധിച്ചും, സാധാരണ ധനികന്മാരുടെ സ്വഭാചാരങ്ങളെ കുറിച്ചുമിംഗ്ലീഷിലും മലയാളത്തിലും ചില 'റിമാർക്ക്'കളെല്ലാം ചെയ്തിട്ട് രോഗിയെ ആ കാളഗർത്ത (Black Hole)ത്തിൽ നിന്നു നല്ലൊരു മുറിയിലെയ്ക്കു മാററുകയും നീട്ടിപ്പിടിച്ച് ഒരു മരുന്നുകുറിപ്പ് എഴുതുകയും ചെയ്തു. ഒരു മണിക്കൂറിന്നുള്ളിൽ പരിചരണത്തിനായി ഒരു ധാത്രി (Nurse) യും എത്തിക്കഴിഞ്ഞു. എന്തിനധികം? ആകപ്പാടെ, വളരെ വേഗത്തിൽ, അജയന്റെ സുഖക്കേട്, ഒരു നല്ല പണക്കാരന്ന് അനുരൂപമായ വിധത്തിൽ ധാരാളം വില പിടിച്ച ഒന്നായിത്തീർന്നുവെന്നേ പറയേണ്ടു. അജയനേപ്പററി വിചാരപ്പെടാനായി അടുത്ത ചാർച്ചക്കാരായി ആരുംതന്നെ കൽക്കത്തയിലുണ്ടായിരുന്നില്ല. സുഹൃത്തുക്കളും പരിചയക്കാരും ഒക്കെ വന്ന് ദീനമന്വേഷിച്ചിരുന്നു. അവരെ ഉപചരിപ്പാനും രോഗസ്ഥിതിയെപ്പററി പറയലും ആയിട്ടുതന്നെ പകൽ മുഴുവനും ഒരു ഭൃത്യൻ നിൽക്കേണ്ടിവന്നു. ചിലർ ഡോക്ടരെ പിടിച്ചുനിർത്തി രോഗസ്ഥിതികളെപ്പററി 'തലങ്ങും വിലങ്ങും' ചോദ്യങ്ങൾ ചെയ്യും. "ഇപ്പോൾ ഒന്നും ഉറപ്പിച്ചു പറവാൻ വയ്യാ" എന്നും, "രോഗി അത്രത്തോളം ആതുരനായിട്ടില്ലെ"ന്നും താൻ കാണുന്നതിനു മുമ്പു തന്നെ രോഗഗ്രസ്തനായിട്ടുണ്ടായിരിക്കണമെന്നും, നല്ല ചികിത്സയോടുകൂടി കുറെനാൾ അനങ്ങാതെ ഇരിക്കേണ്ടതു് അത്യാവശ്യകമാണെന്നും മററും മററും ഡോക്ടർ ശ്വാസം നിർത്താതെ നീണ്ട നീണ്ട ഘോരപ്രസംഗങ്ങൾ 'തട്ടിവിടും.'

സുഖക്കേടിന്റെ ആദ്യഘട്ടത്തിൽ രോഗിക്കു തീരെ തന്റേടവും ചേതനയുമില്ലാതെ ആയിപ്പോയിരുന്നു. കിടക്കുന്നതെവിടെയെന്നും, ശുശ്രൂഷിക്കുന്നതാരെന്നും യാതൊരു വിവരവും ഉണ്ടായിരുന്നില്ല. ക്രമേണ തന്റേടം വീണു തുടങ്ങിയതോടുകൂടി പരിതഃസ്ഥിതികളിൽ ശ്രദ്ധ പതിച്ചുതുടങ്ങി. സ്വബോധത്തിന്റെ പിമ്പേ തന്നെ ഈർഷ്യാകലിതമായ 'ശാഠ്യ'വും കടന്നുകൂടി. ഒരു ചേച്ചയും നിർത്തലുമില്ലാതെ, എങ്ങുംതൊടാത്ത മട്ടിൽ പുറപ്പെട്ട ചോദ്യപരമ്പരയുടെ ധാരാപ്രവാഹം ഒരു മുഴുത്ത ഭ്രാന്തന്റെ ലക്ഷണങ്ങളെ ആയാളിൽ കാണിച്ചു. തന്നെ ആ മുറിയിൽ കൊണ്ടുവന്നാക്കിയതു് ആരാണെന്നും, എന്തിനാണ്, ആരു പറഞ്ഞിട്ടാണ് ധാത്രി വന്നു

ശുശ്രൂഷിക്കുന്നതെന്നും നിസ്സാരമായ ആ സുഖക്കേടിന് ശുശ്രൂഷിക്കണമെങ്കിൽ ഭൃത്യന്മാരായാൽ പോരേ എന്നും ഡോക്ടരോട് ചോദിച്ചതിന്ന് "സംക്ഷിപ്തവും സാരഗർഭ്ഭവുമായ" ഒരു പ്രസംഗംകൊണ്ട് അദ്ദേഹം മറുപടികൊടുത്തു. അതോടുകൂടി രണ്ടു ദിവസത്തിന്ന് രോഗി അനങ്ങാതെ കിടന്നുവെങ്കിലും പെട്ടെന്നു വീണ്ടും പുതിയതരത്തിലുള്ള ഒരു ചിത്തചാപല്യത്തിന്ന് വശംവദനായി.

'യൂറോപ്യന്മാർ' എന്ന ഉദയഭ്രഷ്ടരായ ക്രൂരരുടെ ജാതിയിൽപ്പെട്ട ഒരു ധാത്രിയുടെ കൈകൊണ്ടു തരുന്ന മരുന്നുകൾ താൻ ഒരുകാലത്തും വാങ്ങി ഉപയോഗിക്കുന്നതല്ലെന്ന് ആയാൾ ശപഥം ചെയ്തു. ഒന്നുകിൽ ഒരു ബംഗാളിനേഴ്സിനെ കൊണ്ടുവരികയോ അല്ലെങ്കിൽ തന്റെ ഭൃത്യനെത്തന്നെ ശുശ്രൂഷിക്കാനയയ്ക്കുകയോ ചെയ്യണമെന്നു ശഠിച്ചു. ഡോക്ടർ കുറെനേരം എന്തോ ആലോചിച്ചിട്ട്, ഒടുവിൽ ഒരു ബംഗാളിനേഴ്സിനെ അയച്ചുകൊടുത്തുകൊള്ളാമെന്നുള്ള നിശ്ചയത്തിന്മേൽ അവിടെനിന്നു പോയി.

രോഗി വൈകുന്നേരമായപ്പോൾ അസ്വാസ്ഥ്യജന്യമായ നിദ്രാവ്യാമോഹത്തിനാൽ ഗ്രസ്തനായിത്തീർന്നു. ഒരു ഓം വണ്ടിയുടെ കഠോരശബ്ദമാണ് പിന്നെ ആയാളെ ആ മയക്കത്തിൽനിന്നുണർത്തിയത്. സ്വബോധംവന്നു നോക്കിയപ്പോൾ മൃണാളമൃദുലമായ ഒരു പൊൻകാപ്പണിക്കയ്യിന്റെ ചെന്തളിർത്തുവിരലുകൾ തന്റെ ഇടിക്കുന്ന നെററിത്തടത്തിൽ മന്ദമായി സ്പന്ദനംചെയ്യുന്നതു കണ്ടു:—"നിങ്ങൾ പുതുതായി വന്ന ധാത്രിയാണോ?" എന്ന് അജയൻ ഗൽഗദസ്വരത്തിൽ ചോദിച്ചു. "അതേ" എന്നു കലീനതയും മര്യാദയും സ്ഫുരിക്കുന്ന ഒരു മധുരമൃദുസ്വരം മറുപടി പറഞ്ഞു.

അന്നു രാത്രി മരുന്നുകഴിക്കുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും പതിവിൻപടിയുള്ള ചാപല്യമൊന്നും രോഗി കാണിക്കുകയുണ്ടായില്ല. അതിനിവേശത്തോടുകൂടി ആവശ്യപ്പെടുന്ന കളിപ്പാട്ടങ്ങൾ വേഗത്തിൽ കയ്യിൽ കിട്ടിക്കഴിഞ്ഞാൽ ഒരു ചെറുകുട്ടിക്കുണ്ടാവുന്ന സമാധാനവും സംതൃപ്തിയും അജയനുണ്ടായി. ഭക്ഷണം കഴിഞ്ഞതിന്നുശേഷം അജയൻ മാറി മറഞ്ഞുനില്ക്കുന്ന ധാത്രിയെ വിളിച്ചിങ്ങിനെ പറഞ്ഞു:— "നിങ്ങളെന്താണ് ഒരു വെളിച്ചംവെയ്ക്കാതെ ഇരുട്ടത്തുപോയി മറഞ്ഞുനില്ക്കുന്നത്? എനിക്ക് ഇരുട്ട്, തീരെ പിടിക്കില്ല."

എങ്ങിനേയും രോഗിയെ സമാധാനപ്പെടുത്തുവാൻ അശക്തയായിട്ടുള്ള ധാത്രി ഒരു വിളക്ക വേഗം കൊളുത്തിവെച്ചിട്ട് മുമ്പിൽ നിന്ന മാറി തലയ്ക്കൽ ഭാഗത്തുള്ള തന്റെ സ്ഥാനത്തു പോയി നിന്നു. രോഗി പിന്നേയും പറഞ്ഞു:—“എന്താ നിങ്ങൾ മറഞ്ഞു നില്ക്കുന്നത്? ഇങ്ങോട്ട് അടുത്തുവരൂ. മുമ്പിൽ വന്നു നില്ക്കുക. എനിക്ക നിങ്ങളെ നല്ലവണ്ണമൊന്നു കാണണം.”

ധാത്രി വളരെ വിനീതയായി മുമ്പിൽ വന്നു നിന്നു. അജയൻ തല പൊന്തിച്ചു ഒന്നു സൂക്ഷിച്ചുനോക്കി. അവൾ മലരൊളി മേനിയാളായ ഒരു കോമളകുമാരിയായിരുന്നു. ഞെട്ടറ്റു വീണ പനിനീർ മലർപോലുള്ള അവളുടെ ഓമനമുഖത്ത് പറഞ്ഞറിയിക്കുവാൻ വയ്യാത്ത ഏതോ ഒരു മാനസികവ്യഥ നിഴലാടിക്കൊണ്ടിരുന്നു. അജയൻ അവളുടെ ചെന്തളിരൊളി തിരളുന്ന പൂവൽമേനിയെ ആപാദചൂഡം നയനാഞ്ജലികൊണ്ടു നുകർന്നിട്ട് തിരിയെ യഥാസ്ഥാനം പോയിരുന്നുകൊള്ളുവാൻ പറഞ്ഞു.

ധാത്രിയായ ആ ബാലയുവതി തന്റെ സ്ഥാനത്തു വന്നിരുന്നതേയുള്ളു. അപ്പോഴേയ്ക്കും അജയൻ അവളെ വീണ്ടും വിളിച്ച്, അവളുടെ പേരെന്താണെന്നു ചോദിച്ചു. കുലീനത സൂചിക്കുന്ന സ്വരത്തിൽ അവൾ ‘പ്രഭ’ എന്നു മറുപടി പറഞ്ഞു.

പ്രഭ, തന്റെ പരിചരണത്തിലിരിക്കുന്ന രോഗിയുടെ മേൽ, അല്പദിവസംകൊണ്ട് അനല്പമായ സ്വാധീനശക്തി ചെലുത്തിത്തുടങ്ങി. അജയന്റെ സുഖക്കേടും സ്വഭാവവും ചേഷ്ടയും എല്ലാം പെട്ടെന്നു അസാമാന്യമായ വിധത്തിൽ ഭേദപ്പെട്ടു വന്നു. മുമ്പത്തെപ്പോലെ മരുന്നുപാത്രങ്ങൾ തട്ടിമുടയ്ക്കുകയോ, അളവുഗ്ലാസുകൾ നിലത്തെറിഞ്ഞു പൊട്ടിക്കുകയോ ഉണ്ടായില്ല. ഭൃത്യന്മാർ തങ്ങളുടെ സ്വാമിയിൽ നിന്ന് ‘അന്യായ’മില്ലാതെ പുറപ്പെട്ടിരുന്ന അനാവശ്യ ശകാരങ്ങളിൽ നിന്നും, ഡോക്ടർ തനിക്ക കിട്ടിയ ധനികനായ രോഗിയിൽ നിന്നു നിർഗ്ഗളമായി നിർഗ്ഗമിച്ചിരുന്ന നിരർത്ഥകങ്ങളായ ആവലാതികളിൽ നിന്നും നിർമ്മുക്തന്മാരായിത്തീർന്നു. ധാത്രീകർമ്മിണിയായ പ്രഭ വന്നു തന്റെ കുളിർകരങ്ങൾകൊണ്ട്, നെററിമേൽ തലോടിത്തുടങ്ങിയാൽ അജയൻ വേദനകൊണ്ടുള്ള ‘ഞരങ്ങലും മൂളലും’ എല്ലാംവിട്ടു സ്വസ്ഥനായി

അനക്കമെന്നിയേ കിടന്നുകൊള്ളും. പ്രഭ തന്റെ ദൃഷ്ടിപഥത്തിൽ നിന്നു നിമിഷനേരമെങ്കിലുമൊന്നകന്നാൽ മതി; അപ്പോഴേയ്ക്കും അജയൻ സന്ത്രസ്തനും സംഭ്രാന്തനുമായിക്കഴിയും. പ്രഭ ഭക്ഷണം കഴിക്കുന്നതുകൂടിയും രോഗിയുടെ മുറിയിൽവെച്ചായി. അവളുടെ ക്ഷമയും സഹനശീലവും കണ്ടിട്ട് സകലരും അത്ഭുതപ്പെട്ടു. തന്റെ അവിശ്രാന്തമായ അതിപരിശ്രമമോ രോഗിയുടെ അസഹനീയങ്ങളായ ചാപല്യങ്ങളോ അവളുടെ ക്ഷമയുടെ ആഴത്തെ അളന്നുനോക്കുന്നതിന് പര്യാപ്തങ്ങളായില്ല.

അജയന്റെ അമ്മായി മരുമകന്റെ രോഗവാർത്തകേട്ട് കാശിയിൽ നിന്നു മടങ്ങിവന്നു. അവരുടെ ഭാഷയിൽ 'കൃതജ്ഞതയും നന്ദിയും കെട്ട' അജയന് അവരെ കണ്ണിനു മുമ്പിൽ കണ്ടുകൂടാ എന്നാണ് വന്നത്. രോഗിയുടെ പ്രത്യേക ദാക്ഷിണ്യത്തിനു പാത്രീഭവിച്ച ആ ധാത്രിയുടെ നേരെ ആ സ്ത്രീക്ക് വിദ്വേഷവും അസൂയയും തോന്നി. 'ചെറുവിരലോളം' ഇല്ലാത്ത എങ്ങോ കിടക്കുന്ന ഒരു പെണ്ണു കടന്നുവന്ന്, തന്റെ സ്ഥാനം കയ്യേറിയത് എന്തു ധിക്കാരവും എന്തു അധികപ്രസംഗവുമാണ്! ആ അധികപ്രസംഗിപ്പെണ്ണിന് തന്റെ ശരിയായ സ്ഥാനവും സ്ഥിതിയും ഏതെന്നു ഒന്നു പഠിപ്പിച്ചുകൊടുക്കുന്നതിനായി ആ സ്ത്രീ ആവേശത്തോടുകൂടി അവസരവും കാത്തുകൊണ്ടുതന്നെ ഇരുന്നു. ഒരു ദിവസം ഉച്ചയ്ക്ക് മുറിയുടെ മുന്നിൽ വന്ന് അകത്തേയ്ക്കു സൂക്ഷിച്ചുനോക്കിയപ്പോൾ അജയൻ ഉറങ്ങുകയാണെന്നു മനസ്സിലായി. ഉടനെ ഈർഷ്യയോടുകൂടി അകത്തിരിക്കുന്ന പ്രഭയെ പുറത്തേയ്ക്കു വിളിച്ചു.

ആ സ്ത്രീ താൻ ആലോചിച്ച് ആസൂത്രണംചെയ്തിട്ടുള്ള കാര്യപരിപാടിയിലെ പ്രഥമപ്രമേയമായ ദീർഘപ്രസംഗത്തിന്റെ ഉപക്രമഘട്ടത്തിലേയ്ക്കു കടന്നതേയുള്ളു. അപ്പോഴുണ്ട്, അകത്തു നിന്നു പരുഷമായി "പ്രഭേ, പ്രഭേ" എന്നു ഉറക്കെ വിളി പുറപ്പെടുന്നു.

പ്രഭ പരിഭ്രമത്തോടുകൂടി അകത്തേയ്ക്കു ഓടിപ്പോയി. അവൾ ശങ്കയോടുകൂടി ശയ്യയ്ക്കരികിൽ അണഞ്ഞു. അജയൻ പാരുഷ്യത്തോടുകൂടി കയ്യിന്മേൽ കടന്നു പിടിച്ച് അവളെ അടുക്കൽ

നിന്നിട്ടു് ക്രുദ്ധഭാവത്തിൽ ചോദിച്ചു:—"പ്രഭേ നീ പുറത്തുപോയി എന്താണു ചെയ്തിരുന്നതു്?"

പ്രഭ പേടിച്ചു വിറച്ചുംകൊണ്ടു പറഞ്ഞു:—"അങ്ങയുടെ അമ്മായി എന്നെ പുറത്തേയ്ക്കു വിളിച്ചു."

"എന്തു്? ഇന്നു രാവിലെ ആ ഡോക്ടർ നിന്നോടു് എന്താ പറഞ്ഞതു്" അജയൻെറ സ്വരം ഒന്നുകൂടി ഉച്ചവും ക്രുദ്ധവുമായി.

പ്രഭ കുഴങ്ങി വശമായി. ഒഴികഴിവു പറവാൻ ഒരു വഴിയുമുണ്ടായിരുന്നില്ല. അവൾ ദീനസ്വരത്തിൽ പറഞ്ഞു:—"പിന്നെ, എന്നോടു ഡോക്ടർ പറഞ്ഞിട്ടുണ്ടു് ചിലപ്പോഴൊക്കെ വിശ്രമിക്കണമെന്ന്." അജയൻ ഗർജ്ജിച്ചു:—"ആഹാ, അപ്പോൾ എല്ലാവരുംകൂടി നിന്നെ ഇവിടെനിന്നു പുറകെ പറഞ്ഞയയ്ക്കുവാനാണു് ശ്രമിക്കുന്നതല്ലേ? പക്ഷേ, ഞാൻ ഒരിക്കലും നിന്നെ ഇവിടെനിന്നു പറഞ്ഞയയ്ക്കുകയുണ്ടാവില്ല. നോക്കിക്കൊട്ടെ. ഒന്നുകിൽ ഞാൻ ജീവിക്കണം; അല്ലെങ്കിൽ ചാവണം. രണ്ടിലൊന്നു അറിയുന്നതുവരെയും നീ ഇവിടെ നിന്നു പോവാൻ പാടില്ല."

പ്രഭയാവട്ടെ ഒരക്ഷരവും ഉരിയാടിയില്ല. അജയൻ അവളുടെ കയ്യുപിടിച്ചു ഞെരുക്കിക്കൊണ്ടു്, "പറഞ്ഞതു കേട്ടുവോ? ഒരിക്കലും നിനക്കു പോയിക്കൂടാ" എന്നു വീണ്ടും ശാസിച്ചു.

പ്രഭ മര്യാദ ലംഘിക്കാതെ അജയൻെറ പിടിയിൽനിന്നു വേർപെട്ടു് പതിവുസ്ഥാനത്തു പോയിരുന്നു. എന്നിട്ടവൾ പതുക്കെപ്പറഞ്ഞു:—"ഞാൻ പോണില്ല. അങ്ങു പറയുന്നതുവരെയും ഞാൻ പോവില്ല." അവൾ പല്ലവംപോലെ പതുത്ത തൻെറ കുളിരിളംകയ്യുകൊണ്ടു് അജയൻെറ നെററിത്തടത്തിൽ തടവിത്തുടങ്ങി. രോഗി ക്രമേണ ശാന്തനും സ്വസ്ഥനുമായി. പ്രഭയുടെ കന്നൽനേർമിഴിയിണയിൽനിന്നു ചുടുകണ്ണീർക്കണങ്ങൾ വീണു്, പനിനീർമലരൊളി മുഖത്തിലൂടെ ഒഴുകിയിരുന്നതു് അയാൾ കാണുകയേ ഉണ്ടായില്ല.

ഇതിനുശേഷം, ഡോക്ടരുടെ നിർബന്ധസംവലിതമായ നിയോഗത്തിനും അജയൻെറ അമ്മായിയുടെ ബലവത്തായ ശാസനത്തിനും പ്രഭയെക്കൊണ്ടു് തനിക്കത്യന്താപേക്ഷിതമായിട്ടുള്ള വിശ്രമം സ്വീകരിക്കുവാൻ സാധിച്ചില്ല. തന്നെ പറഞ്ഞയ

യ്ക്കുന്നതിനായി മറെറാരു ധാത്രിയെ വരുത്തുന്നതിനെ അവൾ ആവേശത്തോടുകൂടി നിഷേധിച്ചു.

കുറച്ചുനാൾ ഇങ്ങിനെ കഴിഞ്ഞുകൂടി. രോഗി നാൾക്കുനാൾ സുഖപ്പെട്ടുവരികയായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ, ആ നിലയിൽ, അപ്രതീക്ഷിതവും ആകസ്മികവും ആയി ഒരു വ്യതിയാനം ഉണ്ടായി. അജയൻ പ്രഭയോടുമാത്രവും സംസാരിക്കാതെയായി. എന്നാൽ ഇടയ്ക്കു മിഴിരണ്ടും തുറന്നു പ്രഭയുടെ നേരെ തുറിച്ചുനോക്കുകമാത്രം ചെയ്തിരുന്നു.

അങ്ങിനെ ഇരിക്കെ അജയൻ, ഒരുദിവസം രാവിലെ പെട്ടെന്നു ഞെട്ടിപ്പിടച്ച് എഴുന്നേറ്റിരുന്നു നാലുപാടും നോക്കി പ്രഭയെ വിളിച്ചു. അവൾ അടുത്തുവന്നപ്പോൾ, ഇങ്ങിനെ പറഞ്ഞു:—“മുകളിൽ എൻെറ മുറിയിൽച്ചെന്നു്, അവിടെ ചുമരിൽ തൂക്കിയിട്ടുള്ള ആ ചിത്രം ഒന്നെടുത്തുകൊണ്ടുവരൂ.”

പ്രഭ എത്തിവലിഞ്ഞു മുഖത്തേയ്ക്കു നോക്കീട്ട്, ദ്രുതഗതിയിൽ പുറത്തേയ്ക്കുപോയി. ഭൃത്യജനങ്ങളോടു ചോദിച്ച്, അവൾ അജയൻെറ മുറി കണ്ടുപിടിച്ചു. ചുവരിൽ അവിടെ ഉണ്ടായിരുന്ന ചിത്രപടം എടുത്തു താഴത്തേയ്ക്കിറങ്ങിപ്പോരുകയും ചെയ്തു.

അവൾ ചിത്രപടം കൊണ്ടുവന്ന് അജയൻെറ അടുക്കലിട്ടിട്ടുള്ള കസേലയിന്മേൽ ചാരിച്ചിട്ട് “ചിത്രപടമിതാ” എന്നു പറഞ്ഞു മാറിനിന്നു. അജയൻ നാലുപാടും ഒന്നു കണ്ണു നടത്തിയിട്ട് ഛായാപടം കയ്യിലെടുത്തു കുറച്ചുനേരം നോക്കി അതു നിലത്തേയ്ക്കു വലിച്ചെറിഞ്ഞിട്ട് പ്രഭയെനോക്കി അതിനിവേശത്തോടുകൂടി ഇങ്ങിനെ ചോദിച്ചു:—“നീ ഇയാളെ അറിയുമോ? രാക്ഷസനാണോ?”

പ്രഭ:—“ഇല്ല” എന്നുമാത്രം ശാന്തസ്വരത്തിൽ മറുപടി പറഞ്ഞു.

അജയൻ അവളുടെ കയ്യിന്മേൽ കടന്നുപിടിച്ച് അടുക്കലേയ്ക്കു വലിച്ചു. രണ്ടു കൈകൊണ്ടും അവളുടെ കോമളമുഖത്തെ പിടിച്ചുകൊണ്ടു പിന്നെയും ചോദ്യംചെയ്തു:—“നീ എന്നെ രാക്ഷസനാണോ? ഇങ്ങോട്ടു നല്ലവണ്ണം നോക്കൂ. ഈ തലമുടിയെ പിടികൂടിയിട്ടുള്ള നരയും, മുഖത്തു കടന്നുകൂടിയിട്ടുള്ള വില

ക്ഷണമായ വികൃതഭാവവും ഇപ്പോൾ ഇല്ലെന്നു വെയ്ക്കുക. എനിക്കിപ്പോൾ കാണുന്ന ഈ പ്രായത്തിൽ നിന്ന് ഒരു ഇരുപത്തഞ്ചു വയസ്സു തള്ളിനോക്കുക. എന്നിട്ടു പറയൂ, എന്നെ മനസ്സിലാകുന്നുണ്ടോ? പറഞ്ഞതു കേട്ടുവോ? ഹും! പറയൂ, കേട്ടുവോ?”

കണ്ണീർകൊണ്ടു കാഷായിതമായ ഒരു സ്വരം അപ്പോഴും ഇല്ലെന്നുതന്നെ മറുപടി പറഞ്ഞു. അജയൻ വെറും ഭ്രാന്തനെപ്പോലെ വൈകൃതങ്ങൾ കാണിച്ചുകൊണ്ട് പ്രഭയെ പിടുത്തത്തിൽ നിന്നു വിട്ട്, പരുഷമായിങ്ങനെ ഗർജ്ജിച്ചു:—“എന്നാൽ പിന്നെ നീ ആരാണ്? വഞ്ചകിയായ നീ ആരാണെന്നു ഇപ്പോൾ പറയണം. എന്തിന് ഇങ്ങിനെ എന്നെ വെറും മരുമരീചികയുടെ പിമ്പേ പായിച്ചു? പോ, എന്റെ മുമ്പിൽനിന്നു കടന്നുപോ!”

പ്രഭ എങ്ങിനെയോ ആ മുറിയിൽ നിന്നു പതുക്കെ പുറത്തേയ്ക്കു കടന്നു. പിന്നെ അവളെ രോഗിസന്നിധിയിൽ കാണുകയുണ്ടായില്ല. ‘പിടിച്ചുപിടിയാലേ’ ഡോക്ടരെ കൊണ്ടുവരുന്നതിനുള്ള കല്പന പുറപ്പെട്ടു. അല്പസമയത്തിനുള്ളിൽ ഡോക്ടർ വന്നെത്തി. അജയന്റെ അമ്മായി രോഗപരിശോധന ചെയ്ത ഡോക്ടരെ തടഞ്ഞുനിർത്തിയിട്ട് ദീനസ്ഥിതിയെപ്പറ്റി കണ്ണിൽ വെള്ളം നിറച്ചു ചോദിച്ചു. ഡോക്ടർ ഗൌരവത്തിൽ ഇങ്ങിനെ പറഞ്ഞു:— “വളരെയധികം ആശാജനകമാണെന്നു പറവാൻ പാടില്ല. എങ്ങിനെയായാലും ഞാൻ വേണ്ടതൊക്കെ ചെയ്യുന്നുണ്ട്. പോയ ഉടനെ പുതിയ ഒരു ധാത്രിയെ അയച്ചേയ്ക്കാം. ഇങ്ങിനെയുള്ള രോഗികളുടെ അടുക്കൽ എങ്ങിനെയാണ് പെരുമാറേണ്ടതെന്ന് അവൾക്ക് നല്ലവണ്ണം അറിയാം.”

പ്രഭ തന്റെ ‘ചാർജ്ജ്’ ഒഴിഞ്ഞുകൊടുത്തുപോവുകയായി. യാത്രയ്ക്കു വണ്ടി കൊണ്ടുവരുന്നതും കാത്തുകൊണ്ട് അവൾ പൂമുഖവാതിൽക്കൽ നിൽക്കയാണ്. അവളുടെ ലളിതമുഖവും, നീലനയനങ്ങളും കരഞ്ഞുകരഞ്ഞു ചെമ്പരത്തിപ്പൂപോലെയായിട്ടുണ്ട്. ‘കണ്ണീരൊലിപ്പാടി’യന്നും, ‘വിങ്ങിത്തുടുത്തു’മിരിക്കുന്ന പൂങ്കവിളിണയിൽ, പൊടിപുരണ്ട കുറുനിരകൾ കനകനേ ചിന്നിച്ചിതറിക്കിടന്നിരുന്നു. ചുരുണ്ടിരുണ്ട കളിർകുന്തളഭാരം കെട്ടഴിഞ്ഞു ചിതറി ‘നിതംബബിംബ’ത്തെ മറച്ചിരുന്നു. ഡോക്ടർ അവളെ ആശ്വസിപ്പിക്കുവാനായി പറയുകയാണ്:—“രോഗികൾ ശുദ്ധകുട്ടികളെ

പ്പോലെയാണ്. അവർ എന്തെങ്കിലും പറകയോ പ്രവർത്തിക്കയോ ചെയ്താൽ അതാരെങ്കിലും 'കാര്യ'മായി കരുതാറുണ്ടോ?"

പ്രഭ ഉടനെ രോഗിയുടെ സന്നിധിയിലേയ്ക്കു അയയ്ക്കപ്പെട്ടു. അപ്പോൾ അജയനു നല്ല 'ബോധം' ഉദിച്ചുവന്നിട്ടുണ്ടായിരിക്കണം. അടുക്കൽ വന്നു നില്ക്കുന്ന പ്രഭയുടെ നേരെ ശാന്തമായി കുറെനേരം നോക്കിയിട്ട് വലിയ ഒരു മടിശ്ശീല എടുത്തുകാണിച്ചിങ്ങനെ പറഞ്ഞു:—"ഇത് എടുത്തോളൂ."

പ്രഭ തനിക്കു ന്യായമായി കിട്ടേണ്ട തുക ഡോക്ടരുടെ കയ്യിൽനിന്നു വന്നിരിക്കുന്നുവെന്നു പറഞ്ഞ് അതു വാങ്ങാതെ നിന്നു.

അജയൻ കനകരുചിരാംഗിയായ ആ കന്യകയെ കുറച്ചുനേരം നേത്രങ്ങൾകൊണ്ടു നീരാജനംചെയ്തിട്ട് വീണ്ടും പറഞ്ഞു:—"എന്നാലും ഇതിരിക്കട്ടെ; സാധാരണ ധാത്രിമാരെക്കാൾ അധികം ശുഷ്കാന്തിയോടും ശ്രദ്ധയോടും കൂടി നിങ്ങൾ എന്നെ പരിചരണം ചെയ്തിട്ടുണ്ട്. അതുനിമിത്തം നിങ്ങളെന്റെ സമ്മാനത്തിനു അവശ്യം അർഹയായിത്തീർന്നിരിക്കുന്നു. ഇതാ, ഇതങ്ങു മേടിക്കു. ഇതിൽ ഒരായിരം ഉറുപ്പിക ഉണ്ട്."

പ്രഭയുടെ മറിമാൻമിഴികൾ രണ്ടും തൽക്ഷണം ഒന്നു മിന്നിപ്പൊലിഞ്ഞു. അവൾ മടിശ്ശീല കയ്യിൽ വാങ്ങിയിട്ട്, "എന്നാൽ ഇത് അങ്ങയ്ക്ക് എന്റെ വകയായുള്ള സമ്മാനമാണ്. ഇതു് അങ്ങുതന്നെ സൂക്ഷിച്ചുവെയ്ക്കുക" എന്നു പറഞ്ഞ് അതു കിടക്കയിന്മേൽ ഇട്ടുംവെച്ച് അവിടെനിന്നു ധാവനംചെയ്തു.

അജയൻ കലശലായ മനഃക്ഷോഭത്തോടുകൂടി എഴുന്നീറ്റു പുറപ്പെട്ടു. വാസ്തവത്തിൽ ഇവൾ പ്രഭ തന്നെയാണോ? ഇവളുടെ ചട്ടുലലീല അഭ്യസിക്കുന്ന ഈ ചില്ലിവില്ലുകളും മിന്നിമറിയുന്ന മിഴികളും കളസരളമായി മുഴങ്ങുന്ന ഈ മൃദുസ്വരവും അവളുടേതുപോലെ തന്നെ ഇരിക്കുന്നുവല്ലോ?! ഇവൾക്കും അവൾക്കും ഇങ്ങിനെ അത്ഭുതകരമായ അന്യോന്യസാദൃശ്യം കാണുന്നതിൽ കാരണമെന്തായിരിക്കും? അജയന്റെ പ്രജ്ഞ എന്തൊന്നിനെയാണ് ആയാളെക്കൊണ്ട് ഓർമ്മിപ്പിക്കുന്നത്? പെട്ടെന്ന് ആയാളുടെ മാനസികദൃഷ്ടിക്കു മുന്നിൽ ഒരു ഛായാപടം മിന്നൽപോലെ ഉദിച്ചു മിന്നി. പച്ചപിടിച്ച പടർപ്പുകളും പുല്ലുകളും വളർ ല്ലുന്ന ഒരു ഗ്രാമീണാരാമത്തിൽ സ്വേച്ഛാകലനായ ഒരു യു

കോപാകുലയായ ഒരു കുമാരിയും അന്യോന്യം നോക്കിക്കൊണ്ടു നിൽക്കുന്നു!

അജയൻ സത്വരം ശയ്യയിൽ നിന്നെഴുന്നീററു് ഓടിച്ചെന്നു മുകളിലേയ്ക്കുള്ള കോണിപ്പടിയിൽ കയറുവാൻ ആരംഭിച്ചു. "സുലതേ, സുലതേ! എനിക്കു നിന്നെ മനസ്സിലായിപ്പോയി. ഇനി ഇങ്ങോട്ടുതന്നെ വരാം. വേഗത്തിൽ മടങ്ങിവരു" എന്നിങ്ങിനെ അയാൾ വിളിച്ചുപറഞ്ഞു. ആ വിളി വിശാലവും വിജനവുമായ ആ മാളികയിൽ മാറെറാലികൊണ്ടു വായുമണ്ഡലത്തിലെ ശബ്ദതരംഗങ്ങളിൽ, പെരുങ്കടലിൽ ഒരു തുള്ളിവെള്ളമെന്നപോലെ ചെന്നു ലയിക്കുകമാത്രം ചെയ്തു.

അജയൻ കീഴ്പ്പോട്ടുതന്നെ ഇറങ്ങുവാൻ ഭാവിച്ചു. പകുതിപ്പടികൾ ഇറങ്ങിയപ്പോഴേയ്ക്കും പെട്ടെന്നു തലതിരിച്ചിലും ചൈതന്യക്ഷയവും വന്നു ബാധിച്ചതിനാൽ പാർശ്വവർത്തികളായ പടിക്കാലഴികളിന്മേൽ കടന്നുപിടിച്ചു. "സുലതേ, സുലതേ!" എന്നിങ്ങിനെ ദീനസ്വരത്തിൽ ഉള്ള ഒരു വിളി രണ്ടുമൂന്നുപ്രാവശ്യം നിർഗ്ഗമിച്ചു. അടുത്തക്ഷണത്തിൽ, ബോധക്ഷയവും ശക്തിക്ഷയവും വന്നു് അജയൻ താഴത്തേയ്ക്കു ഉരുണ്ടുവീഴുകയും ചെയ്തു.

വിശാലമായ ആ കെട്ടിടം മുമ്പത്തെപ്പോലെ ഇപ്പോഴും നിശ്ശബ്ദമായിട്ടുതന്നെ നിലകൊള്ളുന്നു. എന്നാൽ ഇപ്പോൾ എവിടെ നോക്കിയാലും ചില പുതിയ മുഖങ്ങൾ കാണാവുന്നതാണ്. നിവസിക്കാനായി പുറമേ കുറേ ആളുകൾ വന്ന ചോരണത്തിന്റെ ആവശ്യകത ഇപ്പോൾ തീരെ ഇല്ല. മനസ്സുഖം തീരെ ഇല്ലാതായിത്തീർന്നിട്ടുള്ള ഗൃഹനായകൻ മിക്കപ്പോഴും തൻെറ സംബന്ധികളാലും പരിവാരങ്ങളാലും പരിവൃതനായിട്ടാണു് കഴിഞ്ഞുകൂടുന്നതു്. പുതുതായ ആ സംബന്ധികൾ പണ്ടത്തെ ആ ഭവനത്തിൻെറ മുഖത്തിനു മഹത്തരമായ മാററമൊന്നു വരുത്തിയിട്ടുണ്ടു്.

രണ്ടാമത്തെ നിലയിലുള്ള ആ ചെറിയ മുറി ഇപ്പോഴും പഴയപടിതന്നെ ഇരിക്കുന്നു. അജയൻ_അങ്ങിനെ അതിൽത്തന്നെയാണു് നിവസിക്കുന്നതു്. പക്ഷേ, ബാഹ്യപ്രപഞ്ചം അയാളുടെ സത്ത (Existenc )യെ തീരെ വിസ്മരിച്ചു കളഞ്ഞിരിക്കുന്നു!

ശുഭം.



